# ഉള്ളടക്കം

# ആമുഖം

കഴിഞ്ഞ ഒരു ശതാബ്ദക്കാലമായി മലയാളികളുടെ സാംസ്കാരിക ജീവിതത്തിന്റെ ഒരു അവിഭാജ്യഭാഗമായി മാറിയ അതുല്യമായ ഒരു ഗ്രന്ഥമാണ് കൊട്ടാരത്തിൽ ശങ്കുണ്ണി വിരചിച്ച "ഐതിഹ്യമാല". ലോക സാഹിത്യത്തിൽ ആയിരത്തൊന്നു രാവുകൾക്കും, ഈസോപ്പ് കഥകൾക്കും ഉള്ളതും, ഭാരതീയസാഹിത്യത്തിൽ പഞ്ചതന്ത്രത്തിനും, കഥാസരിത്സാഗരത്തിനുള്ള അതേ സ്ഥാനമാണ് മലയാളസാഹിത്യത്തിൽ ഈ ഗ്രന്ഥത്തിനുള്ളത്. ചെമ്പകശേരി രാജാവ് മുതൽ തിരുവട്ടാറ്റാദികേശവൻ വരെ 126 ഐതിഹ്യങ്ങളാണ് ഇതിലെ ഉള്ളടക്കം. മലയാളികൾ നിരവധി തലമുറകളായി കൈമാറുകയും ആസ്വദിക്കുകയും ചെയ്തിട്ടുള്ള ഈ കൃതിയുടെ ജനപ്രിയതയ്ക്ക് ഇന്നും അല്പവും കുറവ് വന്നിട്ടില്ല എന്നത് ഇതിന്റെ മഹത്വത്തെ വിളിച്ചോതുന്നു.

യൂറോപ്യന്മാർ വരുന്നതിനു മുമ്പുള്ള കേരളത്തിലെ ജനജീവിതത്തിന്റെ ഒരു സജീവമായ ചിത്രം ഈ കഥകളിൽ നമുക്കു കാണുവാൻ സാധിക്കും. കേരളത്തിലെ ക്ഷേത്രങ്ങൾ, ജാതിവ്യവസ്ഥ, ആരാധനാസമ്പ്രദായങ്ങൾ, ഉത്സവങ്ങൾ, രാജാക്കന്മാർ, ബ്രാഹ്മണ ശ്രേഷ്ഠന്മാർ, വീരനായകന്മാർ, നാട്ടുപ്രമാണിമാർ, പണ്ഡിതന്മാർ, കവികൾ, മന്ത്രവാദികൾ, വൈദ്യന്മാർ, യക്ഷികൾ, ഭൂതപ്രേതങ്ങൾ, ഗജവീരന്മാർ എന്നുവേണ്ടാ ജനജീവിതത്തിലെ എല്ലാത്തിനെയും പ്രതിനിധാനം ചെയ്യുന്ന കഥാപാത്രങ്ങളെയും രംഗങ്ങളെയും അത്യന്തം അതിശയോക്തി യോടെയും ആകർഷണീയമായും കൊട്ടാരത്തിൽ ശങ്കുണ്ണി ഇതിൽ അവതരിപ്പിക്കുന്നുണ്ട്.

ചുരുക്കത്തിൽ മധ്യകാലീന കേരളത്തിലെ സാംസ്കാരിക ജീവിതത്തിന്റെ ഒരു സമഗ്രവും, അത്യാശ്ചര്യകരവും അതേസമയം ആസ്വാദ്യകരവുമായ കഥാരൂപത്തിലുള്ള ഒരു വിവരണമാണ് ഐതിഹ്യമാല എന്നു പറയാം. അതുതന്നെയാണ് ഈ ഗ്രന്ഥത്തിന്റെ പ്രത്യേകതയും. ഇതിലെ കഥകൾ വായിച്ചറിയാനുള്ള അവസരം ഈ തലമുറയിലെയും വരും തലമുറയിലെയും എല്ലാവർക്കും ലഭ്യമാക്കുക എന്ന ഉദ്ദേശത്തോടെയാണ് ഐതിഹ്യമാല എന്ന ഗ്രന്ഥത്തെ ഡിജിറ്റൈസ് ചെയ്യുവാനുള്ള ഈ പ്രോജക്ട് ആരംഭിച്ചത്.

ഐതിഹ്യമാലയുടെ ഏഴാം ഭാഗം ഇ-ബുക്ക് ഇന്ന് വായനക്കാരുടെ മുന്നിൽ സസന്തോഷം അവതരിപ്പിക്കുകയാണ്. ഐതിഹ്യമാലയിലെ 126 അദ്ധ്യായങ്ങൾ പൂർണ്ണമായ ശേഷം ഒരൊറ്റ ഇബുക്ക് ആയി പ്രസിദ്ധീ കരിക്കുന്നതിനേക്കാൾ ഐതിഹ്യമാലയുടെ ആദ്യപതിപ്പിലെപ്പോലെ എട്ടു ഭാഗങ്ങളിലായി ജോലി തീരുന്ന മുറയ്ക്ക് ഓരോ ഭാഗങ്ങളും പ്രസിദ്ധീ കരിക്കുവാനും, അവസാനം എല്ലാ ഭാഗങ്ങളും ചേർത്ത് ഒരൊറ്റ ഇ-ബുക്കായി പ്രസിദ്ധീകരിക്കുവാനുമാണ് ഉദ്ദേശിച്ചിരിക്കുന്നത്. അങ്ങനെയാണെങ്കിൽ ഈ പ്രോജക്ട് തീരുന്നതുവരെ വായനക്കാർക്കു കാത്തിരിക്കേണ്ടി വരില്ലല്ലോ.

ഐതിഹ്യമാലയുടെ ആദ്യത്തെ 103 അദ്ധ്യായങ്ങളുൾക്കൊള്ളുന്ന ആറു ഭാഗങ്ങൾ ഇതിനകം ഇ-ബുക്ക് ആയി ഈ ബ്ലോഗിൽ പ്രസിദ്ധീ കരിക്കപ്പെടുകയുണ്ടായി. തുടർന്നുള്ള 12 അദ്ധ്യായങ്ങളുൾക്കൊള്ളുന്ന ഏഴാം ഭാഗം ഇന്നു വായനക്കാരുടെ മുന്നിലെത്തുകയാണ്.

ഈ സംരംഭത്തിന് സഹായ സഹകരണങ്ങൾ നൽകിയ എല്ലാ ഉദാരമനസ്കരോടും, ഐതിഹ്യമാല ഡിജിറ്റൈസ് ചെയ്യുന്ന ടീമിലെ എല്ലാ അംഗങ്ങളോടുമുള്ള ഹൃദയംഗമമായ നന്ദി ഇവിടെ രേഖപ്പെടുത്തുന്നു.

– പ്രസാധകൻ

# 104. ചെങ്ങന്നൂർ ഭഗവതി

ചെങ്ങന്നൂർ മഹാക്ഷേത്രത്തിലെ പ്രധാന മൂർത്തികൾ പാർവ്വതീപരമേശ്വരന്മാരാണ്. എന്നാൽആദേവിയുടെ പേരിനു മാത്രമേ പ്രസിദ്ധിയുള്ളൂ. ദേവീസാന്നിദ്ധ്യം കൂടിയുള്ള സ്ഥലങ്ങളിലെല്ലാം ഇങ്ങിനെയിരിക്കുന്നതു സാധാരണമാണ്. തിരുമാന്ധാംകുന്ന്, കൊടുങ്ങല്ലൂർ, പനയന്നാർക്കാവ് ഈ ക്ഷേത്രങ്ങളിൽ പ്രധാനമായി പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നതു ശിവനാണല്ലോ. എങ്കിലും ആ സ്ഥലങ്ങളിലെല്ലാം ഭഗവതികൾക്കാണു പ്രസിദ്ധി. അതുപോലെതന്നെ ചെങ്ങന്നൂരും ഭഗവതിയെ കുറിച്ചല്ലാതെ ശിവനെക്കുറിച്ചു ആരുമൊന്നുംപറഞ്ഞു കേൾക്കുന്നില്ല. ആ ദേവിയുടെ പ്രസിദ്ധിയും മാഹാത്മ്യവും ഒട്ടും ചില്ലറയല്ലതാനും. അവയെക്കുറിച്ചു പിന്നാലെ പ്രസ്താവിയ്ക്കാം. ഈ ദേവീ ദേവന്മാർ ഇവിടെ ആവിർഭവിച്ചതിന്റെ കാരണം തന്നെ ആദ്യമെ പറഞ്ഞു കൊള്ളുന്നു.

പണ്ടു പാർവ്വതീസ്വയംവരത്തിനായിട്ടു ശ്രീ പരമേശ്വരനും തദ്ദർശാനാർഥം ബ്രഹ്മാവും, വിഷ്ണുവും, ഇന്ദ്രാദിദേവന്മാരും, സിദ്ധന്മാർ, സാദ്ധ്യന്മാർ, കിന്നരന്മാർ, കിമ്പുരുഷന്മാർ, യക്ഷന്മാർ, ഗന്ധർവ്വന്മാർ മുതലായ ദേവയോനികളും, അപ്സരസ്സുകളും സകല മഹർഷികളും മറ്റും ഹിമവൽ പാർശ്വത്തിങ്കൽ ചെന്നു ചേർന്നപ്പോൾ അവരുടെ ഭാരം കൊണ്ടു ഭൂഗോളം വടക്കോട്ടു മറിഞ്ഞേക്കുമോ എന്നു സംശയിച്ചു ബ്രഹ്മാദികളായ ത്രിമൂർത്തികൾ അത്യന്തം തപശ്ശക്തിയുള്ള മഹാനായ അഗസ്ത്യമഹർഷിയെ വിളിച്ചു തെക്കു പമ്പാനദിയുടെ തെക്കെക്കരയിലുള്ള ശോണാദ്രിയിൽ ച്ചെന്നു, ഈ സ്വയംവരം കഴിഞ്ഞു ഹിമവൽ പാർശ്വത്തിങ്കൽനിന്നു എല്ലാവരും പിരിഞ്ഞുപോകുന്നതുവരെ ഇരിക്കാൻ നിയോഗിച്ചു. അതു കേട്ടു അഗസ്ത്യമഹർഷി "ശോണാദ്രിയിൽ ചെന്നു ഇരിക്കുന്നതിനു വിരോധമില്ല. എങ്കിലും ദേവിയുടെ സ്വയംവരമഹോത്സവം കാണാതെ പോകുന്ന കാര്യത്തിൽ അപാരമായ മനസ്താപമുണ്ട്" എന്നു പറഞ്ഞു. അപ്പോൾ ബ്രഹ്മാവ് അതിനെക്കുറിച്ചു മനസ്താപം വേണ്ട, ഇവിടെയുണ്ടാകുന്ന ഘോഷങ്ങളെല്ലാം അവിടെ കാണീച്ചു തരാം" എന്നു പറഞ്ഞു. ഉടനെ മഹർഷി "എന്നാൽ മതി" എന്നു സമ്മതിച്ചു അവിടെനിന്നു പോയി ശോണാദ്രിയിലെത്തി തപോനിഷ്ഠയോടുകൂടിതന്നെ അവിടെയിരുന്നു.

സ്വയംവരാനന്തരം ശ്രീപരമേശ്വരനും, ശ്രീപാർവ്വതിയും, ബ്രഹ്മാവും, വിഷ്ണുവും, ഇന്ദ്രാദിദേവന്മാരും മറ്റും ശോണാദ്രിയിൽ അഗസ്ത്യമഹർഷിയുടെ അടുക്കൽ സാഘോഷം ചെന്നുചേർന്നു. അപ്പോൾ ശ്രീപാർവതി തൃപ്പൂത്ത് (ഋതു) ആയി. പിന്നെ ഋതുശാന്തിക്കല്യാണം അവിടെ വെച്ചു കെങ്കേമമായിനടത്തി. അതിന്റെ ഘോഷങ്ങളെല്ലാം കണ്ടപ്പോൾ അഗസ്ത്യമഹർഷിക്കു സ്വയംവരോത്സവം കാണാഞ്ഞിട്ടുണ്ടായ മനസ്താപം തീർന്നു. അനന്തരം ബ്രഹ്മാദികൾ അവിടെ നിന്നു പിരിഞ്ഞു പോവുകയും ചെയ്തു. അവിടം അന്നു വലിയ വനപ്രദേശമായിരുന്നു. പിന്നെയും വളരെക്കാലം അങ്ങിനെ തന്നെ കിടന്നിരുന്നു.

അനന്തരം ശ്രീപരശുരാമൻ പരദേശങ്ങളിൽ നിന്നു ബ്രാഹ്മണരേയും മറ്റും കേരളത്തിൽ കൊണ്ടുവന്നതിന്റെ ശേഷം അവരിൽ ചിലർ ഈ സ്ഥലം വെട്ടി തെളിച്ചു ജനവാസയോഗ്യമാക്കിതീർത്തു. പിന്നെ കേരളരാജ്യത്തെ വടക്കു മുപ്പത്തിരണ്ട്, തെക്കു മുപ്പത്തിരണ്ട് ഇങ്ങനെ അറുപത്തിനാലു ഗ്രാമങ്ങളാക്കി വിഭജിച്ചപ്പോൾ ഈ സ്ഥലവും ഒരു ഗ്രാമവും മലയാളബ്രാഹ്മണസങ്കേതവും, അഞ്ഞിപ്പുഴതമ്പുരാൻ ഈ ദേശത്തിന്റെ അധിപനുമായിത്തീർന്നു. "ശോണാദ്രി" എന്നുള്ള ഗീർവ്വാണപദം മലയാളത്തിലായപ്പോൾ "ചെങ്കുന്നു" എന്നായി. അതു ഒരു ഊരു (ഗ്രാമം) കൂടിയായപ്പോൾ ചെങ്കുനൂരെന്നായി. അതു കാലക്രമേണ ചെങ്ങനൂരായി പരിണമിച്ചു.

ഇപ്പോൾ ചെങ്ങന്നൂർ ക്ഷേത്രമിരിക്കുന്ന സ്ഥലം വഞ്ഞിപ്പുഴ തമ്പുരാന്റെ അധീനതയിലുൾപ്പെട്ടതായിരുന്നതിനാൽ അവിടുന്നു ആ സ്ഥലം "നയനാരുപിള്ള" എന്നൊരാൾക്കു പാട്ടത്തിനു കൊടുത്തിരുന്നു. ആ നയനാരുപിള്ളയുടെ കൂലിവേലക്കാരത്തിയായ ഒരു കുറത്തി ഒരു ദിവസം അവളുടെ അരിവാൾമൂർച്ച കൂട്ടാനായി അവിടെ കണ്ട ഒരു കല്ലിന്മേൽ ഇട്ടു തേച്ചു. അപ്പോൾ ആ കല്ലിൽ നിന്നും രക്തം പ്രവഹിച്ചു തുടങ്ങി. അവൾ അതു കണ്ടു പേടിച്ചു പരിഭ്രമിച്ചു ഓടിച്ചെന്ന് ഈ വിവരം നായനാരുപിള്ളയോടു പറഞ്ഞു. നയനാരുപിള്ള അതു വഞ്ഞിപുഴ തമ്പുരാന്റെ അടുക്കലറിയിച്ചു. തമ്പുരാൻ ഉടനെ തന്റെ സ്വജനങ്ങളായ ബ്രാഹ്മണശ്രേഷ്ഠന്മാരോടുകൂടി ആ സ്ഥലത്തെത്തി. അപ്പോഴേയ്ക്കും പൗരപ്രധാനന്മാരായ പല യോഗ്യന്മാരും അവിടെ വന്നു കൂടി. തമ്പുരാന്റെ കൂടെ ചെന്ന ബ്രാഹ്മണരിൽ ഒരാൾ അവിടുത്തെ സ്വജനവും പ്രസിദ്ധ

തന്ത്രിയുമായിരുന്ന താഴമൺ പോറ്റിയായിരുന്നു. അദ്ദേഹം മന്ത്രതന്ത്രങ്ങളിലെന്നപോലെ സകലശാസ്ത്രങ്ങളിലും അതി നിപുണനായ ഒരു ദിവ്യനുമായിരുന്നു. അദ്ദേഹം ആ ശിലയും രക്തപ്രവാഹവും കണ്ടിട്ടു സ്വല്പനേരം ധ്യാനനിഷ്ഠനായി ഇരുന്നതിനു ശേഷം "ഇതു കേവലം കാട്ടുശിലയല്ലെന്ന് ഈ രക്തപ്രവാഹം കൊണ്ടു തന്നെ സ്പഷ്ടമാകുന്നുണ്ടല്ലോ. ഇതു സ്വയംഭൂവായ ശിവലിംഗമാണ്. ഇങ്ങിനെ കാണപ്പെടുന്ന ഈശ്വരബിംബത്തിങ്കൽ ഉടനെ ഒരു നിവേദ്യമെങ്കിലും കഴിക്കാഞ്ഞാൽ പെട്ടന്നു അപ്രത്യക്ഷമായിപ്പോയെന്നും വരാം. ഈ രക്തപ്രവാഹം നില്ക്കുന്നതിനു തൽക്കാലം മുപ്പത്തിയാറു പറ നെയ്യു ഈ ബിംബത്തിനു ആടേണ്ടിയിരിക്കുന്നു. സമന്ത്രം ഘൃതധാര ചെയ്യാതെ ഈ രക്തസ്രാവം നില്ക്കുകയില്ല"എന്നു പറഞ്ഞു. ഉടനെ വഞ്ചിപ്പുഴതമ്പുരാൻ നിവേദ്യത്തിനു വേണ്ടുന്ന സാധനങ്ങളും ആടുന്നതിനു മുപ്പത്തിയാറു പറ നെയ്യും അവിടെ വരുത്തിക്കൊടുത്തു. താഴമൺപോറ്റി അവയെടുത്തു നിവേദ്യവും നെയ്യാട്ടവും നടത്തുകയും ഉടനെ രക്തസ്രാവം നിലയ്ക്കുകയും ചെയ്തു.

അനന്തരം വഞ്ചിപുഴതമ്പുരാൻ താഴമൺപോറ്റി മുതലായവർ യോഗം കൂടി അവിടെ ക്ഷേത്രം പണിയിക്കുന്നതിനുള്ള ആലോചന തുടങ്ങി. അപ്പോൾ താഴമൺ പോറ്റി "ഇവിടെ ശിവൻ മാത്രമല്ല ഇളകൊണ്ടിരിക്കുന്നത്, ശ്രീ പാർവ്വതിയുടെ സാന്നിദ്ധ്യവുമുണ്ട്. അതിനാൽ ക്ഷേത്രം പണിയുമ്പോൾ ശിവന്റെ ശ്രീ കൊവിലോടുകൂടി ദേവിയുടെ വിഗ്രഹം പ്രതിഷ്ഠിക്കുന്നതിനും ഒരു ഗർഭഗൃഹമുണ്ടായിരിക്കണം" എന്നു പറഞ്ഞു.

ഇങ്ങനെ യോഗക്കാർ ഓരോന്നു പറയുകയും ആലോചിക്കുകയും ചെയ്തുകൊണ്ടിരുന്ന അവസരത്തിൽ സാക്ഷാൽ ഉളിയന്നൂർ പെരുന്തച്ചൻ ദൈവഗത്യാ അവിടെ വന്നുചേർന്നു. പെരുന്തച്ചനെ കണ്ടപ്പോൾ അവിടെയുണ്ടായിരുന്നവരെല്ലാവരും "അയേ! മൃഗ്യമാണാ ലതാ പാദയോഃ പ്രോതാ'' (തേടിയ വള്ളി കാലിൽ ചുറ്റി) എന്നു വിചാരിച്ചു ഏറ്റവും സന്തോഷത്തോടു കൂടി അദ്ദേഹത്തെ സാദരം സത്കരിച്ചു ഇരുത്തി, അവിടെയുണ്ടായ സംഗതികളും തങ്ങളുടെ ആലോചനയും അദ്ദേഹത്തെ ഗ്രഹിപ്പിക്കുകയും അമ്പലം പണിയുന്നതിനു ഒരു കണക്കു ചാർത്തിക്കൊടുക്കണമെന്ന് അപേക്ഷിക്കുകയും ചെയ്തു. പെരുന്തച്ചൻ രണ്ടുമൂന്നു ദിവസം അവിടെ താമസിച്ച് അമ്പലം, കൂത്തമ്പലം, ഗോപുര

ങ്ങൾ മുതലായവയുടെ കണക്കുകൾ ചാർത്തിക്കൊടുക്കുകയും "താമസിയാതെ ഇനിയും വന്നുകൊള്ളാം" എന്നു പറഞ്ഞിട്ടു അവിടെ നിന്നു പോവുകയും ചെയ്തു.

അനന്തരം ഏതാനും മാസങ്ങൾക്കു ശേഷം പെരുന്തച്ചൻ പിന്നെയും അവിടെ ചെന്നിരുന്നു. അപ്പോഴേയ്ക്കും അമ്പലം പണി മിക്കവാറും തീർന്നിരുന്നു. ശിവന്റെ ശ്രീകോവിൽ കിഴക്കോട്ടു ദർശനമായി തുരവായിട്ടും പാർവ്വതിയുടെ ശ്രീകോവിൽ തുരവിനു പുറത്തു പടിഞ്ഞാട്ടു ദർശനവുമായിട്ടായിരുന്നു പണിതിരുന്നത്. പെരുന്തച്ചൻ നിശ്ചയിച്ചിരുന്നതും അങ്ങിനെ തന്നെയായിരുന്നു. ചുറ്റമ്പലം, തിടപ്പള്ളി മുതലായവയും പണി തീർത്തിരുന്നു. എന്നാൽ കൂത്തമ്പലത്തിന്റെ പണി ആരംഭിക്കുകപോലും ചെയ്തിരുന്നില്ല. അതിന്റെ കണക്കു സാധാരണ രീതിയിലല്ല പെരുന്തച്ചൻ കണക്കു കൊടുത്തിരുന്നത്. കൂത്തമ്പലം കുക്കുടാണ്ഡാകൃതിയിൽ പണിതീർക്കത്തക്കവണ്ണമായിരുന്നു കണക്കുണ്ടാക്കിക്കൊടുത്തിരുന്നത്. അങ്ങനെ പണിതീർക്കുന്നതിന് ആ ദിക്കിലും അടുത്ത പ്രദേശങ്ങളിലുമുണ്ടായിരുന്ന ആശാരിമാർ വിചാരിച്ചിട്ടു സാധിച്ചില്ല. അതിനാൽ പെരുന്തച്ചൻ ഏതാനും മാസങ്ങൾ അവിടെ താമസിച്ചു സ്വയമേവ പണിതും പറഞ്ഞുകൊടുത്തു മറ്റുള്ള ആശാരിമാരെക്കൊണ്ടു പണിയിച്ചും കൂത്തമ്പലം തീർത്തു.

അമ്പലം പണിയെല്ലാം കുറ തീർന്നപ്പോൾ വഞ്ചിപ്പുഴതമ്പുരാൻ മുതലായവർ ശ്രീപാർവതിയുടെ ഒരു ശിലാവിഗ്രഹം പെരുന്തച്ചൻ തന്നെ ഉണ്ടാക്കിക്കൊടുക്കണമെന്ന് ആവശ്യപ്പെട്ടു. ഉടനെ പെരുന്തച്ചൻ മതിൽക്കകത്തെല്ലാം ചുറ്റി നടന്നു, ആ സ്ഥലം ആകപ്പാടെ പരിശോധിച്ചതിന്റെ ശേഷം മതിൽക്കകത്തു വായു കോണിൽ ഒരു സ്ഥലം തൊട്ടു കാണിച്ചിട്ട് അവിടെ വെട്ടി കുഴിച്ചു മണ്ണു മാറ്റിക്കുവാൻപറഞ്ഞു. തമ്പുരാന്റെ കല്പനപ്രകാരം അങ്ങനെ ചെയ്തപ്പോൾ മണ്ണീനടിയിൽ നിന്നും ദേവിയുടെ ഒരു ശിലാവിഗ്രഹം യാതൊരു കേടുംകൂടാതെ കണ്ടുകിട്ടി. പെരുന്തച്ചൻ ആ വിഗ്രഹമെടുത്ത് അവിടെ കൊടുത്തിട്ടു പിന്നെയും അവിടെനിന്നു പോയി.

അടുത്തുണ്ടായിരുന്ന ശുഭമുഹൂർത്തത്തിൽ ദേവീപ്രതിഷ്ഠയും ദേവനും ദേവിയ്ക്കും യഥാവിധി കലശം ഉത്സവം മുതലായവയും നടത്തു

കയും നിത്യദാനം, മാസവിശേഷം, ആട്ടവിശേഷം മുതലായവ നിശ്ചയിച്ചു അവയ്ക്കെല്ലാം പതിവുകളേർപ്പെടുത്തുകയും ചെയ്തു. ആണ്ടുതോറും ധനുമാസത്തിൽ കൊടി കയറി ഇരുപത്തെട്ടു ദിവസത്തെ ഉത്സവം വേണമെന്നാണ് നിശ്ചയിച്ചത്. അങ്ങനെ ഇപ്പൊഴും നടന്നു വരുന്നുണ്ട്. ആ മുറയ്ക്കു സാധാരണ ആറാട്ടു മകരമാസത്തിൽ തിരുവാതിര നാളാകും. എന്നാൽ ചില കൊല്ലം ധനുമാസത്തിൽ രണ്ടു തിരുവാതിര വന്നാൽ ആദ്യത്തെ തിരുവാതിര കൊടിയേറ്റും രണ്ടാമത്തെ തിരുവാതിര ആറാട്ടു മായിരിക്കും.

ദേവിയെക്കുറിച്ചു ജനങ്ങൾക്കു ഭക്തിയും വിശ്വാസവും വർദ്ധിക്കുന്നതിന് ഒരു കാരണവും കൂടി ഉണ്ടായിത്തീർന്നു. ഒരു ദിവസം ശാന്തിക്കാരൻ കുളിച്ചു ചെന്നു ദേവിയുടെ നട തുറന്നു നിർമ്മാല്യം വാങ്ങിയപ്പോൾ ഉടയാടയിൽ രജസ്സു കാണുകയാൽ സംശയിച്ചു നിർമ്മാല്യത്തോടു(പൂവ്, മാല മുതലായവയോടു)കൂടെ ഉടയാട പതിവുപോലെ പുറത്തിടുകയും സംശിയിക്കപ്പെട്ട സംഗതി സ്വകാര്യമായി കഴകക്കാരൻ വാര്യരോടു പറയുകയും ചെയ്തു. വാരിയർ ആ സംഗതി ദേവസ്വക്കാരെ അറിയിക്കുകയും അവരുടെ നിയോഗപ്രകാരം ആ ഉടയാട പൊതിഞ്ഞു കെട്ടി വഞ്ഞിപ്പുഴ മഠത്തിൽ കൊണ്ടുപോയി അകത്തു കൊടുപ്പിച്ചു വലിയതമ്പുരാട്ടിയെ കാണിക്കുകയും വലിയ തമ്പുരാട്ടി നോക്കി പരിശോധിച്ചു ദേവി ഋതുവായതു തന്നെയാണന്നു തീർച്ചപ്പെടുത്തുകയും എങ്കിലും താഴമൺ മഠത്തിൽ കൊണ്ടു പോയി അവിടുത്തെ വലിയ അന്തർജ്ജനത്തെക്കൂടെ കാണിച്ചേക്കണം എന്നു കല്പിച്ചു ഉടയാട മടക്കിക്കൊടുക്കുകയും ചെയ്തു. വാരിയർ ഉടയാട താഴമൺ മഠത്തിലും കൊണ്ടുപോയി ദാസികൾ മുഖാന്തിരം അകത്തു കൊടുത്തു കാണിച്ചു. അവിടുത്തെ വലിയ അന്തർജ്ജനവും നോക്കി വലിയ തമ്പുരാട്ടി കല്പിച്ചതു പോലെ തന്നെ തീർച്ചപ്പെടുത്തി പറഞ്ഞു. ഇങ്ങനെ സംഗതി തീർച്ചയായതിന്റെ ശേഷം തന്ത്രിയായ താഴമൺ പോറ്റി അമ്പലത്തിൽ ചെന്നു പടിഞ്ഞാറെ ചുറ്റമ്പലത്തിന്റെ വടക്കെ മൂലയിൽ (വായു കോണിൽ) ഉള്ള ഒരു മുറി ദേവസ്വക്കാർ മുഖാന്തിരം കെട്ടി വിതാനിച്ചു അലങ്കരിപ്പിച്ചു ദേവിയെ ശ്രീ കോവിലനകത്തു നിന്നു എഴുന്നള്ളിച്ചു ആ മുറിയിലിരുത്തി ഉടനെ ശ്രീകോവിലടച്ചുപൂട്ടുകയും ചെയ്തു. പിന്നെ മൂന്നു ദിവസത്തേയ്ക്കു ദേവിയ്ക്കു പൂജ, ദീപാരാധന മുതലായവയെല്ലാം ദേവിയെ എഴുന്നുള്ളി

ച്ചിരുത്തിയ സ്ഥലത്തു വച്ചു തന്നെ നടത്തി. രാത്രിയിൽ ദേവിയ്ക്കു തുണയായി മൂന്നു ദിവസം പടിഞ്ഞാറെ ചുറ്റമ്പലത്തിൽ കിടക്കുന്നതിനു നാലു നായർ സ്ത്രീകളെ ഏർപ്പെടുത്തുകയും ചെയ്തു. ഇങ്ങനെ മൂന്നു ദിവസം കഴിഞ്ഞതിന്റെ ശേഷം നാലാം ദിവസം രാവിലെ ദേവിയെ തൃപ്പൂത്താറാട്ടിനായി(ഋതുസ്നാനതിനായിട്ട്) പിടിയാനപ്പുറത്തു കയറ്റി പമ്പാനദിയുടെ കൈവഴിയായ മിത്രപ്പുഴക്കടവ് എന്ന സ്ഥലത്തേയ്ക്കു വാദ്യഘോഷങ്ങളോടുകൂടി എഴുന്നള്ളിച്ചു കൊണ്ടുപോയി. അന്തർജ്ജനങ്ങളുടെ ഋതുസ്നാനം പോലെ മണ്ണാത്തി മാറ്റു മുതലായ ഉപകരണങ്ങളോടും പരിചയപ്പെട്ട സ്ത്രീകളുടെ സാഹചര്യത്തോടും കൂടി ആറാടിച്ചു. തന്ത്രി, പരികർമ്മികൾ മുതലായവർ ചെന്നു സാധാരണമായി ആറാട്ടുകൾക്കുള്ള ചടങ്ങുകളോടു കൂടി പുണ്യാഹം, പൂജ മുതലായവയും കഴിച്ചു ദേവിയെ പിടിയാനപ്പുറത്തുതന്നെ വാദ്യഘോഷങ്ങളോടുകൂടി തിരികെ എഴുന്നള്ളിച്ചു മതിൽക്കകത്തെത്തിയപ്പോൾ പതിവുള്ള എതിരുത്ത (കാലത്തെയുള്ള) ശീവേലിയ്ക്ക് ദേവനെയും എഴുന്നള്ളിച്ചു. പിന്നെ രണ്ടു എഴുന്നള്ളത്തുകളും കൂടി മൂന്നു പ്രദിക്ഷണം കഴിഞ്ഞു ദേവനെ ദേവന്റെ ശ്രീകോവിലിലേയ്ക്കും ദേവിയെ ദേവിയുടെ ശ്രീകോവിലിലേയ്ക്കും എഴുന്നള്ളിച്ചു. അങ്ങിനെ ആ അടിയന്തിരം അവസാനിച്ചു.

അടുത്തമാസത്തിലും ദേവി ഋതുവായി. അപ്പോഴും ശാന്തിക്കാരൻ മുന്മാസത്തിലേതുപോലെ ഉടയാട നിർമ്മാല്യത്തോടെയെടുത്തു പുറത്തിടുകയും സംഗതി വാരിയരോടു സ്വകാര്യമായി പറയുകയും ചെയ്തു. വാരിയർ ഉടയാട വഞ്ഞിപ്പുഴമഠത്തിലെ വലിയ തമ്പുരാട്ടിയേയും താഴമൺ മഠത്തിലെ അന്തർജ്ജനത്തിനെയും കാണിച്ചു സംഗതി തീർച്ചപ്പെടുത്തുകയും വിവരം ദേവസ്വക്കാരെ അറിയിക്കുകയും തന്ത്രി മുതലായവർ കൂടി തൃപ്പൂത്താറാട്ടുവരെയുള്ള സകല കാര്യങ്ങളും യഥാപൂർവം ഭംഗിയായി നടത്തുകയും ചെയ്തു. അനന്തരം വഞ്ഞിപ്പുഴത്തമ്പുരാൻ മുതലായവർ യോഗം കൂടി ദേവി പിന്നെയും മാസം തോറും ഋതുവാകുമെന്നു തന്നെ തീർച്ചപ്പെടുത്തി. അതു സംബന്ധിച്ചു വേണ്ടുന്ന ചെലവിലേയ്ക്കായി മുതൽ വകവെച്ചു ദേവസ്വം വക പതിവു കണക്കിൽ ചേർത്തെഴുതിക്കുകയും ദേവിയുടെ പരിചയപ്പെട്ടവരായി ചില വീട്ടുകാരെ നിശ്ചയിക്കുകയും അവർക്കും ചില അനുഭവങ്ങൾ നിശ്ചയിക്കുകയും ചെയ്തു. ആ അടിയന്തിരം പിന്നെ മുറയ്ക്കു നടന്നു കൊണ്ടിരുന്നു.

അങ്ങിനെയിരുന്ന കാലത്തു പെരുന്തച്ചൻ പിന്നെയുമൊരുദിവസം ചെങ്ങന്നൂർ ചെന്നിരുന്നു. അപ്പോൾ പഞ്ചലോഹങ്ങൾ ചേർത്തു ഒരു ദേവീ വിഗ്രഹം വാർത്തുണ്ടാക്കി കൊണ്ടാണ് അദ്ദേഹം ചെന്നത്. ആ ബിംബം തന്ത്രിയായ താഴ്മൺ പോറ്റിയെ ഏല്പിച്ചു കൊടുത്തിട്ട് "ഇനിയും ഏതാനും ശതാബ്ദങ്ങൾ കഴിയുമ്പോൾ ഈ അമ്പലത്തിനു അഗ്നിബാധയുണ്ടാകും. അപ്പോൾ അമ്പലത്തോടുകൂടി ഇപ്പോഴത്തെ ദേവീ വിഗ്രഹവും നഷ്ടപ്പെട്ടു പോകും. പിന്നീടു അമ്പലം പണി കഴിഞ്ഞു പ്രതിഷ്ഠിക്കുമ്പോൾ ഈ വിഗ്രഹം ഉപയോഗിക്കണം. അക്കാലം വരെ ഈ വിഗ്രഹം വടക്കു വശത്തോടുകൂടി ഒഴുകുന്ന നദിയുടെ കരയോടു ചേർന്നു കാണുന്ന പാറയുടെ സമീപത്തുള്ള കയത്തിലിട്ടേക്കണം. അക്കലത്തുണ്ടായിരിന്ന വർക്കു ഇതൊന്നുമറിഞ്ഞു കൂടായിരിക്കുമല്ലോ. അതിനാൽ അവരുടെ അറിവിനായി ഈ വിവരങ്ങളെല്ലാം ഒരു ഗ്രന്ഥത്തിലെഴുതി സൂക്ഷിച്ചു വയ്ക്കുകയും വേണം" എന്നു പറഞ്ഞിട്ടു പെരുന്തച്ചൻ പോവുകയും ആ താഴമൺ പോറ്റി അപ്രകാരമെല്ലാം ചെയ്യുകയും ചെയ്തു.

അനന്തരം ഏതാനും ശതാബ്ദങ്ങൾ കഴിഞ്ഞപ്പോൾ പെരുന്തച്ചൻ പറഞ്ഞതുപോലെ അമ്പലത്തിനു അഗ്നിബാധയുണ്ടായി. അപ്പോൾ ബിംബഹാനി വരരുതെന്നു കരുതി ജനങ്ങൾ കൂടി ആദ്യം ശിവന്റെ ശ്രീകോവിലിനകത്തു ചെളി കോരികൊണ്ടുവന്നിട്ടു നിറച്ചു. പിന്നെ ദേവിയുടെ ശ്രീകോവിലിനകത്തു കൂടെ അപ്രകാരം ചെയ്യുന്നതിനു ചെന്നപ്പോഴേയ്ക്കും തീജ്വാലകൊണ്ട് ആർക്കും അങ്ങോട്ട് അടുക്കാൻ വയ്യാതെയായിപ്പോയതിനാൽ അമ്പലം വെന്തു വെണ്ണീറായതിനോടു കൂടിദേവിയുടെ വിഗ്രഹം പൊട്ടിത്തകർന്നുപോയി. അഗ്നിബാധയിൽപ്പെട്ട് അമ്പലവും, കൂത്തമ്പലവും ഗോപുരങ്ങളുമെല്ലാം നിശ്ശേഷം അഗ്നിക്കിര യായിതീർന്നു.

പിന്നെ വഞ്ഞിപ്പുഴതമ്പുരാൻ മുതലായയോഗക്കാരും മറ്റും കൂടിയാലോചിച്ചു അധികം താമസിയാതെ അമ്പലവും മറ്റും യഥാപൂർവ്വം പുത്തനായി പണികഴിപ്പിച്ചു. കൂത്തമ്പലം പണിയുന്നതിനു അറിയാവുന്ന ആശാരിമാരില്ലാതെയിരുന്നതിനാൽ അതുമാത്രം പണിയിച്ചില്ല. കുക്കുടാ ണ്ഡാകൃതിയിലുള്ള അതിന്റെ തറ ഇപ്പൊഴും അവിടെ കാണ്മാനുണ്ട്.

അമ്പലം പണികഴിഞ്ഞതിന്റെ ശേഷം ദേവീ വിഗ്രഹം ഉണ്ടാക്കാനുള്ള ആലോചനയായി ലക്ഷണപ്പിഴ കൂടാതെ ശാസ്ത്രപ്രകാരം ബിംബം പണിയാൻ പഠിപ്പും പരിചയവുമുള്ള ശില്പാചാരി എവിടെ യുണ്ടന്നു അന്വേഷിച്ചുകൊണ്ടിരിക്കുന്ന കാലത്തു അന്നു താഴമൺ മഠത്തിൽമൂപ്പായിരുന്ന നീലകണ്ഠൻ പോറ്റി ഒരു ദിവസം അത്താഴം കഴിഞ്ഞു കിടന്നുറങ്ങിയപ്പോൾ അദ്ദേഹത്തിനു ഒരു സ്വപ്നമുണ്ടായി. അദ്ദേഹത്തിന്റെ അടുക്കൽ ആരോ ചെന്നു "ഗ്രന്ഥം നോക്കണം'' എന്നു പറഞ്ഞതായിട്ടായിരുന്നു സ്വപ്നം. ഉടനെ അദ്ദേഹം ഉണർന്നു നോക്കീട്ട് അവിടെ ആരെയും കണ്ടില്ല. "എന്തോ സാരമില്ല" എന്നു വിചാരിച്ചു അദ്ദേഹം പിന്നെയും കണ്ണടച്ചുറങ്ങിയപ്പോൾ വീണ്ടും മേൽപ്രകാരം സ്വപ്നമുണ്ടായി. അങ്ങിനെ അന്നു മുതൽ നാലഞ്ചു ദിവസം അടുപ്പിച്ചു രാത്രി തോറും നാലുമഞ്ചും പ്രാവശ്യം സ്വപ്നം കണ്ടു. അതിന്റെ സാരമെന്താണന്നു മനസ്സിലായില്ലങ്കിലും "ഗ്രന്ഥം നോക്കണം" എന്നു പറഞ്ഞതായിട്ടാണല്ലോ സ്വപ്നമുണ്ടായത്. ഏതെങ്കിലും ഗ്രന്ഥങ്ങളഴിച്ചു പരിശൊധിക്കുക തന്നെ എന്നു വിചാരിച്ചു അദ്ദേഹം അടുത്ത ദിവസം ഗ്രന്ഥപ്പെട്ടിതുറന്നു ഓരോ ഗ്രന്ഥങ്ങളഴിച്ചു പരിശോധിച്ചു തുടങ്ങി. അപ്പോൾ ഒരു ഗ്രന്ഥത്തിൽ "പെരുന്തച്ചൻ ഒരിക്കൽ ഇവിടെ വന്നിരുന്നു അദ്ദേഹം ഇനി ഏതാനും ശതബ്ദങ്ങൾ കഴിയുമ്പോൾ ഇവിടെ അമ്പല ത്തിനു അഗ്നിബാധ ഉണ്ടാവുകയും അമ്പലത്തോടു കൂടി ദേവീവിഗ്രഹ വും നഷ്ടപ്പെട്ടു പോവുകയും ചെയ്യും. അപ്പോൾ ആ വിഗ്രഹത്തിനു പകരം ഈ വിഗ്രഹം പ്രതിഷ്ഠിച്ചു കൊള്ളണം എന്നു പറഞ്ഞു പഞ്ചലോഹ നിർമിതമായ ഒരു ദേവീവിഗ്രഹം തന്നിട്ടാണു പോയത്. ആ വിഗ്രഹം ഇവിടെ വടക്കു വശത്തുള്ള പുഴവക്കത്തു കാണുന്ന പാറയുടെ സമീപ മുള്ള കയത്തിൽ നിക്ഷേപിച്ചിട്ടുണ്ട്. ആവശ്യപ്പെടുമ്പോൾ എടുത്തു കൊള്ളണം" എന്നു ഏഴുതിയിരിക്കുന്നതായി കണ്ടു. ആ വിവരം നീലകണ്ഠൻപോറ്റി വഞ്ഞിപ്പുഴ തമ്പുരാൻ മുതലായവരെ അറിയിച്ചു. ഉടനെ തമ്പുരാൻ അനേകമാളുകളെ അയച്ചു കയത്തിൽ മുങ്ങിതപ്പി നോക്കിച്ചു. ഒരു ഫലവുമുണ്ടായില്ല.

അങ്ങിനെയിരിക്കെ കരുനാഗപ്പള്ളിക്കാരായ ചില മരയ്ക്കാന്മാർ വഞ്ചികളിൽ കയറി വല വീശി മത്സ്യം പിടിച്ചു നടന്ന കൂട്ടത്തിൽ മേല്പറഞ്ഞ കയത്തിനു സമീപം വഞ്ചികളടുപ്പിച്ചു കരയ്ക്കിറങ്ങി കയത്തിൽ

കുളിച്ചു. അപ്പോൾ അതിൽ ഒരുത്തന് കയത്തിന് എത്രമാത്രം ആഴമുണ്ടന്നു നോക്കണമെന്നു തോന്നി. അവൻ ആ കയത്തിൽ മുങ്ങി അടിയിൽ ച്ചെന്നപ്പോൾ ഘനമുള്ള എന്തോ ഒരു വസ്തു അവന്റെ കാലിൽ തടഞ്ഞു. അവൻ അതെടുത്തു കരയ്ക്കു കൊണ്ടുവന്നു. അതു ഒരു ദേവീവിഗ്രഹം തന്നെയായിരുന്നു. ഉടനെ ഈ വിവരം വഞ്ഞിപുഴതമ്പുരാൻ മുതലായവ രറിഞ്ഞു. ചിലരെപ്പറഞ്ഞയച്ചു ആ മരയ്ക്കാന്മാരെകൊണ്ടു തന്നെ ആ വിഗ്രഹമെടുപ്പിച്ചു പടിഞ്ഞാറെ ഗോപുരത്തിങ്കൽ വരുത്തി. അപ്പോൾ ആ മരയ്ക്കാന്മാർ വിശപ്പുകൊണ്ട് ഏറ്റവും വലഞ്ഞിരുന്നു. എങ്കിലും അന്നു ശിവരാത്രി ആയിരുന്നതിനാൽ അവർക്കു കരിയ്ക്ക്, പഴം മുതലായവ ധാരാളമായി കൊടുത്തു സന്തോഷിപ്പിച്ചു അവരെ പറഞ്ഞയച്ചു.

പിന്നെ നവീകരണക്രിയാദികളോടുകൂടി ശുഭമുഹൂർത്തത്തിങ്കൽ ദേവിയുടെ ബിംബപ്രതിഷ്ഠയും, കലശവും, ഉത്സവവും മറ്റും യഥാവിധി നടത്തുകയും ക്ഷേത്രകാരങ്ങളെല്ലാം യഥാപൂർവ്വം മുറയ്ക്കു നടന്നു തുടങ്ങുകയും ചെയ്തു. എങ്കിലും ആ നവീനപ്രതിഷ്ഠ കഴിഞ്ഞതിൽപ്പിന്നെ അവിടെ ദേവിയുടെ ചൈതന്യം ലേശം പോലും ഇല്ലാതായിതീർന്നു. അവിടെ ഭജനത്തിനായും ദർശനത്തിനായും ആരും വരാതെയും വഴിപാടുകളൊന്നും ഇല്ലാതെയുമായി. ഇങ്ങിനെയൊക്കെ ആയിതീർന്നതു പ്രതിഷ്ഠ മുതലായവ നടത്തിയ തന്ത്രിക്കു തപശക്തിയും, മനഃശുദ്ധിയും മന്ത്രതന്ത്രാദികളിൽ പാണ്ഡിത്യവും പരിചയവുമില്ലാഞ്ഞിട്ടാണെന്നു പറഞ്ഞു ജനങ്ങൾ അദ്ദേഹത്തെ പരിഹസിപ്പാനും തുടങ്ങി. ക്രമേണ നീലകണ്ഠൻ പോറ്റിയ്ക്കു പരപരിഹാസവും തന്നിമിത്തമുള്ള മനസ്താപവും ദുസ്സഹമായിത്തീർന്നു. അതിനാലദ്ദേഹം ഭക്തിപൂർവ്വം ദേവിയെ ഭജിക്കുകയും ചില ദിവ്യമന്ത്രങ്ങൾ കൊണ്ട് പതിവായി പുഷ്പാഞ്ജലി കളും ചില ദിവ്യ മന്ത്രങ്ങൾ ജപിച്ചു നിവേദ്യങ്ങളിൽ ഉപസ്തരിക്കുകയും മറ്റും ചെയ്തു തുടങ്ങി. അങ്ങിനെ രണ്ടു മൂന്നു മാസം കഴിഞ്ഞപ്പോഴെയ്ക്കും അവിടെ ദേവിയുടെ സാന്നിദ്ധ്യവും ചൈതന്യവുമുണ്ടായിത്തുടങ്ങിയതായി ജങ്ങൾക്കു തോന്നിത്തുടങ്ങി. അപ്പോഴേയ്ക്കും അവിടെ ഭജനത്തിനായും ദർശനത്തിനായും ജനങ്ങൾ കുറേശ്ശെ വന്നു തുടങ്ങി. വഴിപാടുകളു ണ്ടായിത്തുടങ്ങി. ദേവി ചിലപ്പോൾ ഋതുവായിത്തുടങ്ങുകയും ചെയ്തു.

ഇങ്ങിനെ നീലകണ്ഠൻപോറ്റിയുടെ അതിനിഷ്ഠയോടു കൂടിയ ഭജനം ഒരു സംവത്സരമായപ്പോഴേയ്ക്കും അവിടെ ദേവിയുടെ ചൈതന്യം

പണ്ടത്തേതിൽ പതിന്മടങ്ങു വർദ്ധിച്ചു. പിന്നെ അതു അവിടെ ഒരിക്കലും കുറഞ്ഞിട്ടില്ല. ഇപ്പോഴും അതവിടെ പ്രതിദിനമെന്നപോലെ വർദ്ധിച്ചു കൊണ്ടു തന്നെയിരിക്കുന്നു. പത്തു പതിനഞ്ചു ഭജനക്കാരെങ്കിലും ഇല്ലാതെ ഒരിക്കലും വരാറില്ല, ചിലപ്പോൾ നൂറും നൂറ്റമ്പതും പേരുണ്ടായി യെന്നു വരും. പ്രതിദിനം ദർശനത്തിനായി അസംഖ്യമാളുകൾ വരുന്നുണ്ട്. കണക്കില്ലാത്ത വഴിപാടികളുമുണ്ടാകുന്നുണ്ട്. ആ ദേവി സകല ജനങ്ങൾ ക്കും സകലാഭീഷ്ടങ്ങളും സാധിപ്പിച്ചു കൊടുക്കുന്നുമുണ്ട്. അവിടെ ചെന്നു കണ്ടാൽ ദേവിയെകുറിച്ചുള്ള ഭക്തിയും വിശ്വാസവും പുരുഷന്മാരേ ക്കാളധികം സ്ത്രീകൾക്കാണെന്നു തോന്നും. ദേവി ഋതുവായിരിക്കുന്ന കാലങ്ങളിൽ അവിടെ ചെന്നു ദർശനം കഴിക്കുന്നതു സന്തതിക്കും സമ്പത്തിനും സൗഭാഗ്യത്തിനും നെടുമാംഗല്യത്തിനും വളരെ നല്ലതാണെ ന്നുള്ള പ്രസിദ്ധി നിമിത്തം അക്കാലങ്ങളിൽ അവിടെ ദർശനത്തിനായി വരുന്ന സ്ത്രീകൾക്കു കണക്കില്ല. അപ്രകാരം തന്നെ തൃപ്പൂത്താറാട്ടു സംബന്ധിച്ചുള്ള എഴുന്നള്ളത്തിന്റെ മുൻപിൽ താലപ്പൊലി എടുക്കുന്ന തിനും അസംഖ്യം ആളുകൾ അവിടെ വന്നു കൂടുന്നുണ്ട്. ദേവിയുടെ തൃപ്പൂത്താറാട്ട് സംബന്ധിച്ചുള്ള എഴുന്നള്ളത്തു കാണുന്നതിനു ദേവന്മാ രോടുകൂടി ദേവസ്ത്രീകളും ആകാശത്തിങ്കൽ വന്നു നിൽക്കുമെന്നാണല്ലോ പ്രസിദ്ധി.

ദേവിയെക്കുറിച്ചുള്ള പ്രസിദ്ധി ലോകത്തിൽ സർവ്വത്ര വ്യാപിക്കു കയും തങ്ങൾ എടുത്തു കൊടുത്ത വിഗ്രഹമാണു അവിടെ പ്രതിഷ്ഠിക്ക പ്പെട്ടതെന്നു അറിയുകയും ചെയ്തപ്പോൾ കരുനാഗപ്പള്ളിക്കാരായ മരയ്ക്കാന്മാർക്കും ഭഗവതിയെക്കുറിച്ചു ക്രമത്തിലധികമായ ഭക്തിയും പ്രതിപത്തിയുമുണ്ടായിത്തീരുകയും അവർ ശിവരാത്രി തോറും ദേവിയെ വന്ദിക്കുന്നതിനായി ചെങ്ങനൂർ പടിഞ്ഞാറെ നടയ്കൽ പോയി തുടങ്ങു കയും, അവരവിടെ ചെന്നാൽ ദേവസ്വക്കാർ അവർക്ക് കരിക്കും, പഴവും കൊടുത്തു തുടങ്ങുകയും ചെയ്തു. കാലക്രമേണ അതൊരു പതിവായി ത്തീർന്നു. ആ മരയ്ക്കാന്മാരുടെ വംശക്കാർ ഇപ്പോഴും ശിവരാത്രി തോറുമവിടെ വരികയും ദേവസ്വത്തിൽ നിന്നുഅവർക്കു കരിക്കും പഴവും കൊടുക്കുകയും ചെയ്തു വരുന്നുണ്ട്.

സ്വയംവരാനന്തരം പാർവതീ പരമേശ്വരന്മാരും ബ്രഹ്മാദി ദേവന്മാരും മറ്റും കൂടി ശോണാദ്രിയിൽ ചെന്നുവെന്നും അപ്പോൾ ദേവി

ഋതുവായിയെന്നും അവിടെ വച്ചു ഋതുശാന്തി കല്യാണം നടത്തിയെന്നും മുൻപു പറഞ്ഞിട്ടുണ്ട്. അന്നു ആ ഋതുശാന്തി സംബന്ധിച്ചു ഹോമം കഴിച്ച സ്ഥലം കാലക്രമേണ ഒരു തടാകമായിത്തീർന്നു. ആ തടാകമാണു ചെങ്ങന്നൂർ വടക്കെക്കുളമായിപ്പരിണമിച്ചത്. ആ കുളത്തിനു ഇപ്പോഴും പറഞ്ഞു വരുന്ന പേരു "ശക്തികുണ്ഡതീർത്ഥം" എന്നാണ്. ആ കുളം സ്വച്ഛമാക്കുന്നതിനായി അടുത്തകാലത്തു വെള്ളം തേകി വറ്റിച്ചു ചേറെടുത്തു മാറ്റിയപ്പോൾ അടിയ്ക്കു മദ്ധ്യഭാഗത്തായി ഒരു ഹോമകുണ്ഡം കാണുകയുണ്ടായി. ഇങ്ങനെ മേല്പറഞ്ഞ സംഗതികളുടെ യാഥാർത്ഥ്യത്തെ തെളിയിക്കുന്ന അനേകം ദൃഷ്ടാന്തങ്ങൾ ഉണ്ടായിട്ടുണ്ട്. ഇപ്പോഴും ഉണ്ടായി ക്കൊണ്ടുമിരിക്കുന്നുണ്ട്. അവയെല്ലാം യഥാക്രമം വിവരിക്കുന്നതാ യാൽ ലേഖനം സാമാന്യത്തിലധികം ദീർഘിച്ചു പോകും. ഇപ്പോൾതന്നെ ലേഖനത്തിന്റെദൈർഘ്യം വിചാരിച്ചതിലധികമായിരിക്കുന്നു. അതിനാലിനി ചുരുക്കത്തിൽ ചില സംഗതികൾമാത്രമേ വിവരിക്കാൻ വിചാരിക്കുന്നുള്ളു.

പറവൂർവരെയുള്ള വടക്കൻ പ്രദേശങ്ങളും അവയിലുള്ള അനേകം ക്ഷേത്രങ്ങളും തിരുവതാംകൂറിൽ ചേർത്തതിന്റെ ശേഷം ദേവസ്വങ്ങളിലെ പതിവു കണക്കുകൾ പരിഷ്കരിച്ചു മാറിയെഴുതി ശരിപ്പെടുത്തിയതു ബ്രിട്ടിഷ് റസിഡണ്ടും തിരുവതാംകൂർ ദിവാനുമായിരുന്ന മൺട്രോ സായ്പായിരുന്നല്ലോ. ചെങ്ങന്നൂർ ദേവസ്വംവക പതിവുകണക്കു പരിഷ്കരിച്ചപ്പോൾ ദേവി ഋതുവായാൽ തൃപ്പൂത്താറട്ടുവരെയുള്ള ചെലവു കളുടെ പതിവ് അദ്ദേഹം തള്ളിക്കളഞ്ഞു. ദേവി ഋതുവാകുമെന്നുള്ളതിൽ അദ്ദേഹത്തിനു ലേശവും വിശ്വാസമുണ്ടായില്ല. അതു ചില ജനങ്ങൾ വെറുതെ പറഞ്ഞുണ്ടാക്കിയതാണന്നായിരുന്നു അദ്ദേഹത്തിന്റെ വിചാരം. എങ്കിലും ആ പതിവു കണക്കു വെട്ടിക്കുറച്ചപ്പോൾ സായ്പിന്റെ ഭാര്യയായ മദാമ്മയ്ക്കു രക്തസ്രാവമാരംഭിച്ചു. അതിനു പല ചികിത്സകൾ ചെയ്തിട്ടും യാതൊരു ഫലവുമുണ്ടായില്ല. അതിനാൽ സായ്പിന്റെ ഇഷ്ടനും കണക്കെഴുത്തുകാരനുമായിരുന്ന ഒരു നായർ സായ്പിന്റെ അറിവും സമ്മതവും കൂടാതെ ഒരു നല്ല പ്രശ്നക്കാരനെകൊണ്ടു മദാമ്മയുടെ രോഗത്തിനു കാരണമെന്താണന്നും അതിന്റെ പ്രതിവിധി എന്താണന്നും പ്രശ്നം വയ്പിച്ചു നോക്കി. അപ്പോൾ പ്രശ്നക്കാരൻ രോഗകാരണം ചെങ്ങന്നൂർ ഭഗവതിയുടെ വിരോധമാണന്നും അവിടുത്തെ പതിവു കണക്കു പൂർവ്വസ്ഥിതിയിൽ ആക്കിയാൽ രോഗം ഭേദമാകുമെന്നും

വിധിച്ചു. സായ്പിന്റെ ഇഷ്ടനായ നായർ, ആ സംഗതി ഗൂഢമായി സായ്പിനെ ഗ്രഹിപ്പിച്ചു. ഇതു കേട്ടിട്ട് സായ്പ് "എന്നാൽ മദാമ്മയുടെ സുഖക്കേട് ഉടനെ ഭേദമാകട്ടെ. ആ ദേവസ്വത്തിലെ പതിവു കണക്കു പൂർവ്വസ്ഥിതിയിൽ ആക്കിയേക്കാം. എന്നു മാത്രമല്ല ആണ്ടു തോറും ദേവി ആദ്യം ഋതുവാകുമ്പോളതു സംബന്ധിച്ചുള്ള ചെലവുകൾ പലിശകൊണ്ടു കഴിയാൻ തക്കവണ്ണമുള്ള സംഖ്യ ഞാൻ എന്റെ കൈയിൽ നിന്നു ആ ദേവസ്വത്തിൽ ഏല്പിക്കുകയും ചെയ്തേക്കാം'' എന്നു പറയുകയും ഉടനെ ഒരു സംഖ്യ എടുത്തു പ്രത്യേകം കെട്ടിവയ്ക്കുകയും ചെയ്തു. അനന്തരം നാലഞ്ചു ദിവസം കഴിഞ്ഞപ്പോൾ മദാമ്മയുടെ ദീനം നിശ്ശേഷം ഭേദമായി. അവർ പൂർവ്വസ്ഥിതിയെ പ്രാപിച്ചു. അപ്പോൾ സായ്പ് "ചെങ്ങന്നൂർ ഭഗവതിയുടെ മാഹാത്മ്യം അത്ഭുതാവഹം തന്നെ" എന്നു പറയുകയും ഉടനെ ചെങ്ങന്നൂർ ചെന്നു ദേവസ്വത്തിലെ പതിവു കണക്കു പൂർവ്വസ്ഥിതി യിലാക്കുകയും താൻ നിശ്ചയിച്ചു കെട്ടിവച്ച സംഖ്യ ദേവസ്വത്തി ലേല്പിക്കുകയും ചെയ്തു.

കൊല്ലം 1055-ാമാണ്ടു നാടു നീങ്ങിയ ആയില്യം തിരുനാൾ മഹാരാജാവ് തിരുമനസ്സിലേക്കാലത്തു സൂര്യനാരായണയ്യൻ എന്നു പേരായ ഒരു പരദേശബ്രാഹ്മണൻ സ്വല്പശമ്പളമായ ഒരു സർക്കാരുദ്യോഗ ത്തോടു കൂടിതിരുവനന്തപുരത്തു താമസിച്ചിരുന്നു. അദ്ദേഹത്തിന്റെ പേരിൽ തിരുമനസ്സിലേയ്ക്ക് എന്തോ തിരുവുള്ളക്കേട്(വിരോധം) ഉണ്ടായി ത്തീരുകയാൽ അദ്ദേഹത്തെപ്പിടിച്ചു തോവാളകോട്ട (തിരുവതാംകൂറിന്റെ അതിർത്തി) കടത്തിവിടാൻ കല്പനയുണ്ടാവുകയും അപ്രകാരം ചെയ്യുകയും ചെയ്തു. അദ്ദേഹം ആരുമറിയാതെ ഉപായത്തിൽ മടങ്ങി വന്നു തിരുവല്ലായിലെത്തി 'വിദ്വാൻ ഭട്ടതിരി' എന്നു പ്രസിദ്ധനായിരുന്ന കുഴിക്കാട്ട് അച്ഛൻ ഭട്ടതിരിയുടെ അടുക്കൽ നിന്നു ചില ദിവ്യമന്ത്രോപ ദേശങ്ങളും വാങ്ങികൊണ്ടു ചെങ്ങനൂർ ചെന്നു ദേവീസന്നിധിയിൽ ഭജനം തുടങ്ങുകയും ഒരു പുഷ്പാഞ്ജലി തുടങ്ങിക്കുകയും ചെയ്തു. പുഷ്പാഞ്ജലിക്കുള്ള മന്ത്രം ആ ബ്രാഹ്മണൻ സോപനത്തിങ്കൽ നിന്നു ചൊല്ലിക്കൊടുക്കുകയും ശാന്തിക്കാരൻ അതുകേട്ടു ചൊല്ലി പുഷ്പാഞ്ജലി ചെയ്യുകയുമായിരുന്നു. അങ്ങിനെ നാല്പത്തൊന്നു ദിവസം കഴിഞ്ഞപ്പോൾ മഹാരാജാവിന്റെ തിരുമനസ്സിൽ സൂര്യനാരായണനെ വരുത്തി ഉദ്യോഗംകൊടുക്കണമെന്നു തോന്നിത്തുടങ്ങി. ഉടനെ

അദ്ദേഹത്തെ എവിടെ നിന്നെങ്കിലും അന്വേഷിച്ചു കണ്ടുപിടിച്ചു കൊണ്ടു വരണമെന്നു കല്പനയാവുകയും, കല്പനപ്രകാരം പല സ്ഥലങ്ങളിലു മെഴുതിയയച്ചും ആളുകളെ അയച്ചും മുറയ്ക്കു അന്വേഷണം തുടങ്ങുകയും ചെയ്തു. ഭജനം തൊണ്ണൂറു ദിവസമായപ്പോഴെയ്ക്കും ചിലർ ചെങ്ങന്നൂർ എത്തി അദ്ദേഹത്തെ കണ്ടു പിടിക്കുകയും ഉടനെ തിരുവനന്തപുരത്തു കൊണ്ടുപോയി ഹാജരാക്കുകയും ഉടനെ കല്പനപ്രകാരം അദ്ദേഹത്തെ കാർത്തികപ്പള്ളി താലൂക്കിൽ തഹശീൽ മജിസ്ത്രേട്ടായി നിയമിക്കുകയും ചെയ്തു. പിന്നെ അദ്ദേഹം പല താലൂക്കുകളിൽ തഹശീൽ മജിസ്ത്രേട്ടായും ഒടുക്കം കണ്ടെഴുത്തു പേഷ്ക്കാരായും വളരെക്കാലം ഇരുന്നതിന്റെ ശേഷമാണ് മരിച്ചത്. മരിക്കുന്നതുവരെ അദ്ദേഹത്തിനു ഉദ്യോഗമുണ്ടായിരുന്നു. അദ്ദേഹം ഉദ്യോഗത്തിലിരുന്ന കാലത്തും ആണ്ടു തോറും മൂന്നു പ്രാവശ്യത്തിൽ കുറയാതെ ചെങ്ങന്നൂർ ചെന്നു ദർശനം കഴിക്കുകയും പുഷ്പാഞ്ജലി നടത്തിക്കുകയുംചെയ്തിരുന്നു. അദ്ദേഹം ചിലപ്പോൾ നൂറും ഇരുനൂറും പറ പൂ കൊണ്ടു പുഷ്പാഞ്ജലി കഴിപ്പിച്ചിരുന്നു. ആ സൂര്യനാരായണയ്യന്റെ ഭജനകാലം മുതൽക്കാണു ചെങ്ങനൂർ ഭഗവതിയ്ക്കു പുഷ്പാഞ്ജലി ഒരു പ്രത്യേക വഴിപാടായി ത്തീർന്നത്. ഇപ്പോൾ ജനങ്ങൾ ഓരോ കാര്യങ്ങൾ സാധിക്കുന്നതിനായി അവിടെ യഥാശക്തി രണ്ടണ മുതൽ രണ്ടായിരം പണം വരെ ചെലവു ചെയ്തു പുഷ്പാഞ്ജലി നടത്തിക്കുന്നുണ്ട്. അവിടെ ഇപ്പോൾ ഒരു ദിവസം പത്തുപന്ത്രണ്ട് പേരുടെ പേർക്കെങ്കിലും പുഷ്പാഞ്ജലിയുണ്ടാ കാതെയിരിക്കാറില്ല. ചിലപ്പോൾ നൂറും നൂറ്റമ്പതും അതിലധികവുംപേരുടെ പേർക്കും ഉണ്ടാകാറുണ്ട്.

എം.സി നാരായണപിള്ള എന്നൊരാൾ ചെങ്ങന്നൂർ തഹശീൽ ദാരായിരുന്ന കാലത്തു അക്കൊല്ലത്തെ ഉത്സവം പതിവിലധികം കേമമാക്ക ണമെന്നു വിചാരിച്ചു അതിനു തക്കവണ്ണം വേണ്ടുന്ന ഏർപ്പടുകളെല്ലാം ചെയ്തു ഉത്സവം കെങ്കേമമായി നടത്തിത്തുടങ്ങി. 26-ാമുത്സവമായപ്പോൾ ദേവി ഋതുവായിരിക്കുന്നു എന്നുള്ള അടയാളം ഉടയാടയിൽ കാണുകയും ആ വിവരം വാരിയർ ദേവസ്വക്കാരെ അറിയിക്കുകയും ചെയ്തു. ദേവി ഋതുവായാൽ പിന്നെ അവിടെ ആഘോഷങ്ങളൊന്നും പതിവില്ലാത്തതി നാൽ ഇതറിഞ്ഞപ്പോൾ തഹശീൽദാർക്കു വളരെ കുണ്ഠിതമുണ്ടായി. അദ്ദേഹം വാരിയരെ വിളിച്ചു ദേഷ്യപ്പെടുകയും ശകാരിക്കുകയും

ഒന്നുമില്ലാതെയാക്കി തീർക്കുന്നതിനു സ്വകാര്യമായി തന്ത്രിയെ ചട്ടം കെട്ടുകയും ചെയ്തു. വാരിയർ ഉടയാട താഴമൺ മഠത്തിൽ കൊണ്ടു ചെന്നപ്പോൾ അകത്തു കാണിക്കാതെ തന്ത്രി വാങ്ങി നോക്കി ഒന്നുമില്ല എന്നു പറഞ്ഞു മടക്കിക്കൊടുത്തയച്ചു. ദേവി ഋതുവായാൽ പതിവുള്ളതു പോലെയൊന്നും ചെയ്യാതെ ഉത്സവം തഹശീൽദാർ വിചാരിച്ചതുപോലെ കേമമായി നടത്തി. എങ്കിലും ഉത്സവം മുഴുവനാകുന്നതിനു മുൻപു തന്നെ തന്ത്രിയുടെ അന്തർജ്ജനത്തിനും തഹശീൽദാരുടെ ഭാര്യയ്ക്കും രക്തസ്രാവം ആരംഭിച്ചു. ഉത്സവം കഴിഞ്ഞപ്പോഴേയ്ക്കും അതു രണ്ടു പേർക്കും കലശ ലായി. പിന്നെ പ്രശ്നവിധിപ്രകാരം തന്ത്രിയും തഹശീൽദാരും ദേവിയുടെ നടയിൽ പ്രായശ്ചിത്തം ചെയ്യുകയും പുഷ്പാഞ്ജലി മുതലായി അനേകം വഴിപാടുകളും ദേവി ഋതുവായപ്പോൾ ചെയ്യേണ്ടതൊന്നും ചെയ്യതെയിരു ന്നതിനു ചില പ്രതിവിധികളും നടത്തുകയും ചെയ്തപ്പോൾ രണ്ടു പേർക്കും സുഖമാവുകയും ചെയ്തു.

കുംഭകോണത്തുകാരനും വലിയ ധനവാനുമായ ഒരു രായരുടെ ഭാര്യയ്ക്കു ഒരിക്കൽ ഒരു ബാധോപദ്രവമുണ്ടായി. ആ ദേവതാഗോഷ്ഠി കണ്ടാൽ വലിയ മുഴുഭ്രാന്താണെന്നു തന്നെ തോന്നുമായിരുന്നു. അതിനു പല വിധത്തിലുള്ള ചികിത്സകളും മന്ത്രവാദങ്ങളുമൊക്കെ ചെയ്തിട്ടും യാതൊരു ഭേദവും കണ്ടില്ല. അപ്പോൾ സേതുസ്നാനം ചെയ്യിച്ചാൽ ഇതു ഭേദമാകുമെന്ന് ആരോ പറയുകയാൽ രായർ ഭാര്യയേയും കൊണ്ട് രാമേശ്വരത്തേക്കു പുറപ്പെട്ടു. മധുരയിൽ വച്ചു യജ്ഞവേദശാസ്ത്രികൾ എന്നൊരു വിദ്വാനെ കാണുകയും അദ്ദേഹം "ഇതിന് സേതുസ്നാനമല്ല വേണ്ടത്, ചെങ്ങന്നൂർ ഭഗവതിയുടെ സന്നിധിയിൽ ഒരു മണ്ഡലം ഭജിക്കുകയും പുഷ്പാഞ്ജലി ചെയ്യുകയുമാണു യുക്തമായിട്ടുള്ളത്. അതു രണ്ടും ചെയ്താൽ ഈ ഉപദ്രവം മാറും പിന്നെ വേണമെങ്കിൽ സേതുസ്നാനവും കഴിയ്ക്കാം" എന്നു പറയുകയാൽ രായർ ഭാര്യയോടുകൂടി ചെങ്ങന്നൂർ എത്തി ഭജനവും പുഷ്പാഞ്ജലിയും തുടങ്ങിച്ചു. നാല്പതാംദിവസം ആ രായർസ്ത്രീയിലാവേശിച്ചിരുന്ന ബാധ തുള്ളി അവർ അണിഞ്ഞിരുന്ന അമൂല്യങ്ങളായ ആഭരണമെല്ലാം അഴിച്ചു ദേവിയുടെ നടയിൽ വച്ചിട്ട് സത്യം ചെയ്തു ബാധ ഒഴിഞ്ഞുപോയി. രായർ സന്തോഷിച്ചു പിന്നെയും പല വഴിപാടുകളും കഴിയ്ക്കുകയും വിലയേറിയാരു പട്ടും ഏതാനും പണവും കൂടി ഭഗവതിയുടെ നടയിൽ വെച്ചു

വന്ദിക്കുകയും ചെയ്തിട്ട് അടുത്ത ദിവസം തന്നെ ഭാര്യയോടുകൂടി മടങ്ങിപ്പോയി. ഇതു ഏകദേശം പതിനൊന്നു കൊല്ലം മുൻപുണ്ടായ സംഗതിയാണ്.

ഇങ്ങിനെ അവിടെ ഭജനമിരുന്നിട്ട് അടുത്ത കാലത്തു തന്നെ അനേകം പേരുടെ ബാധകൾ സത്യം ചെയ്തു ഒഴിഞ്ഞുപോയിട്ടുണ്ട്. അവയെല്ലാം പ്രത്യേകം വിവരിക്കുവാൻ ഇപ്പോൾ നിവൃത്തിയില്ല. ആ പടിഞ്ഞാറെ നടയിലെ സത്യത്തിന്റെ സ്വഭാവം കൂടി ചുരുക്കത്തിൽ പറഞ്ഞിട്ട് ഈ ഉപന്യാസം അവസാനിപ്പിക്കണമെന്നെ വിചാരിക്കുന്നുള്ളൂ.

കോർട്ടു വിധിപ്രകാരവും മറ്റും സത്യം ചെയ്യുന്നതിനായി അവിടെ ചെന്നാൽ പടിഞ്ഞറേ ഗോപുരത്തിന്റെ അകത്തുവശത്തു വലതുഭാഗത്തുള്ള കട്ടിളക്കാലിലോട് ഒട്ടടുത്ത് തറയ്ക്ക് അല്പം താഴത്തുമായിട്ടുള്ള ദ്വാരത്തിൽ കൈവിരലിട്ടുകൊണ്ട് ഗോപുരപ്പടിയിന്മേൽ നിന്നു കൊണ്ടാണു സത്യം ചെയ്യുക പതിവ്. കള്ളസത്യമാണങ്കിൽ ദ്വാരത്തിലിടുന്ന കൈവിരലിന്മേൽ ഒരു സർപ്പം ദംശിക്കുകയും സത്യം ചെയ്യുന്ന ആൾ ഗോപുരത്തിനു പുറത്തേയ്ക്കു മലർന്നു വീഴുകയും മരിയ്ക്കുകയും ഉടനെ കഴിയും. ഈ ഏർപ്പാടിന്റെ ഭയങ്കരത്വം നിമിത്തം വളരെക്കാലമായിട്ട് ഇവിടെ സത്യം ചെയ്യാൻ ആരും സന്നദ്ധരാകാറില്ല. ചെങ്ങന്നൂർ പടിഞ്ഞാറെ നടയിലെ സത്യം എന്നു കേൾക്കുന്നതു തന്നെ ജനങ്ങൾക്കു ഭയമാണ്. പിന്നെ അതിനു ആരെങ്കിലും പുറപ്പെടുമോ? ഇങ്ങനെ ഈ ദേവിയുടെ മാഹാത്മ്യത്തെക്കുറിച്ചു ഇനിയും വളരെ പറയാനുണ്ട്. എങ്കിലും ഇപ്പോൾ ഇങ്ങനെ നിറുത്തുന്നു.

# 105. ഇടവെട്ടിക്കാട്ടു നമ്പൂരി

കൊല്ലവർഷം പത്താം ശതകത്തിൽ ജീവിച്ചിരുന്ന മഹാകവികളുടെ കൂട്ടത്തിൽ 'ഇടവെട്ടിക്കാട്ട്' എന്നില്ലപ്പേരായിട്ട് ഒരു നമ്പൂരിയുണ്ടായിരുന്നു. ഇദ്ദേഹത്തിന്റെ കവിതകളുടെ രസികത്വം വിചാരിച്ചാൽ അക്കാലത്തുണ്ടായിരുന്ന കവികളിൽ പ്രഥമഗണനീയൻ ഇദ്ദേഹം തന്നെയായിരുന്നു എന്നു തോന്നിപ്പോകും. ഇദ്ദേഹത്തിന്റെ പ്രധാനകൃതികളിൽ പ്രസിദ്ധങ്ങളായിട്ടുള്ളവ ദക്ഷയാഗം, രുഗ്മിണീസ്വയംവരം എന്നീ ചമ്പുപ്രബന്ധങ്ങളും ചില ആട്ട കഥകളുമാണ്. ആ ചമ്പു പ്രബന്ധങ്ങൾ പട്ടേരി പ്രബന്ധങ്ങളിൽ ഒട്ടും താഴെയല്ലാന്നാണ് സഹൃദയന്മാരുടെ അഭിപ്രായം. ഈ നമ്പൂരിയുടെ ഒറ്റ

സ്ലോകങ്ങൾക്കുള്ള രസികത്വം വിചാരിച്ചാൽ അവയും സർവ്വശ്ലാഘ്യങ്ങൾ തന്നെയാണ്.

973–ാമാണ്ട് നാടു നീങ്ങിയകാർത്തികതിരുനാൾ രാമവർമ്മ മഹാരാജാവ് തിരുമനസ്സുകൊണ്ട് കല്പിച്ചു നടത്തിയ ഒരു മുറജപക്കാലത്തു ഇടവെട്ടിക്കാട്ടു നമ്പൂരിയും തിരുവനന്തപുരത്തു ചെന്നു ചേർന്നിരുന്നു. അദ്ദേഹം മുഖംകാണിച്ച സമയം തിരുമനസ്സിലേയ്ക്കു രണ്ടു ശ്ലോകങ്ങൾ എഴുതിക്കൊടുക്കുകയുണ്ടായി. അവ താഴെ ചേർക്കുന്നു.

"കോപി ശ്രീപത്മനാഭപ്രചുരതരകൃപാ
സാരപീയുഷസേക–
സ്ഫീതപ്രോത്തുംഗവിദ്യാവിടപതതിലസ
ന്നീതിസാരപ്രവാള:
ധന്യോ ധർമ്മപ്രസൂനപ്രഭവനവയശ–
സ്സൗരഭാകൃഷ്ടലോകോ
ഭാതി ശ്രേയഃ ഫലൗഘൈർദ്വിജകുലശരണം
രാമരാജാമരദ്രുമഃ 1

കംസീകൃത്യ ദിവം ഭുവം തുലിതവാ–
നാധായ വേധാസ്തയോ
രിന്ദ്രം ത്വാഞ്ച പരിക്ഷിതും ഗരിമണി–
ദ്യൗസ്ത്വാണവദൂർദ്ധ്വം ഗതാ

ദേവാനപ്സരസസ്സുരദ്രുമഗണാൻ
നിക്ഷിപ്യ തത്രാനതാ
വദ്യ ക്ഷ്മാതലതോ ബാഹൂൻ സുകൃതിനോ
പ്യൂന്നീയ വിന്യസ്യതി" 2

സാരം: 1. ശ്രീ പത്മനാഭന്റെ അത്യധികമായ കൃപാസാരമാകുന്ന അമൃതുകൊണ്ടു നനയ്ക്കുകയാൽ വർദ്ധിച്ചു വളർന്നുയർന്നിരിക്കുന്ന വിദ്യകളാകുന്ന ശിഖരക്കൂട്ടങ്ങളിൽ പരിശോഭിക്കുന്ന നീതിസാരങ്ങളാകുന്ന തളിരുകളോടുകൂടിയതും ഭാഗ്യമുള്ളതും ധർമ്മങ്ങളാകുന്ന പുഷ്പങ്ങളിൽ നിന്നു പുറപ്പെടുന്ന പുതിയ കീർത്തിയാകുന്ന സൗരഭ്യത്താൽ അകർഷിക്കപ്പെടുന്ന ജനങ്ങളോടു കൂടിയതും ശ്രേയസ്സുകളാകുന്ന ഫലഗണങ്ങൾ ഹേതുവായിട്ടു ദ്വിജകുലങ്ങൾക്കു ബ്രാഹ്മണർക്കു (പക്ഷികൾ എന്നും) ശരണമായിരിക്കുന്നതുമായ ഒരു രാമരാജകല്പവൃക്ഷം ശോഭിക്കുന്നു.

2. അല്ലയോ മഹാരാജാവേ! ബ്രഹ്മാവു ദേവേന്ദ്രന്റെയും ഭവാന്റെയും കനം തൂക്കി അറിയുന്നതിനായി സ്വർഗ്ഗത്തെയും ഭൂമിയേയും തുലാസിന്റെ രണ്ടു തട്ടുകളാക്കികല്പിച്ചിട്ട് സ്വർഗ്ഗമാകുന്ന തട്ടിൽ ദേവേന്ദ്രനെയും ഭൂമിയാകുന്ന തട്ടിൽ ഭവാനെയും വെച്ചു. അപ്പോൾ ദേവേന്ദ്രന്റെ കനക്കുറവു കൊണ്ട് സ്വർഗ്ഗമാകുന്ന തട്ട് വളരെ മുകളിലും ഭവാന്റെ കനക്കൂടുതൽ കൊണ്ട് ഭൂമിയാകുന്ന തട്ട് വളരെത്താഴെയുമായിതീർന്നു. അതിനാൽ പിന്നെ സ്വർഗ്ഗമാകുന്ന തട്ടിൽ ദേവന്മാരേയും ദേവസ്ത്രീകളെയും കല്പകവൃക്ഷങ്ങളും കൂടി വച്ചു. പിന്നെയും ആ തട്ടു താണു വരുകയാൽ ഇപ്പോഴും ഭൂമിയിൽ നിന്നു അനേകം അനേകം സുകൃതികളെ മേല്പോട്ടുയർത്തി ആ തട്ടിൽ കയറ്റിവച്ചുകൊണ്ടിരിക്കുന്നു.

ഈ ശ്ലോകങ്ങൾ കണ്ടു മഹാരാജാവ് തിരുമനസ്സുകൊണ്ട് അത്യന്തം സന്തോഷിച്ചു. നമ്പൂരിയുടെ രണ്ട് കൈയ്ക്കും വീരശൃംഖല കല്പിച്ചുകൊടുത്തു. ആ മുറജപക്കാലത്തുതന്നെ ധനുമാസത്തിൽ ഒരു ദിവസം രാത്രിയിൽ ശീവേലി സമയത്തു തിരുമനസ്സുകൊണ്ട് മതിൽക്കകത്ത് എഴുന്നള്ളിയത് ഒരു സാല്വ പുതച്ചുംകൊണ്ടായിരുന്നു. തിരുമനസ്സിലേക്കു അക്കാലത്തു വാർദ്ധക്യം ബാധിക്കുകകൊണ്ടും മഞ്ഞിന്റെ തണുപ്പ് അതികഠിനവുമായിരിക്കുകകൊണ്ടുമാണ് അവിടുന്നങ്ങിനെ ചെയ്തത്. പത്മനാഭസ്വാമിയെ എഴുന്നള്ളിച്ചതിന്റെ പിന്നാലെയാണ് തിരുമനസ്സുകൊണ്ട്

എഴുന്നള്ളിയിരുന്നത്. തിരുമനസ്സിലെ പിന്നാലെ ചില സേവകന്മാരും അനേകം നമ്പൂരിമാരുമുണ്ടായിരുന്നു. അപ്പോൾ ഇടിവെട്ടിക്കാട്ടുനമ്പൂരി അദ്ദേഹത്തിന്റെ കൂടെയുണ്ടായിരുന്ന നമ്പൂരിമാരോട് "ഞാനിപ്പോൾ വേണ മെങ്കിൽ മഹാരാജാവ് പുതച്ചിരിക്കുന്ന ആ സാല്വ മേടിച്ചുകൊണ്ടുവരാം" എന്നു പറഞ്ഞു. അതു കേട്ടു ശേഷമുണ്ടായിരുന്ന നമ്പൂരിമാർ "അതു കേവലം അസാധ്യമാണ്" എന്നു പറഞ്ഞു. "ആട്ടെ, പരീക്ഷിച്ചു നോക്കട്ടെ" എന്നു പറഞ്ഞ് ഇടവെട്ടിക്കാട്ട് നമ്പൂരി നമ്പൂരിമാരുടെ കൂട്ടത്തിൽനിന്നു പിരിഞ്ഞുപോയി തിരുമനസ്സിലെ അടുക്കലെത്തിയപ്പോൾ തിരുമനസ്സു കൊണ്ട് നമ്പൂരിയോട് "എന്താ?" എന്നു കല്പ്പിച്ചു ചോദിച്ചു. ഉടനെ നമ്പൂരി

''ശീതാർത്താ ഇവ സങ്കുചന്തി ദിവസാ,
നഹ്യംബരം ശർവ്വരീ
ശീഘ്രം മുഞ്ചതി, സോപി ഹന്ത! ഹുതഭു-
ക്കോണം ഗതോ ഭാസ്കരഃ
ത്വഞ്ചാനംഗകൃശാനുതപ്തഹൃദയേ
മുഗ്ദ്ധാംഗനാനാം ഗതോ
രാജൻ! കിം കരവാമ കേവലമമീ
ശീതാഭിഭൂതാ വയം?''

എന്നൊരു ശ്ലോകം ചൊല്ലി

സാരം: തണുപ്പുകൊണ്ട പരവശങ്ങളായിട്ടോ എന്നു തോന്നുമാറു ദിവസ ങ്ങൾ (പകലുകൾ) ചുരുങ്ങുന്നു. രാത്രി അംബരത്തെ ആകാശത്തെ (വസ്ത്രത്തെ എന്നും) വേഗത്തിൽ ഉപേക്ഷിക്കുന്നില്ല. സൂര്യൻ അഗ്നി കോണത്തിലെത്തിയിരിക്കുന്നു. അല്ലയോ രാജാവേ! അങ്ങു കാമാഗ്നി കൊണ്ടു ചൂടുപിടിച്ചിരിക്കുന്ന സുന്ദരിമാരുടെ ഹൃദയത്തെയും ഗമിച്ചിരി ക്കുന്നു. തണുപ്പുകൊണ്ട് പരവശന്മാരായിരിക്കുന്ന ഞങ്ങളെന്താണു ചെയ്യേണ്ടത്?

തുലാമാസം മുതൽ മേടമാസം വരെ പകൽ കുറഞ്ഞും രാത്രി കൂടുതലുമായിരിക്കുമല്ലോ. പകൽ ചുരുങ്ങുന്നതും രാത്രി അംബരത്തെ വേഗത്തിൽ ഉപേക്ഷിയ്ക്കാത്തതും തണുപ്പിന്റെ ദുസ്സഹത്വം കൊണ്ടാണോ എന്നു കവി ഉൽപ്രേക്ഷിക്കുന്നു. അപ്രകാരം തന്നെ ദക്ഷിണായനത്തിൽ

സൂര്യൻ തെക്കോട്ടു മാറുന്നതു സാധാരണമാണങ്കിലും അഗ്നികോണി ലേക്കു പോകുന്നതു തണുപ്പു കൊണ്ടാണോ എന്നും ഉൽപ്രേക്ഷിക്കുന്നു. തണുപ്പുകാലത്തു ചിലർ തീയിന്റെ അടുക്കലേയ്ക്കു പോകുമല്ലോ. സുന്ദരിമാരുടെ ഹൃദയം കാമാഗ്നിതപ്തമായിരിക്കുമ്പോൾ അതിനകത്തിരി ക്കുന്ന രാജാവിനു ശീതബാധയുണ്ടാവുകയില്ല. മഹാരാജാവിനെ കണ്ടിട്ടു സുന്ദരിമാരായിരിക്കുന്ന സ്ത്രീകൾ കാമപരവശകളായിരിക്കുന്നു എന്നു താല്പര്യം. ഇതുകൊണ്ടു മഹാരാജാവ് തിരുമനസ്സിലെ സൗന്ദര്യത്തെ സൂചിപ്പിച്ചിരിക്കുന്നു. ഇപ്രകാരമിരിക്കുന്ന ഇക്കാലത്തു തണുപ്പിനെ തടുക്കുന്നതിനു ഈയുള്ളവർക്ക് (എനിക്കു)ഒരു നിവൃത്തിയില്ലന്നു ഭാവം.

ഈ ശ്ലോകം കേട്ട ക്ഷണത്തിൽ തിരുമനസ്സുകൊണ്ടു പുതച്ചിരുന്ന സാലയെടുത്തു നമ്പൂരിക്കു കല്പ്പിച്ചു കൊടുത്തു.

മേലെഴുതിയിരിക്കുന്ന ശ്ലോകങ്ങൾകൊണ്ടുതന്നെ ഈ നമ്പൂരി ഒരു രസികനും മഹാകവിയുമായിരുന്നു എന്നു സ്പഷ്ടമാകുമല്ലോ.

അന്നു തിരുവനന്തപുരത്തുണ്ടായിരുന്ന സകല സഹൃദയന്മാരും ഈ മൂന്നു ശ്ലോകങ്ങളും വളരെ നന്നായി എന്നു സശിരക്കമ്പം സമ്മതിച്ചു. എന്നാൽ രണ്ടാമത്തെ ശ്ലോകമാണു അധികം നന്നായെതെന്നുള്ള പക്ഷ ക്കാരും പലരുമുണ്ടായിരുന്നു. അക്കാലത്തു ടിപ്പുസുൽത്താന്റെ ഉപദ്രവം കൊണ്ടനേകം ബ്രാഹ്മണർ തിരുവനന്തപുരത്തു ചെന്നു മഹാരാജാവിനെ ശരണം പ്രാപിച്ചിരുന്നതുകൊണ്ട് ഒന്നാം ശ്ലോകത്തിലെ "ദ്വിജകുലശരണം" എന്നുള്ള പ്രയോഗത്തെയും എല്ലാവരും വളരെ ശ്ലാഘിച്ചു. നമ്പൂരിയുടെ യോഗ്യതയ്ക്കു തക്കവണ്ണം സംഭാവനകൾ ചെയ്തും തിരുമനസ്സിലെ വിദ്വത്വം, ഔദാര്യം, ദയാലുത്വം മുതലായ ഗുണങ്ങളെകുറിച്ചും എല്ലാവരും പുകഴ്ത്തി.

മേല്പറഞ്ഞപ്രകാരം മഹാരാജാവ് തിരുമനസ്സിലെ സംഭാവനകൾക്കു പാത്രീഭവിച്ച മഹാകവിയായിരുന്നു ആ നമ്പൂരിയുടെ ഇല്ലം തിരുവതാം കൂറിൽ കുന്നത്തുനാട് താലൂക്കിൽ ചേർന്ന പാങ്കോട്ടുദേശത്താണന്നും ആ ഇല്ലം ഇപ്പോഴുമുണ്ടന്നുമറിയുന്നത് ഈ നാട്ടുകാർക്കു സന്തോഷാവഹവും അഭിമാനകരവുമായിരിക്കുമല്ലോ.

# 106. പയ്യന്നൂർ ഗ്രാമം

ശ്രീ പരശുരാമൻ പരദേശങ്ങളിൽ നിന്നു ബ്രാഹ്മണർ മുതലായി പല ജാതിക്കാരെ കേരളത്തിൽ കൊണ്ടുവന്നു പിങ്കുടുമ്മമാറ്റി മുങ്കുടുമ്മയാക്കുക, മക്കത്തായം മാറ്റി മരുമക്കത്തായമാക്കുക മുതലായി വേഷത്തിലും ആചാരങ്ങളിലും അനേകം മാറ്റങ്ങൾ വരുത്തുകയും കേരളരാജ്യത്തെ തെക്കു മുപ്പത്തിരണ്ടും, വടക്കു മുപ്പത്തിരണ്ടും ഇങ്ങനെ അറുപത്തിനാലു ഗ്രാമങ്ങളാക്കി വിഭജിച്ചു അവിടങ്ങളിൽ താമസിപ്പിക്കുകയും ചെയ്തു എന്നു കേരളോല്പത്തി മുതലായ പുസ്തകങ്ങൾ പറയുന്നുണ്ടല്ലോ. കേരളോല്പത്തി മുതലായ പുസ്തകങ്ങൾ വിശ്വാസയോഗ്യങ്ങൾ അല്ലെന്നുള്ള അഭിപ്രായക്കാരും ചിലരുണ്ടന്നുള്ളതു ഇവിടെ ഓർക്കാതിരിക്കുന്നില്ല, എന്നാൽ ആ സംഗതിയെകുറിച്ചു ഒരു വാദം നടത്തി തീർച്ചയുണ്ടാക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടിയല്ല ഈ ലേഖനം എഴുതുന്നത്. പയ്യന്നൂർ ഗ്രാമത്തെകുറിച്ചു കണ്ടും കേട്ടുമറിഞ്ഞിട്ടുള്ളവയെ അടിസ്ഥാനപ്പെടുത്തിചിലതു പറയണമെന്നു മാത്രമേ ഇവിടെ ഉദ്ദേശിക്കുന്നുള്ളു. അതിനാൽ ഇതരവാദങ്ങളെ ഉപേക്ഷിച്ചു പ്രകൃതത്തിൽ പ്രവേശിച്ചുകൊള്ളുന്നു.

മേല്പറഞ്ഞപ്രകാരം പരശുരാമൻ പരദേശങ്ങളിൽ നിന്നും കൊണ്ടുവന്നവരിൽ ബ്രാഹ്മണരെ ഒഴിച്ചു ശേഷമുള്ള സകല ജാതിക്കാരും മരുമക്കത്തായം ആചരിച്ചുകൊള്ളണമെന്നു ആജ്ഞാപിച്ചപ്പോൾ ഉത്തരകേരളത്തിൽ പയ്യന്നൂർ ഗ്രാമത്തിൽ ആക്കിയിരുന്ന ശുദ്രർ മുതലായവർ തർക്കം പറഞ്ഞു. ബ്രാഹ്മണർ മരുമക്കത്തായം ആചരിക്കാത്തപക്ഷം തങ്ങളും അതാചരിക്കുന്നതല്ലന്നും തങ്ങൾ മരുമക്കാത്തായമാചരിക്കണമെങ്കിൽ ബ്രാഹ്മണരും അതാചരിക്കണമെന്നായിരുന്നു അവരുടെ വാദം. അതിനാൽ പരശുരാമൻ ആ ഗ്രാമത്തിലുള്ള ബ്രാഹ്മണരും മരുമക്കത്തായമാചരിക്കണമെന്നും അവരുടെ ആചാരത്തെ മാതൃകയാക്കി കേരളത്തിലുള്ള ശൂദ്രർ മുതലായവരുംനടന്നു കൊള്ളണമെന്നും കല്പിച്ചു. ആ ഗ്രാമത്തിലുള്ള ബ്രാഹ്മണരുടെ കന്യകമാരെ അന്യഗ്രാമത്തിലുള്ള ബ്രാഹ്മണരെകൊണ്ട് വിവാഹം ചെയ്യിച്ചു അതാതില്ലങ്ങളിൽ തന്നെ താമസിപ്പിച്ചു കൊള്ളണമെന്നും വിവാഹം കഴിക്കുന്ന ബ്രാഹ്മണരും (പള്ളികെട്ടു കഴിക്കുന്ന കോയിതമ്പുരാക്കന്മാരെപ്പോലെ) അവിടെതന്നെ താമസ്സിച്ചുകൊള്ളണ

മെന്നും കുടിവയ്പ് എന്നൊരു ഏർപ്പാട് വേണ്ടന്നും ആ ഗ്രാമത്തിലുള്ളവർ സജാതീയവിവാഹം കഴിക്കരുതെന്നും ഇതരജാതി സ്ത്രീകളെ സംബന്ധം ചെയ്തു ഭാര്യമാരാക്കികൊള്ളണമെന്നുമാണു പരശുരാമന്റെ കല്പ്പന. ആ ബ്രാഹ്മണരെ എല്ലാവരും അമ്മാവന്മാർ എന്നു വിളിച്ചു കൊള്ളണമെന്നും പരശുരാമൻ കല്പിച്ചു. അതു കാലക്രമേണ ലോപിച്ചു 'അമ്മുവൻ' മാരെന്നായിതീർന്നു. ഗ്രാമത്തിലുള്ള ബ്രാഹ്മണർ ഇപ്പോഴും മരുമക്ക ത്തായം തന്നെയാണു ആചരിച്ചു വരുന്നത്. അവരെ എല്ലാവരും പറഞ്ഞു വരുന്നത് അമ്മുവന്മാരെന്നുമാണ്.

പയ്യന്നൂർ ഗ്രാമത്തിൽ പണ്ടു അനേകം ബ്രാഹ്മണഗൃഹങ്ങളുണ്ടായി രുന്നു. കാലക്രമേണ അവ ക്ഷയിച്ചു ഇപ്പോൾ അവിടെ അഞ്ചോ ആറൊ ഇല്ലങ്ങളേ ഉള്ളുന്നാണു അറിയുന്നതു. ഈ ക്ഷയത്തിന്റെ കാരണം അവർ പരശുരാമന്റെ കല്പനയ്ക്കു വിരോധമായി ബ്രാഹ്മണകന്യകമാരെ വിവാഹം കഴിച്ചു തുടങ്ങിയതാണ് എന്നു ചിലർ പറയുന്നു. ഈ ഗ്രാമ ക്കരെ ഒഴിച്ചു മറ്റുള്ള സകല മലയാള ബ്രാഹ്മണരും മക്കത്തായ ക്കാരായിരിക്കുന്നതു കൊണ്ട് ഇവർക്കു അങ്ങിനെയായാൽകൊള്ളാമെന്നു ഇടക്കാലത്തു ഒരാഗ്രഹമുണ്ടായി. എന്നാൽ മറ്റുള്ള മലയാളബ്രാഹ്മണർ ആഭിജാത്യ ത്തിരക്കു നിമിത്തം ഇവർക്കു കന്യകമാരെ കൊടുക്കുകയോ ഇവരുമായി കൂടിക്കഴിയുകയോ പതിവില്ലാത്തതിനാൽ ആ ആഗ്രഹം എളുപ്പത്തിലും എല്ലാവർക്കും സാധിച്ചില്ല. സ്ത്രീധനം കൊടുക്കുവാൻ നിവൃത്തിയില്ലാതെ യിരുന്ന ചില നമ്പൂരിമാർ ഇവർക്കു കന്യകമാരെ വിവാഹം കഴിച്ചു കൊടുക്കാമെന്നു സമ്മതിക്കുകയാൽ ഇവരിൽ ചിലർ വിവാഹം കഴിച്ചു. പയ്യന്നൂർ ഗ്രാമക്കാർ വലിയ ധനവാന്മാർ ആയിരുന്ന തിനാൽ അവർക്കു സ്ത്രീധനം കിട്ടണമെന്നു നിർബന്ധമില്ലായിരുന്നു. കന്യകമാരെ കിട്ടിയാൽ മതിയെന്നു മാത്രമേ ഉണ്ടായിരുന്നുള്ളു. എന്നു മാത്രമല്ല, കന്യകമാരെ കിട്ടിയാൽ അങ്ങോട്ടു പണം കൊടുക്കുവാനും അവർക്കു സമ്മതമായി രുന്നു. അതിനാൽ നാലായിരവും അയ്യായിരവും രൂപ വീതം കൊടുത്താണ് ഓരൊരുത്തർ വിവാഹം കഴിച്ചത്. അങ്ങനെ വിവാഹം കഴിച്ച ഇല്ല ക്കാരാണു ഒടുക്കം മക്കളും മരുമക്കളും ഇല്ലാതെ നാമാവശേഷന്മാരായി ത്തീർന്നത്.

ഇപ്പോൾ പയ്യന്നൂർ ഗ്രാമത്തിൽ ജനപുഷ്ടികൊണ്ടും ധനപുഷ്ടി കൊണ്ടും പ്രസിദ്ധന്മാരായിരിക്കുന്നതു താഴക്കാട്ടില്ലക്കാരാണ്. "താഴക്കാട്ട

മ്മുവൻ" എന്നു കേട്ടിട്ടില്ലാത്തവർ കേരളത്തിൽ അധികം ഉണ്ടായിരിക്കുമെന്നു തോന്നുന്നില്ല. ആ ഇല്ലത്തിപ്പോൾ ധാരാളം ആളുകളും കണക്കില്ലാത്ത ധനവുമുണ്ട്. അവിടെ ചെന്നു വിവാഹം കഴിക്കുന്നവരെ പിന്നെ അവരുടെ ഇല്ലത്തു ഒന്നിനും കൂട്ടുക പതിവില്ലാത്തതിനാൽ ആ നമ്പൂരിമാരുടെ സ്ഥിരവാസം അവിടെത്തന്നെയാണ്. ആ ഇല്ലക്കാർ ഇപ്പോഴും പ്രായേണ മരുമക്കത്തായം തന്നെയാണു ആചരിച്ചു പോരുന്നതെങ്കിലും അവർക്കാർക്കും താഴക്കാട്ടെപ്പോലെ ജനപുഷ്ടിയും ധനപുഷ്ടിയും പ്രസിദ്ധിയും പ്രാബല്യവുമില്ല. താഴക്കാട്ടില്ലത്തെയ്ക്ക് കുരുമുളക് ഒരിനത്തിൽതന്നെ കൊല്ലത്തിൽ ഒരു ലക്ഷത്തിൽപരം രൂപ മുതലെടുപ്പുണ്ട്. മറ്റുള്ള ഇനങ്ങളിൽ എല്ലാം കൂടി പത്തു ലക്ഷത്തിൽ ഒട്ടും കുറവില്ല. കുറച്ചെങ്കിലും കൂടുതലുണ്ടെങ്കിലേയുള്ളു.

ശ്രീ വീരമാർത്താണ്ഡവർമ്മചരിതം കഥകളി(ആട്ടക്കഥ)യിൽ ഈ ഗ്രാമത്തെക്കുറിച്ചു പ്രകൃതാനപ്രകൃതമായി സ്വല്പം പറഞ്ഞിട്ടുണ്ട്. ആ ഭാഗം തഴെ ചേർക്കുന്നു.

ശ്ലോകം

"ചാലേ തത്ര പുലിക്കുറിച്യഭിധമാം
കോട്ടയ്ക്കകം തമ്പിമാർ
താലോലിച്ചഴകപ്പനാം മുതലിയാർ
പുക്കാവസിക്കുംവിധൗ
പാലാഴിപ്രിയനന്ദനീപതിഹിതൻ
ശ്രീ വീരമാർത്താണ്ഡഭൂ
പാലൻ പാലൊലിയും ഗിരൈവമരുളി
ച്ചെയ്തീടിനാൻ മന്ത്രിണൗ"

പദം

മന്ത്രിവര! രാമയ്യ! മതിമൻ നാരായണയ്യ!
മന്ത്രിതം ശൃണുതം മേ മന്ത്രനിപുണന്മാരേ!
പരശൂരനായിടും പരശുരാമശാസനാൽ
പരദേശാചാരമല്ല പരമിന്നീക്കേരളത്തിൽ
വിരവോടോതിനാൽ വിപ്രവ്യതിരിക്തന്മാരായുള്ളോർ

സരസം ഭാഗിനേയാനന്തരക്രമം രചിക്കുന്നു.

പയ്യന്നൂർ സ്ഥിതിയാലുദാഹരണിയാം
രാമയ്യസാമോക്തിയാൽ
പയ്യെന്നൂർസ്ഥിതി, കേരളത്തിലെ,യറി
ഞ്ഞല്ലാം മുസല്യഗ്രിമൻ
കയ്യർക്കാദിമനായ തമ്പിയെയധി
ക്ഷേപിച്ചുടൻ കൂപ്പി തൻ
കയ്യർക്കാതിമഹസ്സെഴുന്ന നൃപനെ
ക്കണ്ടാശു കൊണ്ടാടിനാൻ.

ഇങ്ങനെ പയ്യന്നൂർ ഗ്രാമത്തിന്റെ സ്ഥിതിയെക്കുറിച്ചു വേറെയും ചില പുസ്തകങ്ങളിൽ പറഞ്ഞു കാണുന്നുണ്ട്. വിസ്തരഭയത്താൽ അവയൊ ന്നും ഇവിടെ ഉദ്ധരിച്ചു കാണിക്കണമെന്നു വിചാരിക്കുന്നില്ല.

# 107. ഒളശ്ശയിൽ വേട്ടയ്ക്കൊരു മകൻ കാവ്

പണ്ടൊരു കാലത്തു പാണ്ഡ്യരാജകുടുംബക്കാർ രണ്ടായിപ്പിരിഞ്ഞ് ഒരു കൂട്ടക്കാർ വള്ളിയൂരും മറ്റവർ മധുരയിലും താമസിച്ചിരുന്നു എന്നുള്ളതു ചരിത്രപ്രസിദ്ധമാണല്ലോ. വള്ളിയൂർ തലസ്ഥാനമായിട്ടുള്ള ഭാഗത്തിനു ദക്ഷിണപാണ്ഡ്യമെന്നും മധുര തലസ്ഥാനമായിട്ടുള്ള ഭാഗത്തിനു ഉത്തരപാണ്ഡ്യമെന്നുമാണ് പറഞ്ഞു വരുന്നത്.

ദക്ഷിണപാണ്ഡ്യം ഭരിച്ചിരുന്ന രാജാവു വാണിജ്യവിഷയത്തി!ൽ വളരെ പ്രതിപത്തിയുള്ള ആളായിരുന്നു. അതിനാലദ്ദേഹം കരമാർഗ്ഗമായും ജലമാർഗ്ഗമായും സ്വദേശത്തു കച്ചവടം വർദ്ധിപ്പിക്കുന്നതിനായി പല ദേശങ്ങളിൽനിന്നും അനേകം വണിഗ്വരന്മാരെ കുടുംബസഹിതം സ്വരാജ്യത്തു വരുത്തിത്താമസിപ്പിച്ചിരുന്നു. അവരിൽ ഒരു വണിക്ക് സത്ഗുണനിധിയും വലിയ ഈശ്വരഭക്തനുമായിരുന്നു. അയാൾ പ്രധാനമായി സേവിച്ചിരുന്നത് വേട്ടയ്ക്കൊരുമകനെയായിരുന്നു. ആ ചെട്ടിയാരുടെ ഭക്തിവിശ്വാസാദികൾ കൊണ്ടു വേട്ടയ്ക്കൊരുമകൻ പ്രസാദിച്ച് അയാൾ വിചാരിക്കുന്ന കാര്യങ്ങളെല്ലാം സാധിപ്പിച്ചുകൊടുത്തിരുന്നു. ആ ചെട്ടിയാരുടെ പ്രിയപത്നിയും ഈശ്വരഭക്തി ധാരാളമായിട്ടുള്ള കൂട്ടത്തിലായിരുന്നു എന്നു മാത്രമല്ല, അവർ നല്ല വിദുഷിയും സർവ്വാംഗസുന്ദരിയും പതിവ്രതാശിരോരത്നവുമായിരുന്നു. ഈ സർവ്വാംഗസുന്ദരിയെക്കുറിച്ചു പലരും പറഞ്ഞു കേട്ടുകേട്ടു രാജാവ് അവളിൽ അത്യന്തം ആസക്തചിത്തനെന്നല്ല, കാമകിങ്കരനായിത്തന്നെ തീർന്നു. "ശ്രോത്രവൃത്ത്യാ ഹി ഗൂഢം വിശതി യുവസുചേതോവഞ്ചകഃ പഞ്ചബാണഃ" എന്നുണ്ടല്ലോ.

ഒരു ദിവസം കാലത്തു രാജാവ് ഉണർന്നെണീറ്റു തന്റെ മാളികയിലിരുന്നപ്പോൾ ആ വണിഗ്വരസ്ത്രീ

"മഞ്ഞത്തേറ്റു കുളിച്ചു മഞ്ജുളമതാ
മീറൻ ധരിച്ചോമന
ക്കുഞ്ഞി**കൾ കാണുമാറൊരു നന
പ്പൂഞ്ചേല ചേർത്തങ്ങനെ
രഞ്ജിക്കും സഖിമാരൊടൊത്തു തരസാ"

അടുത്തുള്ള രാജമാർഗ്ഗത്തിൽക്കൂടിപ്പോകുന്നതു കണ്ടു. മുമ്പേതന്നെ രാജാവിന്റെ മനസ്സിൽ കത്തിജ്വലിച്ചുകൊണ്ടിരുന്ന കാമാഗ്നി ആ ലോകൈകസുന്ദരിയെക്കണ്ടപ്പോൾ ശതഗുണീഭവിച്ചു. അന്നുതന്നെ രാജാവ് ഒരു ദൂതനെ ഗൂഢമായി അയച്ച് അവളെ തന്റെ മാളികയിൽ വരുത്തി തനിക്കുള്ള ആഗ്രഹം അവളെ ഗ്രഹിപ്പിച്ചു. രാജാവു തന്നെ വിളിപ്പിച്ചതു തനിക്കു ചാരിത്രഭംഗം വരുത്താനായിട്ടാണെന്നു ആ സാധ്വി അപ്പോളാണ റിഞ്ഞത്. ആ പതിവ്രത രാജാവിന്റെ ദുർമോഹത്തിനു വഴിപ്പെട്ടില്ല. അവൾ "വാച്യാവാച്യവിചാരമാർഗ്ഗവിമുഖോ ലോകേഷു കാമീ ജനഃ" എന്നു മനസ്സിൽ വിചാരിച്ചുകൊണ്ട് "ഉത്തരാസ്വയംവര"ത്തിലെ സൈരന്ധ്രിയുടെ "സാദരം നീ ചൊന്നൊരു മൊഴിയിതു സാധുവല്ല കുമതേ" ഇത്യാദി പദമാണ് അദ്ദേഹത്തിന്റെ മുമ്പിൽ ചൊല്ലിയാടിയത്. അതു കേട്ടു രാജാവ് "നീ ഞാൻ പറഞ്ഞതു സമ്മതിച്ചു പ്രവർത്തിക്കുന്ന പക്ഷം നിനക്കും നിന്റെ ഭർത്താവിനും വേണ്ടുന്ന സ്ഥാനമാനങ്ങളും പദവികളും വസ്തുവകകളും തന്ന് ഏറ്റവും ഉയർന്ന നിലയിൽ നിങ്ങളെ ഇവിടെ സുഖമായിത്താമസി പ്പിക്കും. അല്ലാത്തപക്ഷം കാരാഗൃഹത്തിലാക്കി കഴിവുള്ളിടത്തോളം കഷ്ട പ്പെടുത്തുകയും ചെയ്യും. നല്ലപോലെ ആലോചിച്ചു മറുപടി പറയുക" എന്നു വീണ്ടും പറഞ്ഞു. അതു കേട്ടു ധൈര്യസമേതം ആ യുവതി "അവിടുന്ന് ഈ രാജ്യത്തെ രാജാവും അടിയങ്ങൾ ഇവിടുത്തെ അടിമകളു മായിരിക്കുന്ന സ്ഥിതിക്ക് അവിടേക്ക് എന്തും ചെയ്യാമല്ലോ. രാജാധി കാരത്തെ തടുക്കുന്നതിന് അടിയങ്ങൾക്ക് ശക്തിയില്ല. അതിനാൽ ഇതിനെക്കുറിച്ചു വേണ്ടതുപോലെ ആലോചിച്ചു നാളെത്തന്നെ മറുപടി ഇവിടെ അറിയിച്ചുകൊള്ളാം" എന്നു പറഞ്ഞ് ആ സാധ്വി തൽക്കാലം ആ ധർമ്മസങ്കടത്തിൽ നിന്ന് ഒഴിഞ്ഞുപോയി.

ആ ഗുണവതി ഉടനെ സ്വഗൃഹത്തിലെത്തി വർത്തമാനങ്ങളെല്ലാം തന്റെ ഭർത്താവിനെ ഗ്രഹിപ്പിച്ചു. "ഇനി ഈ രാജ്യത്തു താമസിച്ചാൽ ആപത്തുകളും അപമാനവും സിദ്ധിക്കും. അതിനാൽ ഇന്നുതന്നെ ഇവിടം വിട്ടുപോകണം" എന്നു നിശ്ചയിച്ചു പണമായിട്ടും പണ്ടങ്ങളായിട്ടുമുണ്ടാ യിരുന്ന കൈമുതലുകളെല്ലാം ഉടനെ പെറുക്കിയെടുത്തു ഭാണ്ഡം കെട്ടി ത്തയ്യാറാക്കി വെയ്ക്കുകയും അന്നു രാത്രിയിൽത്തന്നെ എല്ലാമെടുത്തു കൊണ്ടു ഭാര്യയോടുകൂടി ആ വണിഗ്വരൻ സപരിവാരം അവിടെനിന്ന് ഒളിച്ചോടി തുറമുഖത്തെത്തി കപ്പൽകയറിപ്പോവുകയും ചെയ്തു.

ഏതാനും ദിവസങ്ങൾകൊണ്ട് അവർ കൊച്ചിയിലെത്തി കരയ്ക്കിറങ്ങി. പിന്നെ അവർ കൂലിക്ക് ഒരു വഞ്ചി പിടിച്ച് അതിൽ കയറി തെക്കോട്ടു പുറപ്പെട്ടു. വേമ്പനാട്ടു കായലിലെത്തിയപ്പോൾ അതിഭയങ്കരമായ കാറും കറുപ്പും കാറ്റും മഴയും വന്നുകൂടി. കായലിൽ ഓളം സമുദ്രത്തിൽ തിരമാലകളെന്നപോലെ ഇളകിമറിഞ്ഞുതുടങ്ങി. വഞ്ചി മുങ്ങുമെന്നുതന്നെ തീർച്ചയായി. വഞ്ചിയിലുണ്ടായിരുന്ന വണിക്ക്കു (ചെട്ടി) മുതലായവർ മാത്രമല്ല, വഞ്ചിക്കാർതന്നെയും മരണഭയത്തോടുകൂടി ഉറക്കെ നിലവിളിച്ചു തുടങ്ങി. ആ സമയത്ത് എവിടെനിന്നോ ഒരാൾ കറുത്ത വസ്ത്രം ഉടുത്തുകൊണ്ടും കൈയിൽ വാളും പരിചയും വില്ലുമമ്പും ചൊട്ടയും മറ്റും ധരിച്ചുകൊണ്ടും വെള്ളത്തിൽക്കൂടി നീന്തിവന്നു വഞ്ചിയുടെ അമരത്തു കയറി പങ്കായമെടുത്തുകൊണ്ടു "നിങ്ങളാരും വ്യസനിക്കുകയും പരിഭ്രമി ക്കുകയും വേണ്ട. ആപത്തൊന്നും കൂടാതെ ഞാൻ വഞ്ചി കരയ്ക്കടുപ്പിക്കാം. എല്ലാവരും വഞ്ചിയിൽ അടങ്ങിയിരിക്കുവിൻ" എന്നു പറഞ്ഞിട്ട് അമരം പിടിച്ചുതുടങ്ങി. ആ സമയത്തു ചെമ്പനും കറുമ്പനുമായി രണ്ടു മുതലകൾ വഞ്ചിയോടു ചേർന്നു രണ്ടുവശത്തുമായി വന്നു പൊങ്ങി. അതുകൊണ്ട് ഓളം വഞ്ചിയിന്മേൽ വന്നടിക്കാതെയും വഞ്ചി ഇളകാതെയുമായി. അപ്പോൾ വഞ്ചിയിലുണ്ടായിരുന്നവർക്കു വഞ്ചി മുങ്ങുമെന്നുള്ള ഭയം പോയി. എങ്കിലും മുതലകൾ പിടിച്ചു തിന്നെങ്കിലോ എന്നുള്ള ഭയം മുമ്പുണ്ടായിരുന്ന ഭയത്തിലധികമായി. അതറിഞ്ഞിട്ടു പുതിയ അമരക്കാരൻ "നിങ്ങളാരും ഭയപ്പെടേണ്ട, ഇവർ നമ്മുടെ അകമ്പടിക്കാരാണ്. നിങ്ങളെ ഉപദ്രവിക്കയില്ല" എന്നു പറഞ്ഞു. അതുകൊണ്ടു വഞ്ചിയിലുണ്ടായിരുന്ന വർക്കു സ്വല്പം സമാധാനമുണ്ടായി.

വഞ്ചി അതിവേഗത്തിൽ പോയി. കൊച്ചിയിൽനിന്നു പുറപ്പെട്ടതിന്റെ പിറ്റേ പ്രഭാതസമയത്ത് ഇപ്പോൾ ഒളശ്ശയിൽ വേട്ടയ്ക്കൊരുമകൻകാവിരി ക്കുന്ന സ്ഥലത്തോടടുത്തുള്ള കടവിലടുത്തു. ഉടനെ പുതിയ അമരക്കാര നും ചെട്ടിയാർ മുതലായവരും കരയ്ക്കിറങ്ങി. ഉടനെ ചെട്ടിയാർ വഞ്ചി ക്കാരുടെ കൂലികൊടുത്ത് അവരെ പറഞ്ഞയച്ചു. അപ്പോഴേക്കും മുതലകൾ വെള്ളത്തിൽ മുങ്ങിമറഞ്ഞു.

ആ സ്ഥലം അന്നു തെക്കുംകൂർ രാജ്യത്ത് ഉൾപ്പെട്ടതായിരുന്നു. എന്നു മാത്രമല്ല, തെക്കുംകൂർ രാജകുടുംബത്തിലെ ഒരു ശാഖക്കാർ അന്നവിടെ താമസിക്കുന്നുമുണ്ടായിരുന്നു. അവർ അവിടെ (ഇപ്പോൾ

വേട്ടയ്ക്കൊരുമകൻകാവിരിക്കുന്ന സ്ഥലത്ത്) ഒരു കൃഷ്ണസ്വാമിപ്രതിഷ്ഠ നടത്തിക്കുന്നതിനായി ഒരമ്പലം പണിയിച്ചു കുറ തീർത്തിരുന്നു. വഞ്ചിയിൽച്ചെന്നിറങ്ങിയവർ ആ പുതിയ ക്ഷേത്രത്തിന്റെ സമീപത്തു ചെന്നപ്പോൾ അമരക്കാരനായി ചെന്നുകൂടിയിരുന്ന ആ പുതിയ ആൾ ചെട്ടിയാരോട്, "ഞാനാരാണെന്നു നീ അറിഞ്ഞില്ലല്ലോ. നീ വളരെ ക്കാലമായി ഭക്തിപൂർവ്വം സേവിച്ചുവരുന്ന ആ വേട്ടയ്ക്കൊരുമകനാണു ഞാൻ. ഞാനിതാ ഇവിടെ ഇരിക്കാനാണ് ഭാവിക്കുന്നത്. ഇനിയും നീയും നിന്റെ വംശക്കാരും എന്നെ പരദേവതയായി വിചാരിച്ചു സേവിച്ചു കൊണ്ടിരുന്നാൽ നിങ്ങളുടെ സകലാഭീഷ്ടങ്ങളും ഞാൻ സാധിപ്പിച്ചുതന്നു കൊള്ളാം" എന്നരുളിച്ചെയ്തിട് ആ സ്വാമി അവിടെ ആ ശ്രീകോവിലി നകത്തു കയറി കുടി (ഇള) കൊണ്ടു.

ഈ വർത്തമാനമറിഞ്ഞു തെക്കുംകൂ!ർ രാജാവു ചെട്ടിയാരെ തന്റെ അടുക്കൽ വരുത്തിച്ചോദിക്കുകയും അയാൾ വിവരമെല്ലാം രാജാവിനെ ഗ്രഹിപ്പിക്കുകയും ചെയ്തു. "എന്നാൽ ആ സ്വാമിയെ എനിക്കൊന്നു കാണണം" എന്നു പറഞ്ഞു രാജാവു ചെന്നു ചെട്ടിയാരുടെ കൈക്കു പിടിച്ചുകൊണ്ടു നോക്കിയപ്പോൾ സ്വാമിയെ ശ്രീകോവിലിനകത്തു പ്രത്യക്ഷമായിക്കണ്ടു. പിന്നെ രാജാവവിടെ ബിംബപ്രതിഷ്ഠയും കലശവും മറ്റും മുറയ്ക്കു നടത്തിക്കുകയും പതിവായി പൂജ നടത്തുന്നതിനു വേണ്ടുന്ന ഏർപ്പാടുകളെല്ലാം ചെയ്യുകയും ചെയ്തു.

അനന്തരം രാജാവു താനാദ്യം നിശ്ചയിച്ച ശ്രീകൃഷ്ണസ്വാമി പ്രതിഷ്ഠ ഉടനെ നടത്തിക്കണമെന്നു നിശ്ചയിച്ചു അതിലേക്കു വേറെ ഒരു ശ്രീകോവിൽ പണികഴിപ്പിക്കുകയും പ്രതിഷ്ഠ നടത്തിക്കുകയും ചെയ്തു. അതു വേട്ടയ്ക്കൊരുമകന്റെ നടക്കു നേരെത്തന്നെയാണ്. അത് സ്വാമിക്ക് ഒട്ടും രസിച്ചില്ല. അതിനാൽ ശ്രീകൃഷ്ണസ്വാമിയെ പ്രതിഷ്ഠിച്ച സമയത്തു വേട്ടയ്ക്കൊരുമകന്റെ ശ്രീകോവിലിൽനിന്ന് "എന്റെ നേരെ വന്നിരുന്നയാൾ എന്നും എന്റെ ഉച്ഛിഷ്ടം ഭക്ഷിക്കണം" എന്നൊരു അശരീരിവാക്കു കേൾക്കപ്പെട്ടു. അതു വേട്ടയ്ക്കൊരുമകൻ അരുളിച്ചെയ്തതാണെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലോ. ഇന്നും എന്തെങ്കിലും ഒരു സാധനം വേട്ടയ്ക്കൊരുമകനു നിവേദിക്കാതെ ശ്രീകൃഷ്ണസ്വാമിക്കു നിവേദിക്കുവാൻ അവിടെ സാധിക്കുന്നില്ല. ഒരു പായസനിവേദ്യമൊ മറ്റോ ആദ്യമേ പകുതിയെടുത്തു വേട്ടയ്ക്കൊരുമകനു നിവേദിച്ചിട്ടു ശേഷമല്ലാതെ

ശ്രീകൃഷ്ണസ്വാമിക്കു നിവേദിക്കുവാൻ കൊണ്ടുപോയാൽ ആ നിവേദ്യം ശുദ്ധം മാറീട്ടോ എങ്ങനെയെങ്കിലും കൃഷ്ണസ്വാമിക്കു നിവേദിക്കുവാൻ സാധിക്കുകയില്ല. ഇത് ഇപ്പോഴും കണ്ടുവരുന്ന ഒരു പതിവാണ്.

വേട്ടയ്ക്കൊരുമകനു ചുരുക്കത്തിൽ പ്രധാനമായിട്ടുള്ള വഴിപാടു വറനിവേദ്യമാണ്. ഉരിയോ നാഴിയോ അരിയുടെ വറപ്പൊടിയും ഒരു കരിക്കും (ഇളന്നീരും) കൂടി അവിടെ നിവേദിപ്പിച്ചാൽ വലിയ വലിയ കാര്യങ്ങളും ആ സ്വാമി സാധിപ്പിക്കുന്നുണ്ട്. ചില ദിവസങ്ങളി!ൽ അവിടെ നൂറും നൂറ്റമ്പതും വീതം വറനിവേദ്യം ഉണ്ടാകാറുണ്ട്.

പാണ്ഡ്യരാജാവിനെപ്പേടിച്ചു വള്ളിയൂർനിന്നുപോന്ന ചെട്ടിയാരും ഭാര്യയും ഒളശ്ശയിൽ വന്നുചേർന്നതിന്റെശേഷം തെക്കുംകൂർ രാജാവിന്റെ സഹായത്തോടുകൂടി ഒളശ്ശയോടടുത്ത "തട്ടുങ്കൽ" എന്ന ദേശത്ത് ഒരു ഗൃഹമുണ്ടാക്കി അവിടെ താമസമുറപ്പിച്ചു. അധികം താമസിയാതെ അവരുടെ ജാതിക്കാരായ മറ്റു ചില കുടുംബക്കാരും അവിടെ വന്നുചേരുകയും ഗൃഹങ്ങളുണ്ടാക്കി അവിടെത്തന്നെ സ്ഥിരതാമസമാക്കുകയും ചെയ്തു.

അപ്പോഴേക്കും ഈ വർത്തമാനം തന്റെ ചാരന്മാർ മുഖാന്തരം പാണ്ഡ്യരാജാവറിഞ്ഞു. താനാഗ്രഹിച്ച സ്ത്രീയും അവളുടെ ഭർത്താവും തെക്കുംകൂർ രാജ്യത്ത് ഒളശ്ശയ്ക്കുസമീപം തട്ടുങ്കലെന്ന ദേശത്തു താമസിക്കുന്നുണ്ടെന്നും അവരെ തെക്കുംകൂർ രാജാവാണ് അഭയം കൊടുത്ത് അവിടെ പാർപ്പിച്ചിരിക്കുന്നതെന്നുമറിഞ്ഞപ്പോൾ തെക്കുംകൂർ ജയിച്ചിട്ടോ ചെട്ടിയാരെ നിഗ്രഹിച്ചിട്ടോ ഏതുവിധമെങ്കിലും താനാഗ്രഹിച്ച സ്ത്രീയെ കൊണ്ടുപോരണമെന്നു നിശ്ചയിച്ചു. പാണ്ഡ്യരാജാവ് ടിപ്പുസുൽത്താന്റെ അധികാരത്തിലുൾപ്പെട്ടിരുന്ന ഏതാനും മുഹമ്മദീയസൈന്യങ്ങളെ സ്വാധീനപ്പെടുത്തി തന്റെ അഭിലാഷം അറിയിച്ച് ഒളശ്ശയിലേക്കു പറഞ്ഞയച്ചു. അവർ ഒളശ്ശയിലെത്തി ചില ലഹളകളും കൊള്ളകളും മറ്റും തുടങ്ങിയപ്പോഴേക്കും ആ ദേശനിവാസികളായ ജനങ്ങളാകപ്പാടെ ഭയവിഹ്വലരായി നാടും വീടുംവിട്ട് ഓട്ടം തുടങ്ങി. രാജാവും ഇതികർത്തവ്യതാമൂഢനായിത്തീർന്നു. അദ്ദേഹത്തിന് ഈ തുലുക്കപ്പടയെ ജയിക്കുവാൻ തക്കവണ്ണമുള്ള സൈന്യബലമുണ്ടായിരുന്നില്ല. അതിനാൽ അദ്ദേഹം വേട്ടയ്ക്കൊരുമകൻകാവിൽ ചെന്നു നടയിൽ വീണു നമസ്കരിച്ച്,

"സ്വാമിൻ! ഭഗവാനേ! അവിടുന്നുതന്നെ എന്നെയും എന്റെ ജനങ്ങളെയും രക്ഷിക്കണേ. എനിക്കു വേറെ ഒരവലംബവുമില്ല" എന്നു പറഞ്ഞു കരഞ്ഞു. അപ്പോൾ ആരോ "ഹേ രാജാവേ! ഭവാൻ എഴുന്നേറ്റു സ്വഗൃഹത്തിൽ പോയി സ്വസ്ഥനായി ഇരുന്നുകൊള്ളുക. ശത്രുക്കളെ ജയിച്ചു ഭവാനെ ഞാൻ രക്ഷിച്ചുകൊള്ളാം" എന്നു പറഞ്ഞതായിത്തോന്നി. അദ്ദേഹം തലപൊക്കി നോക്കിയപ്പോൾ അവിടെയെങ്ങും ആരെയും കണ്ടില്ല. എങ്കിലു ഇതു ഭഗവാൻ വേട്ടയ്ക്കൊരുമകൻ അരുളിച്ചെയ്തതാണെന്നു വിശ്വസിച്ച് അദ്ദേഹം സ്വഗൃഹത്തിലേക്കു പോയി.

ഉടനെ വേട്ടയ്ക്കൊരുമകൻ സ്വാമി കറുപ്പുകച്ചയുമുടുത്ത് അരയും തലയും മുറുക്കി പടച്ചട്ടയും വില്ലുമമ്പും ധരിച്ചു ശത്രുക്കളുടെ അടുക്കലേക്കു പുറപ്പെട്ടു. അപ്പോൾ വഴിക്കടുക്കലുള്ള ഒരു വീട്ടിലെ ഒരു സ്ത്രീ സ്വാമിയെക്കണ്ടിട്ട് "ഈ പടയാളി ഏതുദിക്കുകാരനാണാവോ? ഇയാൾ വില്ലുമമ്പും ധരിച്ചു യുദ്ധത്തിനു പോവുകയായിരിക്കും. ഇയാൾ വിചാരിച്ചാൽ ആ തുലുക്കപ്പടയെ ജയിക്കാൻ കഴിയുമോ? അയാൾ ചാകാൻ പോവുകയായിരിക്കും" എന്നും മറ്റും പരിഹാസമായിപ്പറഞ്ഞു. സ്വാമി അതു കേട്ടു തിരിഞ്ഞുനിന്ന് ആ സ്ത്രീയുടെ വീടിനെ ലക്ഷ്യമാക്കി ഒരു ശരം പ്രയോഗിച്ചു. പുരയുടെ വാതിലുകളെല്ലാം പെട്ടെന്നടഞ്ഞു. അവ തുറക്കാൻ ആ സ്ത്രീയെന്നല്ല, അയൽക്കാരെല്ലാം വിചാരിച്ചിട്ടും സാധിച്ചില്ല. ആശാരി, കൊല്ലൻ മുതലായവർ പഠിച്ച പണി പതിനെട്ടും പ്രയോഗിച്ചുനോക്കീട്ടും ഫലമൊന്നുമുണ്ടായില്ല. പിന്നെച്ചില വൃദ്ധന്മാരുടെ ഉപദേശപ്രകാരം വേട്ടയ്ക്കൊരുമകൻകാവിൽ ഒരു വിളിച്ചുചൊല്ലി പ്രായശ്ചിത്തവും ചില വഴിപാടുകളും കഴിക്കാമെന്നു നിശ്ചയിച്ചു തൽക്കാലം അവയ്ക്കു വേണ്ടുന്ന മുതൽ ആ സ്ത്രീയെക്കൊണ്ട് ഉഴിഞ്ഞു കെട്ടി വെപ്പിച്ചു. ഉടനെ വാതിലുകളെല്ലാം ആരുമൊന്നും ചെയ്യാതെ സ്വയമേവ തുറന്നു. വഴിപാടുകളും പ്രായശ്ചിത്തവും ആ സ്ത്രീ പിറ്റേ ദിവസംതന്നെ നടത്തുകയും ചെയ്തു.

വേട്ടയ്ക്കൊരുമകൻ തുലുക്കപ്പടയോടു യുദ്ധംചെയ്തു ശരപ്രയോഗംകൊണ്ട് അവരെ പലരേയും നിഗ്രഹിച്ചു. അവരുടെ ആയുധ പ്രയോഗമൊന്നും സ്വാമിയിൽ ഫലിച്ചില്ല. അതിനാൽ ഹതശേഷന്മാരായ മുഹമ്മദീയർ "ഇവനൊരു വലിയ സാത്താൻ തന്നെ. ഇവനെജ്ജയിക്കാൻ നമുക്കു ശക്തിപോരാ" എന്നു പറഞ്ഞു മടങ്ങിപ്പോയി. തെക്കുംകൂർ

രാജാവും ജനങ്ങളും യഥാപൂർവ്വം സ്വസ്ഥരായി താമസിക്കുകയും ചെയ്തു.

പാണ്ഡ്യരാജ്യത്തുനിന്നു വന്ന് ചെട്ടിയാരും ഭാര്യയും ആജീവനാന്തം വേട്ടയ്ക്കൊരുമകനെ ഭക്തിപൂർവ്വം സേവിച്ചുകൊണ്ടുതന്നെ ഇരുന്നിരുന്നു. അവരുടെ സകലാഭീഷ്ടങ്ങളും സ്വാമി സാധിപ്പിച്ചുകൊടുക്കുകയും ചെയ്തിരുന്നു. ആ ചെട്ടിയാരുടെ വംശരും സ്വജാതീയരുമായ ചില കുടുംബക്കാർ ഇപ്പോഴും തട്ടുങ്കൽ എന്ന സ്ഥലത്തു താമസിച്ചുവരുന്നുണ്ട്. അവർക്കും ആ വേട്ടയ്ക്കൊരുമകനെക്കുറിച്ചു അനന്യസാധാരണമായ ഭക്തിവിശ്വാസങ്ങൾ ഇപ്പോഴുമുണ്ടെന്നാണ് അറിയുന്നത്.

ഒളശ്ശയിൽ കുടികൊണ്ടിരുന്ന വേട്ടയ്ക്കൊരുമകന്റെ അത്ഭുത കർമ്മങ്ങളും മാഹാത്മ്യങ്ങളും ഇനിയും വളരെപ്പറയാനുണ്ട്. എങ്കിലും ഒന്നുരണ്ടു സംഗതികൾകൂടിപ്പറഞ്ഞിട്ട് ഈ ഉപന്യാസം അവസാനിപ്പിക്കാമെന്നു വിചാരിക്കുന്നു.

വേട്ടയ്ക്കൊരുമകൻകാവിൽ മിക്കപ്പോഴും ഒരു വെളിച്ചപ്പാടുണ്ടായിരിക്കാറുണ്ട്. അവിടെ വെളിച്ചപ്പാടു തുള്ളിയാൽ അടുത്തുള്ള "ചെറുവള്ളിക്കാവ്" എന്ന ഭഗവതിക്ഷേത്രത്തിൽച്ചെല്ലുകയും വെളിച്ചപ്പാട് "എനിക്കു ദാഹിക്കുന്നു" എന്നു പറയുകയും അവിടെയുള്ള ദേവസ്വക്കാർ ഒരു പാത്രത്തിൽ കുറച്ചു പാനകം (ശർക്കര കലക്കിയ വെള്ളം) ഉണ്ടാക്കിക്കൊടുക്കുകയും പതിവായിരുന്നു. ഒരു തെക്കുംകൂർ രാജാവിനു വെളിച്ചപ്പാടന്മാരുടെ തുള്ളലിലും മറ്റും ലേശവും വിശ്വാസമുണ്ടായിരുന്നില്ല. അദ്ദേഹം ഈ വെളിച്ചപ്പാടിനെ ഒന്നു ഇളിഭ്യനാക്കണമെന്നു നിശ്ചയിച്ചു. ഒരിക്കൽ വേട്ടയ്ക്കൊരുമകൻകാവിൽ വെളിച്ചപ്പാടു തുള്ളിത്തുടങ്ങിയപ്പോൾ രാജാവു ചെറുവള്ളിക്കാവിലെത്തി. അവിടെ ഒരു നാലുകാതൻ ചരക്കു (നാലു കാതുള്ള വലിയ വാർപ്പ്) വരുത്തി അതിൽ നിറച്ചു പാനകം കലക്കി വയ്പിച്ചു. വെളിച്ചപ്പാടു തുള്ളി ചെറുവള്ളിക്കാവിൽ ചെല്ലുകയും പതിവുപോലെ "എനിക്കു ദാഹിക്കുന്നു" എന്നു പറയുകയും ചെയ്തു. അപ്പോൾ രാജാവു വാർപ്പിലിരുന്ന പാനകം ചൂണ്ടിക്കാണിച്ചുകൊണ്ട് "ഇതാ ഇരിക്കുന്നു; ധാരാളം കുടിച്ചു ദാഹം തീർക്കാം" എന്നു പറഞ്ഞു. വെളിച്ചപ്പാട് ആ പാനകം മുഴുവൻ കുടിച്ചതിന്റെശേഷം ആ വാർപ്പെടുത്തു തലയിൽ വെച്ചുകൊണ്ടു വേട്ടയ്ക്കൊരുമകൻകാവിലേക്കും പോയി.

അവിടെച്ചെന്നു വാർപ്പു താഴെ വച്ചിട്ട് ഉടനെ കലിയടങ്ങുകയും ചെയ്തു. ആ വാർപ്പു നാലുപേരു പിടിച്ചാൽ മാറ്റിവെയ്ക്കാൻ കഴിയാത്തവണ്ണം കനമുള്ളതായിരുന്നു. അതിൽ കലക്കിവെച്ചിരുന്ന പാനകം മുപ്പത്താറു പറയിൽക്കുറയാതെയുണ്ടായിരുന്നു. വെളിച്ചപ്പാടു അതു മുഴുവനും ഒന്നായിക്കുടിക്കുകയും ആ വാർപ്പു തനിച്ചു തലയിൽക്കയറ്റിക്കൊണ്ടു പോവുകയും ചെയ്തതു കണ്ടപ്പോൾ രാജാവു വല്ലാതെ ഭയപ്പെടുകയും അത്ഭുതപ്പെടുകയും തന്റെ അവിശ്വാസത്തെക്കുറിച്ചു പശ്ചാത്തപിക്കുകയും അടുത്ത ദിവസം തന്നെ രാജാവു വേട്ടയ്ക്കൊരുമകൻകാവിൽ പോയി സ്വാമിദർശനവും പ്രായശ്ചിത്തവും അനേകം വഴിപാടുകളും നടത്തുകയും ചെയ്തു. വെളിച്ചപ്പാടു കൊണ്ടുപോയി വേട്ടയ്ക്കൊരുമകൻകാവിൽവെച്ച വാർപ്പ് അവിടെനിന്ന് എടുപ്പിച്ചുകൊണ്ടുപോകുവാൻ രാജാവിനു ധൈര്യ മുണ്ടായില്ല. അത് അവിടെനിന്നു കൊണ്ടുപോയാൽ എന്തെങ്കിലും ആപത്തുണ്ടായേക്കുമെന്നായിരുന്നു രാജാവിന്റെ ഭയം. അതിനാൽ അതു വളരെക്കാലം അവിടെത്തന്നെ ഇരുന്നിരുന്നു. തെക്കുംകൂർ രാജ്യവും അതോടുകൂടി വേട്ടയ്ക്കൊരുമകൻകാവും തിരുവിതാംകൂറിൽച്ചേർന്നിട്ടും വളരെക്കാലം കഴിഞ്ഞതിന്റെശേഷം കൊല്ലം 1000മാണ്ടിടയ്ക്ക് ആ വാർപ്പുടച്ച് ആ ദേവസ്വത്തിലേക്കു തന്നെ അനേകം ഉരുളികളായിട്ടും മറ്റും വാർപ്പിച്ചു.

ഒളശ്ശയിലുള്ള ഒരു നായർ കുടുംബത്തിൽ ഒരിക്കൽ സ്ത്രീസന്താനം ചുരുക്കമായി വരികയാൽ അവിടെയുണ്ടായിരുന്ന ഒരു സ്ത്രീ തനിക്ക് ഒരു പെൺകുട്ടിയുണ്ടായാൽ മൂലനാലാമിടസ്ഥാനമായ "മണർകാട്ടു"കൊണ്ടു പോയി ക്ഷേത്രനടയിൽ വെച്ചു ചോറുകൊടുക്കാമെന്നു പ്രാർത്ഥിച്ചു. അനന്തരം അധികം താമസിയാതെ ആ സ്ത്രീ ഗർഭം ധരിക്കുകയും യഥാകാലം പ്രസവിച്ച് ഒരു സ്ത്രീ സന്താനമുണ്ടാവുകയും ചെയ്തു. കുട്ടിയ്ക്കു ചോറു കൊടുക്കാനുള്ള കാലമായപ്പോൾ ആ സ്ത്രീ മണർകാട്ടു പോയി പ്രാർത്ഥന നിർവ്വിഘ്നമായി നിർവ്വഹിച്ചുവരുന്നതി നായിട്ടു അങ്ങോട്ടു പോകുന്നതിനു മുമ്പായി വേട്ടയ്ക്കൊരുമകൻകാവിൽ ഒരു വറനിവേദ്യം കഴിപ്പിച്ചേക്കാമെന്നു നിശ്ചയിച്ചു. എന്നാലത് അങ്ങനെ കഴിപ്പിക്കാൻ അവർക്കു സാധിച്ചില്ല. ഒരു ദിവസം വൈകുന്നേരമായപ്പോൾ ആ സ്ത്രീയുടെ ഭർത്താവ് അവരോട് കുട്ടിക്കു ചോറുകൊടുക്കാനുള്ള മുഹൂർത്തം നാളെ കാലത്താണ്. ഇന്ന് അത്താഴം കഴിഞ്ഞു നമുക്കു പുറപ്പെടണം. എന്നാലേ നാളെക്കാലത്തു മണർകാട്ടെത്തി കുട്ടിക്കു ചോറു

കൊടുക്കാൻ സാധിക്കയുള്ളൂ" എന്നു പറഞ്ഞുകേട്ട് ആ സ്ത്രീ "കുട്ടിക്കു ചോറു കൊടുപ്പാൻ ഇവിടെനിന്നു പോകുന്നതിനുമുമ്പു വേട്ടയ്ക്കൊരു മകൻകാവിൽ ഒരു നിവേദ്യം കഴിപ്പിച്ചേക്കാമെന്നു ഞാൻ നിശ്ചയിച്ചിട്ടുണ്ടാ യിരുന്നു. ഇന്നിനി അതു സാധിക്കയില്ലല്ലോ" എന്നു പറഞ്ഞു. അത് ആ സ്ത്രീയുടെ ഭർത്താവും സഹോദരനും മറ്റും ഒരു കാര്യമായി ഗണിച്ചില്ല. "അങ്ങനെ വല്ലതും നിശ്ചയിച്ചിട്ടുണ്ടെങ്കിൽ അതൊക്കെ മടങ്ങിവന്നിട്ടു നടത്താം. ഇപ്പോൾ അതിനൊന്നും സമയമില്ല" എന്നു പറഞ്ഞ് എല്ലാവരും അത്താഴം കഴിച്ചു ചോറൂണിനു പുറപ്പെട്ടു. പകുതിവഴി ചെന്നപ്പോൾ തോണിയുറച്ചു. പുഴയിൽ വെള്ളമശേഷം വറ്റിപ്പോയിരിക്കുന്നതായിക്കണ്ടു. എന്നുമാത്രമല്ല, തോണിക്കാരനും ശേഷമുണ്ടായിരുന്നവരും വഴി നല്ല നിശ്ചയമുള്ളവരായിരുന്നിട്ടും ആർക്കും വഴി അറിഞ്ഞുകൂടാതെയുമായി. ആകപ്പാടെ എല്ലാവരും കുഴങ്ങിവശായി. അപ്പോൾ കുട്ടിയുടെ മാതാവായ ആ സ്ത്രീ "ഇത് ആ വേട്ടയ്ക്കൊരുമകൻ സ്വാമിയുടെ മായാപ്രയോഗ മാണ്. അല്ലാതെ മറ്റൊന്നുമല്ല. ഈ പുഴയിൽ ഇക്കാലത്ത് ഇങ്ങനെ വെള്ളം വറ്റി ഞാനൊരിക്കലും കണ്ടിട്ടില്ല. ആ വറനിവേദ്യം കഴിപ്പിക്കാതെ പോന്നതിന്റെ ഫലമാണിത്" എന്നു പറഞ്ഞു. ഉടനെ അവരുടെ ഭർത്താവ് "അങ്ങനെയാണെങ്കിൽ ചോറൂണു കഴിച്ച് ഒളശ്ശയിൽ മടങ്ങിയെത്തിയാ ലുടനെ നൂറ്റൊന്നു വറനിവേദ്യം കഴിപ്പിച്ചേക്കാം. ഇതാ അതിനുള്ള പണം; പുഴയിൽ ധാരാളം വെള്ളം വരട്ടെ" എന്നു പറഞ്ഞു നൂറ്റൊന്നു വറ നിവേദ്യത്തിനു വേണ്ടുന്ന പണമെടുത്തു ഭാര്യയുടെ മുമ്പിൽവെച്ചു. സ്വല്പസമയം കഴിഞ്ഞപ്പോൾ തോണി ഇളകിയതായി അവർക്കു തോന്നി. നോക്കിയപ്പോൾ തോണി ഇളകിയതായും പുഴയിൽ ധാരാളം വെള്ളം വന്നിരിക്കുന്നതായും അവർ കണ്ടു. എല്ലാവർക്കും വഴി അറിയാറുമായി. "സ്വാമിയുടെ മാഹാത്മ്യം അചിന്തനീയം തന്നെ" എന്നു പറഞ്ഞ് അവരെ ല്ലാവരും തോണിയിലിരുന്നുകൊണ്ടുതന്നെ സ്വാമിയെ വന്ദിച്ചുകൊണ്ട് അവിടെനിന്നു പോവുകയും ജലമാർഗ്ഗമായും കരമാർഗ്ഗമായും യഥാകാലം മണർകാട്ടെത്തി ചോറൂണു നടത്തുകയും മടങ്ങി ഒളശ്ശയിലെത്തിയ ദിവസംതന്നെ വേട്ടയ്ക്കൊരുമകൻസ്വാമിക്കു നൂറ്റൊന്നു വറനിവേദ്യം കഴിപ്പിക്കുകയും ചെയ്തു. ഇങ്ങനെ ആ സ്വാമിയുടെ മാഹാത്മ്യത്തെ ക്കുറിച്ച് ഇനിയും വളരെ പറയാനുണ്ടെങ്കിലും ഇപ്പോൾ ഇങ്ങനെ നിൽക്കട്ടെ.

വേട്ടയ്ക്കൊരുമകൻകാവ് എന്നുള്ളത് ജനങ്ങൾ പറഞ്ഞു പറഞ്ഞു ലോപിച്ചു കാലക്രമേണ "വേട്ടക്കരേൻകാവ്" എന്നായി. കുറച്ചുകാലം കൂടി കഴിഞ്ഞപ്പോൾ "കരുവൻകാവ്" എന്നായി. ഇപ്പോൾ ജനങ്ങൾ സാധാരണ യായി പറഞ്ഞുവരുന്നത് "കരുവൻകാവ്" എന്നുതന്നെയാണ്.

തെക്കുംകൂർ രാജാക്കന്മാർ പണ്ടൊരുകാലത്ത് ഒളശ്ശയിൽ താമസി ച്ചിരുന്നു എന്നുള്ളതിനു ലക്ഷ്യമായി അവിടെ ഇപ്പോൾ കാണുന്നത് "എട പ്പറമ്പ്" "എടത്തിൽപ്പറമ്പ്" എന്നു പേരായിട്ടുള്ള ചില പറമ്പുകൾ മാത്ര മാണ്. ആ പറമ്പുകൾ രാജമന്ദിരങ്ങൾ ഇരുന്നിരുന്നതാണെന്നാണ് പറയു ന്നത്. തെക്കുംകൂർ രാജാക്കന്മാരുടെ വാസസ്ഥലത്തിന് ഇപ്പോഴും "എടം" എന്നാണല്ലോ പറഞ്ഞുവരുന്നത്.

വേട്ടയ്ക്കൊരുമകൻകാവിൽ ആണ്ടുതോറുമുള്ള ഉത്സവത്തിലെ പള്ളിവേട്ട ദിവസമായ മീനമാസത്തിൽപ്പൂരത്തിൻനാൾ കുറുപ്പന്മാർ കളം (രൂപം) എഴുതുന്നത് ഒരു വഞ്ചിയിൽ ചില ചെട്ടികളിരിക്കുന്നതായിട്ടും സ്വാമി അമരം പിടിക്കുന്നതായിട്ടും വഞ്ചിയുടെ രണ്ടു വശത്തും ഓരോ മുതലകൾ ചേർന്നുനിൽക്കുന്നതായിട്ടുമാണ്. പൂർവ്വചരിത്രത്തിന്റെ സ്മാരകമായി ഇപ്പോഴും നടത്തിവരുന്ന ഈ കളമെഴുത്ത് ഈ ഐതിഹ്യ ത്തെ വിശ്വസിക്കുന്നതിനു തക്കതായ ലക്ഷ്യമാകുന്നുണ്ടല്ലോ.

# 108. ശബരിമല ശാസ്താവും പന്തളത്തു രാജാവും

പണ്ടൊരു കാലത്തു പാണ്ഡ്യരാജകുടുംബക്കാർ രണ്ടായിപ്പിരിഞ്ഞ് ഒരു കൂട്ടക്കാർ വള്ളിയൂരും മറ്റവർ മധുരയിലും താമസിച്ചിരുന്നു. മധുരയിൽ താമസിച്ചിരുന്ന ശാഖയിലെ വലിയ രാജാവ് ഒരു ദിവസം നായാട്ടിനായി വനപ്രദേശത്തു ചെന്നപ്പോൾ അവിടെയൊരു യുവാവു വേട്ടയാടി വിനോദിച്ചു നടക്കുന്നതായി കണ്ടു. വില്ലുമമ്പും ധരിച്ചു നടന്നിരുന്ന ആ യുവാവ് കാഴ്ചയിൽ അതിമനോഹരനും ശരപ്രയോഗ ത്തിൽ അത്യന്തം സമർത്ഥനുമായിരുന്നു. ആയുധങ്ങൾ പ്രയോഗിച്ചു ദുഷ്ടമൃഗങ്ങളെ നിഗ്രഹിക്കുന്നതിന് അദ്ദേഹത്തിനുണ്ടായ പാടവം കണ്ടു വിസ്മയവിഹ്വലനായിത്തീർന്ന രാജാവ് ആ യുവാവിനെ അടുക്കൽ വിളിച്ച് ദേശം, നാമം മുതലായവയെല്ലാം ചോദിച്ചു. അതിനുത്തരമായി ആ യുവാവ്, "എനിക്ക് പ്രത്യേകമായി ഒരു ദേശവുമില്ല. ലോകമെല്ലാം എന്റെ ദേശം തന്നെ. എന്റെ പേരു സാധാരണയായി ജനങ്ങൾ പറഞ്ഞുവരുന്നത് "അയ്യപ്പൻ" എന്നാണ്. എന്റെ അച്ഛൻ ഒരു മലയാളിയാണ്. അതുകൊണ്ട് ഞാനും ഒരു മലയാളിതന്നെ. എനിക്കു സാമാന്യംപോലെ മാതാപിതാക്ക ന്മാർ ഇല്ലെന്നുതന്നെ പറയാം. സാക്ഷാൽ മഹാമായ അമ്മയും ലോകൈകനാഥനായിരിക്കുന്ന ഈശ്വരൻ അച്ഛനും എന്നു വിചാരിച്ചു ഞാനിങ്ങനെ നടക്കുന്നു എന്നു മാത്രമേയുള്ളൂ. ഇത്രയുമൊക്കെയല്ലാതെ ഇതിലധികമായി എന്നെക്കുറിച്ചൊന്നും അറിയിക്കാനില്ല" എന്നു പറഞ്ഞു. ഇതു കേട്ട് രാജാവ്, "ഇവൻ നാടും വീടും ഇല്ലാത്ത ഒരഗതിയാണെങ്കിലും ആയുധാഭ്യാസത്തിൽ അതിസമർത്ഥനാണ്. അതുകൊണ്ട് ഇവനെ കൂടെ കൊണ്ടുപോയി നമ്മുടെ സൈന്യത്തിൽ ചേർക്കണം" എന്നു വിചാരിച്ചു കൊണ്ട്, "എന്നാൽ നിനക്ക് എന്റെ കൂടെ വന്നു നമ്മുടെ അടുക്കൽ താമസിക്കാമോ?" എന്നു ചോദിച്ചു. "ഓഹോ, യാതൊരു വിരോധവുമില്ല" എന്നു യുവാവു സമ്മതിച്ചു പറയുകയാൽ രാജാവ് ആ യുവാവിനെ കൂടെക്കൊണ്ടുപോയി തന്റെ സൈനികനാക്കിത്താമസിപ്പിച്ചു.

അക്കാലത്തു ശത്രുക്കളുടെ ആകമണവും യുദ്ധവും സകലരാജ്യ ങ്ങളിലും കൂടെക്കൂടെ ഉണ്ടായിക്കൊണ്ടിരിക്കുക സാധാരണമായിരുന്നതി നാൽ ആ ഉപദ്രവം പാണ്ഡ്യരാജാവും അനുഭവിച്ചുകൊണ്ടുതന്നെയാണി രുന്നത്. അങ്ങനെ യുദ്ധമുണ്ടാകുന്ന കാലങ്ങളിൽ ചെന്നു നേരിട്ടു യുദ്ധം

ചെയ്തു ശത്രുക്കളെ ജയിച്ചുവരുന്നതിന് ഈ പുതിയ സൈനികന് ഒരു പ്രയാസവുമുണ്ടായിരുന്നില്ല. അദ്ദേഹത്തെ സഹായിക്കാൻ മറ്റാരും കൂടെ ചെല്ലണമെന്നുതന്നെ ഉണ്ടായിരുന്നില്ല. ശത്രുക്കൾക്കു സൈന്യബലവും പരാക്രമവും എത്രമാത്രമുണ്ടായിരുന്നാലും ഈ അയ്യപ്പൻ തനിച്ചുപോയി യുദ്ധംചെയ്തു ജയിച്ചുവരിക പതിവായി. അതിനാൽ പാണ്ഡ്യരാജാവു സന്തോഷിച്ച് അയ്യപ്പനെ തന്റെ സേനാനായകനാക്കി. അയ്യപ്പൻ പാണ്ഡ്യ രാജ്യത്തു സ്ഥിരതാമസമായപ്പോൾ അദ്ദേഹത്തെ ഭയപ്പെട്ടു ശത്രുക്കൾ ആ രാജ്യത്തെ ആക്രമിക്കാതെയായി. അതിനാൽ പാണ്ഡ്യരാജാവിന്റെ മനസ്സിൽ സ്വാസ്ഥ്യവും അയ്യപ്പനെക്കുറിച്ചുള്ള സന്തോഷബഹുമാനങ്ങളും സീമാതീതമായി വർദ്ധിച്ചു എന്നു മാത്രമല്ല, രാജാവിനു പഴയ സൈനിക ന്മാരോടും മറ്റുമുണ്ടായിരുന്ന സന്തോഷാദരങ്ങൾ വളരെ കുറയുകയും ചെയ്തു. അതിനാൽ അവിടെയുണ്ടായിരുന്ന പഴയ സൈനികന്മാർക്ക് അയ്യപ്പനെക്കുറിച്ച് സാമാന്യത്തിലധികം അസൂയ ഉണ്ടായിത്തീർന്നു. ഏതുവിധവും ഈ അയ്യപ്പനെ തുലയ്ക്കണമെന്ന് അവരെല്ലാവരും കൂടി ആലോചിച്ചു നിശ്ചയിച്ചു. പിന്നെ അതിനെന്താണ് വേണ്ടതെന്ന് അവരെ ല്ലാവരുംകൂടി ആലോചിക്കുകയും ഒരു കൗശലം കണ്ടുപിടിക്കുകയും ചെയ്തു.

അനന്തരം അവരെല്ലാവരുംകൂടി ഗൂഢമായി ചെന്നു രാജാവിന്റെ ഭാര്യയെ ചില തിരുമുൽക്കാഴ്ചകൾ വെച്ചു സങ്കടമറിയിച്ചു. "അല്ലയോ പൊന്നുതമ്പുരാട്ടീ! ഇവിടെ വലിയ തമ്പുരാൻ തിരുമനസ്സിലെ അടുക്കൽ സേവകനായി ഒരു മലയാളി വന്നുചേർന്നതിൽപ്പിന്നെ തിരുമനസ്സിലേക്ക് അടിയങ്ങളെക്കുറിച്ചുണ്ടായിരുന്ന വാത്സല്യവും കരുണയും നിശ്ശേഷം നശിച്ചിരിക്കുന്നു. അടിയങ്ങളെ ഒരു കാര്യത്തിനും ഇപ്പോൾ കല്പിച്ചു വിളിക്കാറില്ലെന്നല്ല, അടിയങ്ങൾ തിരുമുമ്പിൽ ചെല്ലുന്നതുതന്നെ അവിടേക്കിപ്പോൾ രസമല്ലാതെയാണു തീർന്നിരിക്കുന്നത്. ഈ സ്ഥിതിയിൽ ഇവിടെത്താമസിക്കുന്ന കാര്യം അടിയങ്ങൾക്കു വലിയ സങ്കടമാണ്. ഈ പുതിയ മലയാളിയുടെ ഏഷണി നിമിത്തമാണ് തിരുമനസ്സിലേക്ക് അടിയങ്ങളിൽ കൃപയില്ലാതെയായത്. ഇതിലേക്ക് അവിടുന്ന് എന്തെങ്കിലും ഒരു സമാധാനമുണ്ടാക്കി അടിയങ്ങളെ രക്ഷിക്കണം. ഗുണവതിയും കരുണാനിധിയുമായിരുന്ന ഇവിടുന്നല്ലാതെ അടിയങ്ങൾക്കു മറ്റൊരു

ശരണവുമില്ല. ഇവിടുന്നും അടിയങ്ങളെ ഉപേക്ഷിക്കുകയാണെങ്കിൽ അടിയങ്ങൾ ഈ നാടുവിട്ടു പോകണമെന്നാണ് വിചാരിക്കുന്നത്."

ഇപ്രകാരം സൈനികർ മുതലായവരുടെ സങ്കടം കേട്ട് ആർദ്രമാനസയായിത്തീർന്ന രാജ്ഞി "നിങ്ങൾക്കുവേണ്ടി എന്തും ചെയ്യാൻ ഞാൻ സന്നദ്ധയാണ്. ഞാനെന്താണ് ചെയ്യേണ്ടതെന്നു നിങ്ങൾതന്നെ ആലോചിച്ചു പറഞ്ഞാൽ ഞാനതു ചെയ്യാം. ആ മലയാളിയെക്കുറിച്ചു തിരുമനസ്സിലേക്കു സാമാന്യത്തിലധികം സ്നേഹവും ബഹുമാനവുമുണ്ടെന്നു എനിക്കുമറിയാം. അവനെ ഇവിടെനിന്നു വിട്ടയയ്ക്കണമെന്നോ അവൻ പറയുന്നതുപോലെയൊന്നും ചെയ്യരുതെന്നോ പറഞ്ഞാൽ തിരുമനസ്സിലേക്കു സമ്മതമാവുകയില്ലെന്നല്ല, പറയുന്നവനോടു വിരോധമുണ്ടായേക്കാനുമിടയുണ്ട്. അവിടുത്തെ അടുക്കൽ അറിയിക്കാൻ നിവൃത്തിയില്ല. നിങ്ങൾതന്നെ ആലോചിച്ച് ഒരു കൗശലം നിശ്ചയിക്കണം" എന്നു പറഞ്ഞു. അപ്പോൾ ആ സൈനികർ "ഇവിടുന്നു തിരുവയറ്റിൽ ഒരു വേദനയാണെന്നു കല്പിച്ചുകൊണ്ട് ആലസ്യം നടിച്ചു കിടന്നു നിലവിളിക്കണം. വൈദ്യന്മാർ വന്നു ചികിത്സകൾ ചെയ്യുന്തോറും അധികമധികമാണെന്നു കല്പിച്ചുകൊണ്ടിരിക്കണം. ഇത്രയും ചെയ്താൽ മതി. ശേഷമൊക്കെ അടിയങ്ങൾ ശരിയാക്കിക്കൊള്ളാം" എന്നറിയിക്കുകയും, അങ്ങനെ ചെയ്യാമെന്നു സമ്മതിച്ചു രാജ്ഞി രോഗം നടിച്ചു കിടന്നു നിലവിളിക്കുകയും ചെയ്തു.

ഉടനെ രാജാവു രാജ്ഞിക്കു സുഖക്കേടാണെന്നറിഞ്ഞു വൈദ്യന്മാരെ വരുത്തി മുറയ്ക്കു ചികിത്സകൾ ചെയ്യിച്ചുതുടങ്ങി. ചികിത്സകൾ ചെയ്യുന്തോറും രോഗം വർദ്ധിച്ചുവരുന്നതല്ലാതെ ലേശംപോലും ശമനം കാണായ്കയാൽ രാജാവ് ഏറ്റവും വിഷണ്ണനായിത്തീർന്നു. അപ്പോൾ പഴയ സൈനികന്മാർ ഒരു ദുഷ്ടനെ വൈദ്യവേഷം ധരിപ്പിച്ചു കൈക്കൂലിയും കൊടുത്തു വേണ്ടതെല്ലാമുപദേശിച്ചു രാജസന്നിധിയിലേക്കയച്ചു. ആ കള്ളവൈദ്യൻ രാജാവിന്റെ മുമ്പിൽ ചെന്നു തൊഴുതുകൊണ്ട്, "അല്ലയോ തിരുമേനീ! തമ്പുരാട്ടിയുടെ ശീലായ്മ അടിയൻ ഭേദമാക്കാം. ഇതുവരെ വൈദ്യവേഷം ചമഞ്ഞ് ഇവിടെ വന്നവരൊക്കെ ശുദ്ധമേ കള്ളന്മാരാണ്. അവർ വൈദ്യശാസ്ത്രം കണ്ടിട്ടുപോലുമില്ല. രോഗമറിയാതെയാണ് അവരൊക്കെ ചികിത്സിച്ചത്. തമ്പുരാട്ടിയെ ബാധിച്ചിരിക്കുന്നത് ഒരു വല്ലാത്ത കടുത്ത വ്യാധിയാണ്. അതിന്റെ കാഠിന്യം അറിയാവുന്നവർക്കു

മാത്രമേ അറിഞ്ഞുകൂടൂ. ശരിയായ ചികിത്സ ചെയ്തു വേഗത്തിൽ ഭേദമാക്കതെ രോഗം ഈ വിധത്തിൽ ഒരു പത്തുദിവസംകൂടി വെച്ചുകൊണ്ടിരിക്കുകയാണെങ്കിൽ പിന്നെ തമ്പുരാട്ടിയുടെ കഥ ഈശ്വരനു മാത്രമറിയാമെന്നല്ലാതെ അടിയനൊന്നും അറിയിക്കുന്നില്ല. ഈ രോഗത്തിനു വിധിച്ചിട്ടുള്ള മരുന്ന് ഒന്നുമാത്രമേയുള്ളൂ. അതു പുലിപ്പാലാണ്. ഒരു മുന്നാഴി പുലിപ്പാൽ കിട്ടിയാൽ മൂന്നേമുക്കാൽ നഴികകൊണ്ട് ഈ രോഗം ഭേദമാക്കാമെന്നുള്ളതിനു യാതൊരു സംശയവുമില്ല. അതില്ലാതെ ഇതു ഭേദപ്പെടുത്താൻ ആരാലും സാധ്യവുമല്ല" എന്നറിയിച്ചു. ഇതുകേട്ടപ്പോൾ രാജാവിനു വലിയ വിചാരമായി. പിന്നെ രാജാവു വൈദ്യനോടു "പൊറുക്കാത്ത ദീനത്തിനു കിട്ടാത്ത മരുന്ന് എന്നുള്ള പഴഞ്ചൊല്ല് ഇപ്പോൾ ശരിയായി. പെറ്റുകിടക്കുന്ന പുലിയെപ്പിടിച്ചു പാൽ കറന്നെടുത്തു കൊണ്ടുവരുവാൻ മനുഷ്യൻ വിചാരിച്ചാൽ സാധിക്കയില്ലല്ലോ" എന്നു പറഞ്ഞു. അപ്പോൾ വൈദ്യൻ, "ഇവിടെ തിരുമേനിയുടെ സേവകനും സേനാനായകനുമായിത്താമസിക്കുന്ന മലയാളിയെ കല്പിച്ചയച്ചാൽ ഇതു സാധിക്കും" എന്നറിയിച്ചു. ഉടനെ രാജാവ് അയ്യപ്പനെ വരുത്തി വിവരം പറഞ്ഞു. "പരീക്ഷിച്ചു നോക്കാം" എന്നു പറഞ്ഞിട്ട് അയ്യപ്പൻ അപ്പോൾത്തന്നെ പോയി.

"അയ്യപ്പനെ ഇങ്ങനെ പറഞ്ഞയച്ചാൽ അവൻ കൊടുങ്കാട്ടിൽച്ചെന്ന് ഈറ്റപ്പുലിയെ കടന്നുപിടിക്കും. പുലി കടിച്ച് അവന്റെ കഥയും കഴിക്കും. അങ്ങനെ അവൻ നിമിത്തമുള്ള ഉപദ്രവം തീരും" എന്നു വിചാരിച്ചാണു പഴയ സൈനികന്മാർ കള്ളവൈദ്യനെ അയച്ച് ഇങ്ങനെ പറയിച്ചത്. പക്ഷേ അതു ഫലിച്ചില്ല.

അയ്യപ്പൻ കാട്ടിൽച്ചെന്ന് ഒട്ടുവളരെ പുലികളെയും പുലിക്കുട്ടികളെയും തടുത്തടിച്ചുകൊണ്ട് ഒരു വ്യാഘ്രത്തിന്റെ പുറത്തുകയറി രാജധാനിയിലേക്കു വന്നു. അപ്പോൾ അവിടെയുണ്ടായിരുന്ന തിടുക്കങ്ങളും കോലാഹലങ്ങളുമെല്ലാം അവർണ്ണനീയങ്ങൾ തന്നെയായിരുന്നു. പുലികളെ കണ്ടു പേടിച്ചു നാട്ടുകാരും രാജധാനിയിലുണ്ടായിരുന്ന സൈനികന്മാർ മുതലായവരുമെല്ലാം ഓടിയൊളിച്ചു. പുലികളുടെ ശബ്ദം കേട്ടപ്പോൾത്തന്നെ വയറുവേദന ഭേദമായി രാജ്ഞി എണീറ്റു നടന്നുതുടങ്ങി. രാജാവ് ഏറ്റവും ഭയാക്രാന്തനായിത്തീർന്നു. അയ്യപ്പൻ ഒരു അമാനുഷപ്രഭാവനാണെന്നുള്ള വിചാരം അദ്ദേഹത്തിനു മുമ്പേതന്നെ ഉണ്ടായിരുന്നു.

പുലികളെക്കൊണ്ടുവരികയുംകൂടി ചെയ്തപ്പോൾ ഇദ്ദേഹം ഒരു മനുഷ്യനല്ലെന്നുതന്നെ തീർച്ചപ്പെടുത്തി. രാജാവു ചെന്ന് അയ്യപ്പന്റെ പാദത്തിങ്കൽ വീണു സാഷ്ടാംഗം നമസ്ക്കരിച്ചിട്ട്, "അല്ലയോ സ്വാമിൻ! അവിടുന്ന് ആരാണെന്നുള്ള വാസ്തവം അറിയായ്കകൊണ്ടു ഞാൻ അവിടുത്തെ ഇവിടെ വേണ്ടതുപോലെ ആദരിക്കുകയും ആചരിക്കുകയും ചെയ്തിരുന്നില്ല. അവിടുത്തെ ഒരു സേവകന്റെ നിലയിൽ മാത്രമാണു ഞാൻ ഇതുവരെ വിചാരിച്ചുപോന്നത്. എന്റെ ഈ അപരാധത്തെ അവിടുന്നു ദയാപൂർവം ക്ഷമിച്ച് എന്നെ അനുഗ്രഹിക്കണം. ഈ പുലികളെ കണ്ടിട്ട് ഇവിടെയുള്ളവരെല്ലാം ഏറ്റവും ഭയപരവശരായിത്തീർന്നിരിക്കുന്നു. അതിനാൽ ഇവയെയെല്ലാം കാട്ടിലേക്കുതന്നെ അവിടുന്നു സദയം വിട്ടയയ്ക്കണം. അവിടുന്ന് ആരാണെന്നു സൂക്ഷ്മമായി ഞാനിപ്പോഴും അറിയുന്നില്ല. അതിനാൽ അത് അവിടുന്നു സദയം സ്പഷ്ടമായി അരുളിച്ചെയ്യണമെന്നും ഞാൻ സാദരം അപേക്ഷിച്ചുകൊള്ളുന്നു" എന്നറിയിച്ചു. അതിനു മറുപടിയായി അയ്യപ്പൻ, "അല്ലയോ രാജാവേ! ഭവാൻ എന്നെ ഇവിടെ ഒട്ടും അനാദരിച്ചിരുന്നില്ലെന്നല്ല, സാദരം ബഹുമാനിച്ചുതന്നെയാണ് ഇരുന്നിട്ടുള്ളത്. അതിനാൽ ഭവാനെക്കുറിച്ച് ഞാൻ അത്യന്തം സന്തുഷ്ടനായിരിക്കുന്നു. ഇവിടെയുള്ള സൈനികന്മാർക്ക് എന്റെ പേരിൽ ഏറ്റവും അസൂയയുണ്ടായിട്ടുണ്ട്. അത് അവരുടെ അജ്ഞതകൊണ്ടെന്നല്ലാതെ മറ്റൊന്നും ഞാൻ വിചാരിക്കുന്നില്ല. എന്റെ പരമാർത്ഥമെല്ലാം മുമ്പേതന്നെ ഞാൻ ഭവാനോടു പറഞ്ഞിട്ടുണ്ട്. അതിൽ കൂടുതലായി ഇനിയൊന്നും പറഞ്ഞറിയിക്കേണ്ടതായിട്ടില്ല. പോരാത്തതെല്ലാം കാലക്രമേണ ഭവാനറിയാറാകും. എന്നെക്കുറിച്ച് ഇവിടെയുള്ള സൈനികന്മാർക്കും മറ്റും രസമില്ലാതെ ഇരിക്കുന്നതുകൊണ്ടു ഞാനിനി ഇവിടെത്താമസിക്കണമെന്നു വിചാരിക്കുന്നില്ല. ഞാൻ ഇപ്പോൾത്തന്നെ മലയാളരാജ്യത്തേക്കു പോകുന്നു. എന്റെ നായ്ക്കളെ (പുലികളെ ഉദ്ദേശിച്ച്) ഞാൻ കൊണ്ടുപൊയ്ക്കൊള്ളാം. ഭവാനും ഈ ദിക്കിലുള്ള വാസം സുഖകരമയിരിക്കില്ല. അതിനാൽ മലയാളത്തിലേക്കു പോരികയാണു നല്ലത്. അവിടെ വരുമ്പോൾ എന്റെ സ്ഥിരവാസം എവിടെയാണെന്നു ഞാനറിയിക്കാം. ആ സ്ഥലത്തുവന്നാൽ എന്നെക്കാണാം" എന്നു പറഞ്ഞു. ഇത്രയും പറഞ്ഞുകഴിഞ്ഞയുടനെ അയ്യപ്പൻ പുലികളോടുകൂടി അന്തർദ്ധാനവും ചെയ്തു. അയ്യപ്പൻ പിരിഞ്ഞുപോയതുകൊണ്ട് പാണ്ഡ്യരാജാവിന് അപാരമായ മനസ്താപമുണ്ടായി എന്നുള്ളതു പറയണമെന്നില്ലല്ലോ. അദ്ദേഹം അയ്യപ്പൻ

മറഞ്ഞ ദിക്കുനോക്കി വീണ്ടും നമസ്ക്കരിച്ചിട്ടു സ്വമന്ദിരത്തിലേക്കു മടങ്ങിപ്പോയി.

പിന്നെ രാജാവു അയ്യപ്പനെക്കുറിച്ചുതന്നെ ഓരോന്നു ചിന്തിച്ചുകൊണ്ടിരുന്നു. ഈ ദിവ്യൻ താനാരാണെന്നു വ്യക്തമായി പ്പറഞ്ഞില്ലെങ്കിലും കേവലം മനുഷ്യനല്ലെന്നുള്ള കാര്യം തീർച്ചതന്നെ. ഇപ്പോഴും അദ്ദേഹമാരാണെന്നു സ്പഷ്ടമായിപ്പറയണമെന്നു ഞാനാവശ്യ പ്പെട്ടിട്ടും പറഞ്ഞില്ല. "എന്റെ പരമാർത്ഥമെല്ലാം മുമ്പേതന്നെ ഞാൻ പറഞ്ഞിട്ടുണ്ട്" എന്നാണല്ലോ അദ്ദേഹം പറഞ്ഞത്? അദ്ദേഹം മുമ്പേ എന്താണ് പറഞ്ഞത്? എനിക്കു പ്രത്യേകമായി ഒരു നാടും വീടും ഇല്ല. ലോകമെല്ലാം എന്റെ നാടുതന്നെ. സാക്ഷാൽ മഹാമായ അമ്മയും ലോകൈകനാഥനായിരിക്കുന്ന ഈശ്വരൻ അച്ഛനും എന്നു വിചാരിച്ചു നടക്കുന്നു" എന്നാണല്ലോ അദ്ദേഹം മുമ്പേ പറഞ്ഞിട്ടുള്ളത്. പേർ അയ്യപ്പനാണെന്നും പറഞ്ഞ്. ശരിതന്നെ. ഇത്രയും പറഞ്ഞതുകൊണ്ട് അദ്ദേഹം ശ്രീപരമേശ്വരനു വിഷ്ണുമായയിൽ ജനിച്ച പുത്രനായ ശാസ്താവാണെന്നു സ്പഷ്ടമാകുന്നുണ്ട്. ശാസ്താവിനെ അയ്യപ്പനെന്നും പറയാറുണ്ടല്ലോ. ഈശ്വരന്മാർക്കു പ്രത്യേക വിടും നാടുമില്ലല്ലോ. സർവ്വവ്യാപികളായിരിക്കുന്ന ഈശ്വരന്മാർക്കു ലോകമെല്ലാം അവരുടെ നാടുതന്നെ. ഇതെല്ലാം ആ സ്വാമി അരുളിച്ചെയ്ത വാക്കുകളിൽനിന്ന് ഊഹിക്കാവുന്നതാണ്. പക്ഷെ എന്റെ അജ്ഞതകൊണ്ട് അതൊന്നും ഊഹിച്ചറിയാൻ അപ്പോൾ എനിക്കു കഴിഞ്ഞില്ല. അതു വലിയ കഷ്ടമായിപ്പോയി. ഏതായാലും ഇനി ഈ ദിക്കിലെത്താമസം ശുഭമായിരി ക്കയില്ല. സ്വാമി അരുളിച്ചെയ്തതും അങ്ങനെയാണല്ലോ. അയ്യപ്പൻ ഇവിടെ നിന്നു പോയി എന്നറിഞ്ഞാൽ ശത്രുക്കളുടെ ഉപദ്രവം ഉണ്ടായേക്കാം. എല്ലാംകൊണ്ടും താമസിയാതെ ഇവിടംവിട്ടു മലയാളത്തിലേക്കു പോകുന്നതുതന്നെയാണ് നല്ലത്". ഇങ്ങനെയെല്ലാം ചിന്തിച്ചുറച്ചു രാജാവു പിന്നെ അധികം താമസിയാതെ അവിടെനിന്നു കുടുംബസഹിതം കേരള ത്തിലേക്കു പുറപ്പെട്ടു.

സ്ഥാവരവസ്തുക്കളെല്ലാം പാട്ടത്തിലാക്കി പലർക്കും പതിച്ചു കൊടുക്കുകയും പണവും പണ്ടങ്ങളും ഭരണിപാത്രങ്ങളും മറ്റും കെട്ടിയെടു പ്പിക്കുകയും ചെയ്തുകൊണ്ടാണ് രാജാവു മലയാളത്തിലേക്കു പോന്നത്. അദ്ദേഹം പല ദേശങ്ങൾ കടന്ന് ഒടുവിൽ "പന്തളം" എന്ന

ദേശത്തുവന്നുചേർന്നു. ആ പ്രദേശം അക്കാലത്തു "കൈപ്പുഴത്തമ്പാൻ" എന്ന പ്രസിദ്ധനായിരുന്ന ഒരിടപ്രഭുവിന്റെ കൈവശത്തിലായിരുന്നു. അവിടെ ഏതാനും സ്ഥലം ആ തമ്പാനോടു വിലയ്ക്കുവാങ്ങി ഒരു കോയിക്കൽ (കോവിലകം) പണിയിച്ചു രാജാവു കുടുംബസഹിതം അവിടെ താമസമുറപ്പിച്ചു.

പന്തളം എന്നറിയപ്പെടുന്ന പ്രദേശം പന്ത്രണ്ടു കരകൾ കൂടിയതാണ്. അവയിൽ ഒരു കരയുടെ പേരാണ് "കൈപ്പുഴ". തമ്പാന്റെ കോവിലകം ആ കരയിലായിരുന്നു. അതുകൊണ്ടാണ് അവർക്കു കൈപ്പുഴത്തമ്പാനെന്നു നാമം സിദ്ധിച്ചത്. അപ്രകാരം തന്നെ പാണ്ഡ്യരാജാവു വന്നു പന്തളത്തു താമസമായ കാലം മുതൽ ആ കുടുംബക്കാരുടെ പേരു പന്തളത്തു രാജാവെന്നുമായിത്തീർന്നു. ഇന്ദ്രജാലം, മഹേന്ദ്രജാലം മുതലായ മോടി വിദ്യകൾ കൊണ്ടു പ്രസിദ്ധനായിരുന്ന കൈപ്പുഴത്തമ്പാനെക്കുറിച്ചു കേട്ടിട്ടി ല്ലാത്തവർ കേരളത്തിൽ അധികമുണ്ടായിരിക്കുമെന്നു തോന്നുന്നില്ല. ആ തമ്പാന്റെ കുടുംബം കാലക്രമേണ അന്യം നിന്നുപോവുകയാൽ പന്തളത്തു തമ്പുരാന്റെ കോയിക്കൽ അങ്ങോട്ടു മാറ്റിസ്ഥാപിച്ചു. ഇപ്പോൾ ആ കോയിക്കലിരിക്കുന്നതു കൈപ്പുഴക്കരയിലാണ്. നിർമ്മലജലപ്രവാഹ ത്തോടുകൂടിയ നദിയുടെ തീരത്തുള്ള ആ സ്ഥലം ഏറ്റവും സുഖപ്രദമായി ട്ടുള്ളതാകയാലാണ്കോയിക്കൽ അങ്ങോട്ടു മാറ്റി സ്ഥാപിച്ചത്.

ഇനി നമ്മുടെ അയ്യപ്പസ്വാമി പാണ്ഡ്യരാജ്യത്തുനിന്നു പുറപ്പെട്ടിട്ട് എങ്ങോട്ടാണു പോയതെന്നു നോക്കാം. സ്വാമി പാണ്ഡ്യരാജാവിനോടു പറഞ്ഞതുപോലെ മലയാളത്തിലേക്കു തന്നെയാണു പോന്നത്. സ്വാമി മലയാളത്തിന്റെ കിഴക്കെ അതിർത്തിയിലെത്തിയപ്പോൾ അവിടെ സാക്ഷാൽ പരശുരാമമഹർഷിയെ കണ്ടെത്തി. അപ്പോൾ പരശുരാമൻ അയ്യപ്പനോട്, "അല്ലയോ ഹരിഹരപുത്രനായ സ്വാമിൻ! ഞാൻ ഈ കേരളത്തിന്റെ രക്ഷയ്ക്കായി കിഴക്കെ അതിർത്തിയായ മലകളിലും, പടിഞ്ഞാറെ അതിർത്തിയായ കടൽത്തീരങ്ങളിലും സ്വാമിയുടെ ഏതാനും വിഗ്രഹങ്ങൾ പ്രതിഷ്ഠിച്ചു കഴിഞ്ഞിരിക്കുന്നു. ഇനി സ്വാമിയെ കണ്ടെത്തിയതായ ഈ പുണ്യസ്ഥലത്തും ഞാൻ സ്വാമിയുടെ ഒരു ദിവ്യ വിഗ്രഹം പ്രതിഷ്ഠിക്കാൻ വിചാരിക്കുകയാണ്. ഈ സ്ഥലങ്ങളിലെല്ലാം സ്വാമിയുടെ സാന്നിദ്ധ്യം സദാ ഉണ്ടായിരിക്കണം. ഈ പുണ്യസ്ഥല ത്താണു പണ്ടു മതംഗമഹർഷി മുതലായ തപോധനന്മാർ ആശ്രമം

സ്ഥാപിച്ചു തപസ്സു ചെയ്തുകൊണ്ടിരുന്നത്. ആ തപോധനന്മാരുടെ പാദശുശ്രൂഷ നിമിത്തം വലിയ തപസ്വിനിയായിത്തീർന്ന ശബരി ദശരഥപുത്രനായ ശ്രീരാമചന്ദ്രന്റെ ദർശനമാത്രത്താൽ മുക്തയായി ത്തീർന്നതും ഈ സ്ഥലത്തു വെച്ചാണ്. ഇപ്രകാരമെല്ലാമിരിക്കുന്ന ഈ പുണ്യസ്ഥലത്തു സ്വാമിയുടെ സാന്നിധ്യം വിശേഷിച്ചുമുണ്ടായിരിക്കണം. ഈ കേരളത്തിന്റെ പ്രധാന രക്ഷകനായി ഞാൻ സ്വാമിയെത്തന്നെയാണ് കരുതുന്നത്" എന്നറിയിക്കുകയും, സ്വാമി അതിനെ സമ്മതിക്കുകയും ഉടനെ പരശുരാമൻ അയ്യപ്പസ്വാമിയെ അവിടെ പ്രതിഷ്ഠിക്കുകയും ശബരി താമസിച്ചു തപസ്സു ചെയ്യുകയും മോക്ഷത്തെ പ്രാപിക്കുകയും ചെയ്തതായ ആ പർവ്വതത്തിനു 'ശബരിഗിരി' (ശബരിമല) എന്നു നാമം കൽപ്പിക്കുകയും ചെയ്തു.

പാണ്ഡ്യരാജാവു മലയാളരാജ്യത്തു വന്നു പന്തളരാജാവായി താമസം തുടങ്ങിയതിന്റെ ശേഷം കുറെ ദിവസങ്ങൾ കഴിഞ്ഞപ്പോൾ ഒരു ദിവസം രാത്രിയിൽ അദ്ദേഹം കിടന്നുറങ്ങിയിരുന്ന സമയം ഒരു സ്വപ്നം കാണുകയുണ്ടായി. മുമ്പു സേനാനായകനായി തന്റെ അടുക്കൽ താമസിച്ചിരുന്ന അയ്യപ്പൻ അടുക്കൽ വന്നു "ഞാനിപ്പോൾ ശബരിമല യിലാണ് താമസിക്കുന്നത്. അവിടെ വന്നാൽ എന്നെ കാണാം" എന്നു പറഞ്ഞതായിട്ടാണ് സ്വപ്നമുണ്ടായത്. ഉടനെ രാജാവുണർന്നു കണ്ണു തുറന്നു നോക്കീട്ട് അവിടെയെങ്ങും ആരെയും കണ്ടില്ല. എങ്കിലും രാജാവ് ഇതു സാക്ഷാൽ ഹരിഹരപുത്രനായിരിക്കുന്ന ധർമ്മശാസ്താവു തന്നെ തന്റെ അടുക്കൽ വന്ന് അരുളിച്ചെയ്തതാണെന്നു വിശ്വസിക്കുകയും, അടുത്ത ദിവസം തന്നെ പരിവാരങ്ങളോടുകൂടി ശബരിമലയിലേക്കു പുറപ്പെടുകയും ചെയ്തു.

അവിടെയെത്തി കാടുകൾ വെട്ടിത്തെളിച്ചു നോക്കി ചെന്നപ്പോൾ പരശുരാമനാൽ പ്രതിഷ്ഠിക്കപ്പെട്ടിരുന്ന വിഗ്രഹം കണ്ടെത്തി. എങ്കിലും രാജാവിനു നല്ല തൃപ്തിയായില്ല. 'ഇവിടെ വന്നാൽ കാണാമെന്നാണല്ലോ സ്വാമി അരുളിച്ചെയ്തിട്ടുള്ളത്. ഇവിടെ വന്നിട്ടു സ്വാമിയെ കണ്ടില്ലല്ലോ' എന്നായിരുന്നു രാജാവിന്റെ വിചാരം. ആ സമയത്ത്, 'ഇപ്പോൾ എന്റെ വിഗ്രഹം കണ്ടാൽ മതി. അവിടെ എന്റെ സാന്നിധ്യം വേണ്ടതുപോലെ യുണ്ട്. ആ ബിംബത്തിൽ പൂജിച്ചു സേവിച്ചാൽ സർവ്വാഭീഷ്ടങ്ങളും സാധിക്കും' എന്ന് ആരോ എവിടെ നിന്നോ വിളിച്ചു പറയുന്നതായി കേട്ടു.

അതും സ്വാമി അരുളിച്ചെയ്തതു തന്നെ എന്നു വിശ്വസിച്ചു രാജാവ് അവിടെത്തന്നെ താമസിച്ചുകൊണ്ടു വേണ്ടുന്ന ആളുകളെയും സാധനങ്ങളുമെല്ലാം അവിടെ വരുത്തി മുറയ്ക്ക് അമ്പലം പണിയും പ്രസിദ്ധ തന്ത്രിയായ താഴമൺ പോറ്റിയെക്കൊണ്ടു കലശവും നടത്തി ക്ഷേത്രത്തിൽ പിന്നീടു നടക്കേണ്ടുന്ന കാര്യങ്ങൾക്കു പതിവുകളും നിശ്ചയിച്ചു. ദുഷ്ടമൃഗങ്ങൾ നിറഞ്ഞ ആ വനപ്രദേശത്ത് എന്നും മനുഷ്യർ താമസിച്ചു പൂജയും മറ്റും നടത്തുക എന്നുള്ളത് അക്കാലത്ത് അസാധ്യമായിരുന്നതിനാൽ മാസം തോറും അഞ്ചു ദിവസം മാത്രം പൂജ നടത്തിയാൽ മതിയെന്നും, മകരസംക്രാന്തി, ആട്ടവിശേഷം (ആണ്ടിലൊരിക്കലുള്ള വിശേഷ ദിവസം) ആയിരിക്കണമെന്നും, അന്നു മുതൽ അഞ്ചു ദിവസം ഒരുൽസവം പോലെ ദേവനെ എഴുന്നള്ളിക്കുകയും മറ്റും വേണമെന്നും മകരമാസം അഞ്ചാം തിയ്യതി ആണ്ടു തോറും ഒരു കളഭവും, ഏഴാം തിയ്യതി ഒരു കുരുതിയും നടത്തണമെന്നും മറ്റുമാണ് നിശ്ചയിച്ചത്. അപ്രകാരമെല്ലാം ഇപ്പോഴും നടന്നു വരുന്നുമുണ്ട്. എന്നാലിപ്പോൾ മകരം മുതൽ ഒന്നിടയിട്ട് ആറു മാസങ്ങളിൽ ആദ്യവും കുംഭം മുതൽ ഒന്നിടയിട്ട് ആറു മാസങ്ങളിൽ ഒടുവിലും അഞ്ചു ദിവസം വീതമാണ് അവിടെ പൂജ നടത്തി വരുന്നത്. അങ്ങനെയായാൽ ആണ്ടിൽ ആറു തവണ വീതം ഇവിടെപ്പോയാൽ മതിയല്ലോ. പൂജ നടത്താൻ പോകുന്നതു ശാന്തിക്കാരൻ, കഴകക്കാരൻ, മാരാന്മാർ, മറ്റു പരിചാരകന്മാർ മുതലായവരെല്ലാവരും കൂടി നിവേദ്യത്തിനും, ശാന്തിക്കാരൻ മുതലായവർക്കു ഭക്ഷണത്തിനും മറ്റും വേണ്ടുന്ന അരി, കോപ്പുകൾ മുതലായ സകല സാധനങ്ങളും കെട്ടിയെടുത്തുകൊണ്ടും 'സ്വാമിയേ! ശരണമയ്യപ്പോ!' എന്ന് ഉറക്കെ വിളിച്ചുകൊണ്ടുമാണ്. ഇങ്ങനെ പോകുന്നവർ മദ്ധ്യേമാർഗ്ഗം കാട്ടാന, കരടി, കടുവാ, പുലി, ചെന്നായ മുതലായ ദുഷ്ടമൃഗങ്ങളെ ധാരാളമായി കാണുക സാധാരണമാണ്. എന്നാലിവയിലൊന്നും ഇവരെ ഉപദ്രവിക്കാറില്ല. ഇവരുടെ (സ്വാമിയേ ശരണമയ്യപ്പാ എന്നുള്ള) ശരണം വിളി കേൾക്കുമ്പോൾ സകലമൃഗങ്ങളും ദൂരെ മാറിക്കൊള്ളും. അങ്ങനെ ഇപ്പോഴും കണ്ടുവരുന്നു. മകരസംക്രമ ദിവസം സ്വാമിദർശനത്തിനായി ഇപ്പോഴും ആണ്ടുതോറും അസംഖ്യം ആളുകൾ ശബരിമലയ്ക്കു പോകാറുണ്ടല്ലോ. അവരും ചിലപ്പോൾ വഴിക്കു കാട്ടാനകളേയും മറ്റും കാണാറുണ്ടെന്നും, ശരണം വിളിക്കുമ്പോൾ അവയെല്ലാമോടിപ്പോവുക പതിവാണെന്നും മറ്റും പറഞ്ഞു കേൾക്കുന്നുണ്ട്.

അയ്യപ്പസ്വാമിയുടെ വാസം ശബരിമലയിലുറപ്പിക്കുകയും, അവിടെ അമ്പലം പണി, കലശം മുതലായവ നടത്തുകയും ചെയ്തതിന്റെ ശേഷം പന്തളത്തു രാജാവ് ആ സ്വാമിയെ തന്റെ കുടുംബപരദേവതയായിത്തന്നെ വിചാരിച്ച് ആദരിച്ചുതുടങ്ങി. അപ്പോൾ അദ്ദേഹത്തിനു ദിവസം തോറും സ്വാമിദർശനം കഴിച്ചാൽക്കൊള്ളാമെന്നു തോന്നുകയും, അതു ശബരിമല യിൽച്ചെന്നു സാധിക്കുന്ന കാര്യം അസാധ്യമായിരിക്കുകയും ചെയ്തതു കൊണ്ടു പന്തളത്തുതന്നെ കോയിക്കലിനു സമീപം ഒരു ക്ഷേത്രം പണിയിച്ച് അവിടെയും വിധിപ്രകാരം ശാസ്താവിനെ പ്രതിഷ്ഠിപ്പിച്ചു. അതിനാൽ അവിടെയുള്ള രാജാക്കന്മാർക്കു മാത്രമല്ല രാജ്ഞികൾക്കും ആബാലവൃദ്ധം എല്ലാവർക്കും പ്രതിദിനം ശാസ്താവിനെ ദർശനം കഴിക്കുന്ന തിനും സൗകര്യം സിദ്ധിച്ചു.

പാണ്ഡ്യരാജകുടുംബത്തിലെ ഒരു ശാഖക്കാർ വള്ളിയൂർ എന്ന ദേശത്തു താമസമാക്കിയതായി മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ആ ശാഖക്കാരും കാലാന്തരത്തിൽ ആ ദേശം വിട്ടു മലയാളത്തിലേക്കു തന്നെ പോന്നു. അവർ അക്കാലത്തു തെക്കുംകൂർ രാജ്യത്ത് ഉൾപ്പെട്ടിരുന്നതും ഇപ്പോൾ തിരുവിതാംകൂറിൽ മീനച്ചിൽ താലൂക്കിൽ ചേർന്നിരിക്കുന്നതുമായ പൂഞ്ഞാർ എന്ന ദേശത്തു വന്നു ചേരുകയും ആ ദേശം തെക്കുംകൂർ രാജാവിനോടു വാങ്ങി കോയിക്കലുമുണ്ടാക്കി അവിടെ താമസമുറപ്പിക്കു കയും ചെയ്തു. ആ സ്ഥലത്തിനു കിഴക്കുള്ള മലയിൽ നിന്നു പുറപ്പെട്ട് ഒരു നദി മുമ്പേ തന്നെ പടിഞ്ഞാട്ടു പ്രവഹിക്കുന്നുണ്ടായിരുന്നു. അതു കൂടാതെ ആ മലയുടെ മറ്റൊരു ഭാഗത്തു നിന്നു വേറെ ഒരു നദി കൂടി ഇടക്കാലത്തു പുറപ്പെട്ടു പടിഞ്ഞാട്ടു പ്രവഹിച്ചു തുടങ്ങി. ആ നദിയെ എല്ലാവരും 'പുത്തനാറ്' എന്നു പറഞ്ഞു തുടങ്ങി. അതു കാലക്രമേണ 'പൂഞ്ഞാറ്' എന്നായിത്തീർന്നു. ആ നദിയുടെ തീരത്തുള്ള ദേശത്തിനും ആ പേരു തന്നെ സിദ്ധിച്ചു. ആ പേരിനെ സംസ്കൃതഭാഷാ പണ്ഡിതന്മാർ സംസ്കൃതീകരിച്ചു 'പുണ്യാപഗ' എന്നാക്കിത്തീർത്തിട്ടുമുണ്ട്. പൂഞ്ഞാറ്റിൽ രാജാ(തമ്പുരാ)ക്കന്മാർക്കും പ്രധാന പരദേവത ശാസ്താവു തന്നെയാണ്. അതിനാൽ അവിടെയും കോയിക്കലിനടുത്ത് ഒരു ക്ഷേത്രം പണിയിച്ചു ശാസ്താവിനെ പ്രതിഷ്ഠിച്ചിട്ടുണ്ട്. അവിടെയും ഇപ്പോൾ ക്ഷേത്രമര്യാദ പ്രകാരം ദിവസം തോറും പൂജ മുതലായവയും, ആണ്ടു തോറും ഉൽസവം മുതലായ അടിയന്തിരങ്ങളും നടത്തിവരുന്നുണ്ട്.

തെക്കുംകൂർ, വടക്കുംകൂർ, ചെമ്പകശ്ശേരി, കായംകുളം മുതലായ രാജ്യങ്ങൾ പിടിച്ചടക്കിയതിന്റെ ശേഷം പന്തളം കൂടി തന്റെ രാജ്യത്തോടു ചേർത്താൽക്കൊള്ളാമെന്നു തോന്നുകയാൽ തിരുവിതാംകൂർ മഹാരാജാവ് അതിനായി ശ്രമിച്ചു തുടങ്ങുകയും, വലിയ യുദ്ധവും മറ്റും കൂടാതെ അതു സാധിക്കുകയും ചെയ്തു. ഒരുടമ്പടി പ്രകാരമാണ് തിരുവിതാംകൂർ മഹാരാജാവു പന്തളം ദേശം കൈവശപ്പെടുത്തിയത്. പന്തളം ദേശം പന്തളത്തു രാജാവിൽ നിന്നു കൈവശപ്പെടുത്തിയ കാലത്തു തിരുവിതാം കൂർ മഹാരാജാവ് എഴുതിക്കൊടുത്തിട്ടുള്ള ഉടമ്പടിയുടെ സാരം, പന്തളത്തു രാജാവിന്റെ കുടുംബത്തിൽ ചെലവിന് ആവശ്യമുള്ള നെല്ലും പണവും ആണ്ടു തോറും അടുത്തൂൺ (പെൻഷൻ) ആയിക്കൊടുത്ത് ആ കുടുംബത്തെ ബുദ്ധിമുട്ടിക്കാതെ എന്നും രക്ഷിച്ചുകൊള്ളാമെന്നാണ്. ആ രാജകുടുംബത്തിലിപ്പോൾ ആളുകൾ പണ്ടത്തേതിൽ വളരെയധികം വർദ്ധിച്ചിട്ടുള്ളതുകൊണ്ടും അടുത്തൂണിന്റെ സംഖ്യ അതിനുതക്കവണ്ണം കൂട്ടിക്കൊടുക്കാത്തതിനാലും ആ മാന്യകുടുംബക്കാരിപ്പോൾ നിത്യവൃത്തി ക്കു വളരെ ബുദ്ധിമുട്ടുന്നുണ്ടെന്നാണ് കേൾക്കുന്നത്.

പന്തളം ദേശം തിരുവിതാംകൂറിൽ ചേർത്തിട്ടും ശബരിമല ദേവസ്വം ആ സർക്കാരിൽ ചേർത്തിട്ടില്ലായിരുന്നു. അവിടെ നടവരവായിട്ടും മറ്റുമുള്ള ആദായം കാലക്രമേണ വളരെ വർദ്ധിക്കുകയാൽ ആ ദേവസ്വവും പിന്നീടു തിരുവിതാംകൂർ സർക്കാരിൽച്ചേർത്തു. അതിനാൽ ആ ക്ഷേത്രത്തിന്റെ ഉടമസ്ഥനായ പന്തളത്തു രാജാവിന് അവിടെനിന്ന് ഇപ്പോൾ ഒരു കാശു പോലും കിട്ടാൻ മാർഗ്ഗമില്ലാതെയാണിരിക്കുന്നത്. എങ്കിലും അയ്യപ്പസ്വാമി യുടെ ചില തിരുവാഭരണങ്ങളും മറ്റും ഇപ്പോഴും വെച്ചു സൂക്ഷിക്കുന്നതു പന്തളത്തു രാജാവു തന്നെയാണ്. അവയ്ക്കെല്ലാം തിരുവിതാംകൂർ സർക്കാരിൽ കണക്കുമുണ്ട്. ആ വക തിരുവാഭരണങ്ങളും മറ്റും എടുപ്പിച്ചു കൊണ്ടു പന്തളത്തു രാജാവ് ഇപ്പോഴും ആണ്ടുതോറും മകരസംക്രാന്തിക്കു ശബരിമല എത്തുക പതിവാണ്. അവിടെ മകരം ഏഴാം തീയതി വരെ പതിവുള്ള അടിയന്തിരങ്ങളെല്ലാം കഴിയുന്നതു വരെ രാജാവ് അവിടെ ത്തന്നെ താമസിക്കുകയും പിന്നെ തിരുവാഭരണങ്ങൾ മുതലായവ എടുപ്പിച്ചുകൊണ്ടു തിരിയെപ്പോരികയുമാണ് പതിവ്. തിരുവാഭരണങ്ങളും മറ്റും കൊണ്ടു പോകുമ്പോഴും തിരിയെക്കൊണ്ടു പോരുമ്പോഴും അകമ്പടിയായി പോലീസുകാർ മുതലായ സർക്കാരുദ്യോഗസ്ഥന്മാരും

മറ്റുമുണ്ടായിരിക്കും. ആ യാത്ര വാദ്യഘോഷങ്ങളോടും മറ്റും കൂടി വളരെ കേമമായിട്ടാണ് ഇപ്പോഴും നടന്നു വരുന്നത്. ആ പോക്കുവരവു വകയ്ക്കുള്ള ചെലവുകളെല്ലാം സർക്കാരിൽ നിന്നു ചെയ്തു വരുന്നുണ്ട്. പന്തളത്തു തമ്പുരാൻ ശബരിമലയിൽ താമസിക്കുന്ന ദിവസങ്ങളിൽ ബഹുമാനസൂചകമായി അരി, കോപ്പു മുതലായവ സർക്കാരിൽ നിന്നു കൊടുക്കുകയും പതിവാണ്.

പന്തളത്തു രാജാവ് ആണ്ടു തോറും മകരസംക്രാന്തിക്കു ശബരിമലയിൽ പോവുകയും ആറേഴു ദിവസം അവിടെത്താമസിക്കുകയും പതിവാണെങ്കിലും നടയ്ക്കു നേരെ ചെന്നു സ്വാമിയെ വന്ദിക്കുക പതിവില്ല. അതിനു രണ്ടു കാരണങ്ങൾ പറഞ്ഞു വരുന്നുണ്ട്. അയ്യപ്പസ്വാമി രാജാവിന്റെ സേനാനായകനായിത്താമസിച്ചിരുന്ന ആളാണല്ലോ. അതിനാൽ രാജാവു നേരെ ചെല്ലുമ്പോൾ സ്വാമി എണീറ്റ് ആചാരം ചെയ്യണം. അതിനിടയാക്കുന്നതു ശരിയല്ലല്ലോ എന്നു വിചാരിച്ചാണു രാജാവു നേരെ പോകാത്തത് എന്നൊരു പക്ഷം. അതല്ല, ശബരിമല ശ്ശാസ്താവിനെ പ്രതിഷ്ഠിച്ചതു പരശുരാമനും, പന്തളത്തു രാജാവു ക്ഷത്രിയനുമാണല്ലോ. അതു കൊണ്ടു പരശുരാമനോടുള്ള പൂർവ്വവൈര്യം നിമിത്തമാണ് രാജാവു നടയ്ക്കു നേരെ പോകാത്തത് എന്നാണു രണ്ടാം പക്ഷം. കാരണമെന്തായിരുന്നാലും രാജാവ് അവിടെ നടയ്ക്കു നേരെ ചെന്നു സ്വാമിയെ വന്ദിക്കാറില്ലെന്നുള്ളതു വാസ്തവം തന്നെ.

ശബരിമലയിൽ പ്രധാന ദേവൻ ശാസ്താവു തന്നെയെങ്കിലും അവിടെ വേറെ ചില മൂർത്തികളെയും കുടിയിരുത്തിയിട്ടുണ്ട്. അവയിൽ പ്രധാനം ഭദ്രകാളിയാണ്. ഭദ്രകാളിയെ കുടിയിരുത്തിയിരിക്കുന്നതു രണ്ടു നിലയിലായിട്ടുള്ള ഒരു ചെറിയ മാളികയുടെ മുകളിലത്തെ നിലയിലാണ്. അതിനാൽ ആ ഭഗവതിയെ സാധാരണയായി പറഞ്ഞു വരുന്നത് 'മാളികപ്പുറത്തമ്മ' എന്നാണ്. ഇതു കൂടാതെ അവിടെ 'വാവരു'സ്വാമിയെന്നും കടുത്ത സ്വാമിയെന്നും രണ്ടു മൂർത്തികൾ കൂടി ഉണ്ട്. വാവരുസ്വാമി ജാതിയിൽ മുഹമ്മദീയനും കടുത്തസ്വാമി ശൗണ്ഡിക (ഈഴവ)നുമായിരുന്നു. അവർ രണ്ടു പേരും അയ്യപ്പസ്വാമിയുടെ ആജ്ഞാകാരന്മാരായിരുന്നുവത്രേ. അവർ ചരമഗതിയെ പ്രാപിച്ചിട്ടും അയ്യപ്പസ്വാമിയെ വിട്ടുപോകാൻ മനസ്സില്ലാതെ സ്വാമിയുടെ സന്നിധിയിൽ തന്നെ നിന്നിരുന്നതിനാലാണ് അവരേയും

അവിടെ കുടിയിരുത്തിയത്. ഈ മൂന്ന് ഉഗ്രമൂർത്തികളേയും ഉദ്ദേശിച്ചാണ് മകരം ഏഴാം തീയതി അവിടെ പതിവായി ഒരു കുരുതി കഴിച്ചു വരുന്നത്.

അയ്യപ്പസ്വാമിയുടെ മാഹാത്മ്യം പറയുക എന്നു വെച്ചാൽ അവസാനം ഇല്ലാതെയുണ്ട്. അവിടുത്തെ അത്ഭുതങ്ങൾ മിക്കവയും പ്രസിദ്ധങ്ങളാകയാലും ലേഖനം ക്രമത്തിലധികം ദീർഘിച്ചു പോകുമെന്നുള്ളതുകൊണ്ടും അവയൊന്നും ഇവിടെ വിവരിക്കുന്നില്ല. മുമ്പ് പറഞ്ഞിട്ടുള്ള സംഗതികൾ കൊണ്ടു സ്വാമിയുടെ സാന്നിധ്യം ശബരിമലയിൽ സാമാന്യത്തിലധികമായിട്ടുണ്ടെന്ന് ഊഹിക്കാവുന്നതുമാണല്ലോ.

പന്തളത്തു രാജാവു പാണ്ഡ്യരാജ്യത്തുനിന്നു പോരുന്ന സമയം സ്ഥാവര വസ്തുക്കളെല്ലാം ഓരോരുത്തർക്കു പാട്ടത്തിനായി പതിച്ചു കൊടുത്തിട്ടാണ് പോന്നതെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലോ. രാജാവു പോന്നതിനുശേഷം കുറച്ചുകാലത്തേക്ക് കാര്യസ്ഥന്മാരെ പാണ്ടിയിലയച്ചു പാട്ടം പിരിപ്പിക്കുകയും ചില കുടിയാന്മാർ പാട്ടം പന്തളത്തു കൊണ്ടു വന്നു കൊടുക്കുകയും ചെയ്തിരുന്നു. കാലാന്തരത്തിൽ അതു രണ്ടുമില്ലാതെയായി. ഇപ്പോൾ പന്തളത്തു രാജാക്കന്മാർക്കു തങ്ങൾക്കു പാണ്ഡ്യരാജ്യത്തു ചില സ്ഥാവരവസ്തുക്കളുണ്ടായിരുന്നു എന്നുള്ള കേട്ടുകേൾവിയല്ലാതെ ആ വസ്തുക്കളെവിടെയാണെന്നും, എത്ര ഉണ്ടെന്നും, കുടിയാന്മാരാരെല്ലാമാണെന്നും മറ്റുമുള്ള യാതൊരു നിശ്ചയവുമില്ല. അപ്രകാരം തന്നെ ആ കുടിയാന്മാർക്കു തങ്ങളുടെ ജന്മിയെക്കുറിച്ച് കേട്ടുകേൾവിയല്ലാതെ അവരെവിടെയാണെന്നു പോലും നിശ്ചയമില്ലാതായിട്ടുണ്ട്. വസ്തുക്കൾ കൈമാറിക്കൈമാറി ഇപ്പോഴത്തെ അനുഭവക്കാർ പണ്ടത്തെ കുടിയാന്മാരുടെ വംശ്യന്മാരല്ലാതെയുമായിപ്പോയിട്ടുണ്ടായിരിക്കാം. എങ്കിലും ആ വസ്തുക്കളനുഭവിക്കുന്നവരിൽ ചിലർക്കു ചില ദോഷങ്ങൾ കാണുകയാൽ അവർ പ്രശ്നം വെച്ചു നോക്കിക്കുകയും, ജന്മിയായ തമ്പുരാനു പാട്ടം കൊടുക്കാത്തതുകൊണ്ടാണെന്നു പ്രശ്നക്കാർ വിധിക്കുകയും ചെയ്യുകയാൽ ഇപ്പോഴും ചിലർ പാണ്ടിയിൽ നിന്നു പന്തളത്തു വന്നു പണവും ചില പണ്ടങ്ങളും മറ്റു കാഴ്ചവെച്ചു തമ്പുരാനെ കണ്ടു വന്ദിക്കുകയും, അയ്യപ്പസ്വാമിക്കു വഴിപാടുകൾ കഴിക്കുകയും ചെയ്യുന്നുണ്ട്. കാലപ്പഴക്കം കൊണ്ട് വസ്തുക്കളെയും പാട്ടത്തെയും സംബന്ധിച്ചു യാതൊരു പ്രമാണവും തമ്പുരാന്റെയും കുടിയാന്റെയും കൈവശത്തിലില്ലാതെയായിപ്പോയിരിക്കുന്നതിനാൽ ആ വസ്തുക്കളിൽ

നിന്നു ശരിയായ ആദായം ഇനി തമ്പുരാനു കിട്ടാൻ എളുപ്പ മില്ലാതെയാണിരിക്കുന്നത്. ഇപ്പോൾ ചില സമയം, ചിലർ വല്ലതും കുറേശ്ശേ തമ്പുരാനു കൊണ്ടു ചെന്നു കൊടുക്കന്നത് അയ്യപ്പസ്വാമിയുടെ കൃപ കൊണ്ടു മാത്രമാണ്. ആ സ്വാമി രാജകുടുംബത്തെ സകല ശ്രേയസ്സു കളുമുണ്ടായി കാത്തിടാനോർത്തിടട്ടെ.

മുക്കണ്ണൻ മോദപൂർവ്വം മുരമഥനമഹാ–
മായതൻ കായമാരാൽ
തൃക്കൺപാർത്താഞ്ഞണഞ്ഞുൽക്കടമദനരസം
മൂത്തുകൂത്താടിയപ്പോൾ
ചിക്കെന്നുണ്ടായ ദേവൻ ഹരിഹരതനയൻ
ചിന്മയൻ നമ്മളേ മാ–
ലൊക്കെത്തീർത്തുൾക്കുരുന്നിൽക്കനിവൊടു സതതം
കാത്തിടാനോർത്തിടട്ടെ

# 109. വൈക്കത്തെപ്പാട്ടുകൾ

വൈക്കത്തു വടക്കേനടയിൽപ്പാട്ടെന്നും തെക്കേനടയിൽപ്പാട്ടെന്നുമുള്ള അടിയന്തിരങ്ങൾ പ്രസിദ്ധങ്ങളാണല്ലോ. ഇവയിൽ തെക്കേനടയിൽപ്പാട്ടുണ്ടായിട്ടു വളരെക്കാലമായതിനാൽ അതിനെക്കുറിച്ചു കേട്ടുകേൾവിയല്ലാതെ അതു കണ്ടിട്ടുള്ളവർ ഇപ്പോൾ ആരും ഉണ്ടെന്നുതോന്നുന്നില്ല. വടക്കെനടയിൽപ്പാട്ടു പത്തുപന്ത്രണ്ടു കൊല്ലംമുമ്പും ഉണ്ടായതായി ഓർക്കുന്നുണ്ട്. അതിനാൽ അതു പലരും കണ്ടിട്ടുണ്ടായിരിക്കാം. എങ്കിലും ഈ പാട്ടുകൾ എന്നുതുടങ്ങിയെന്നും തുടങ്ങാനുള്ള കാരണമെന്തെന്നും അറിയാവുന്നവർ വളരെ ചുരുക്കമായിട്ടാണിരിക്കുന്നത്. അതിനാൽ ഇവയെക്കുറിച്ചു കേട്ടിട്ടുള്ള സംഗതികൾ ജനങ്ങളുടെ അറിവിനായി താഴെപ്പറഞ്ഞു കൊള്ളുന്നു.

പണ്ടു വടക്കുംകൂർ രാജാവിനു രാജവാഴ്ച ഉണ്ടായിരുന്ന കാലത്ത് ഒരിക്കൽ വൈക്കംദേശത്തു വസൂരി എന്ന സാംക്രമികരോഗം ബാധിച്ചു കലശൽകൂട്ടി. അതുതുടങ്ങി രണ്ടുമൂന്നുമാസമായിട്ടും ക്രമേണ വർദ്ധിച്ചുകൊണ്ടിരുന്നതല്ലാതെ ശമിക്കാനുള്ള ലക്ഷണമൊന്നും കണ്ടുതുടങ്ങിയില്ല. അക്കാലത്തിനിടയ്ക്ക് ഈ രോഗം നിമിത്തം അവിടെ അനേകമാളുകൾ മരിക്കുകയും ചെയ്തു. ഇങ്ങനെയായാൽ ക്രമേണ ജനങ്ങളെല്ലാം നശിച്ചുപോകുമല്ലോ എന്നുള്ള വിചാരവും ഭയവും ജനങ്ങളുടേയും രാജാവിന്റേയും മനസ്സിലുങ്കരിച്ചു. രാജാവ് ഒരു പ്രശ്നക്കാരനെ വരുത്തി ഈ രോഗബാധയ്ക്കു കാരണമെന്താണെന്നും ഇതിന്റെ ശമനത്തിന് എന്താണ് ചെയ്യേണ്ടതെന്നും പ്രശ്നംവയ്പ്പിച്ചുനോക്കിച്ചു. അപ്പോൾ വസൂരി മുതലായ രോഗങ്ങളുണ്ടാകുന്നതു കുജന്റെ വിരോധംകൊണ്ടാണെന്നും കുജന്റെ ദേവത ഭദ്രകാളിയാണെന്നും "ദേവതാകൃതവിരോധശാന്തയേ ദേവതാനമനമേവ യുജ്യതേ" എന്നുള്ളതുകൊണ്ട് ഈ രോഗബാധാശമനത്തിനു ഭദ്രകാളിയെ സേവിക്കുകതന്നെയാണു വേണ്ടതെന്നും കേരളത്തിലുള്ള ഭദ്രകാളി ക്ഷേത്രങ്ങളിൽ പ്രാധാന്യം കൊടുങ്ങല്ലൂർക്കാണെന്നും അതിനാൽ അവിടെച്ചെന്നു ഭജിച്ച് അവിടെനിന്നുണ്ടാകുന്ന കല്പനപോലെ ചെയ്താൽ ഈ ആപത്തൊഴിയുമെന്നു വിധിച്ചു. അതിനാൽ രാജാവ് അടുത്തദിവസംതന്നെ പുറപ്പെട്ടു കൊടുങ്ങല്ലൂരെത്തി, തന്റെ ദേശത്തിനു ബാധിച്ചിരിക്കുന്ന ആപത്തൊഴിച്ചുതരണമെന്നും പ്രാർത്ഥിച്ചുകൊണ്ട്

ഭഗവതിയെ ഭജിച്ചു തുടങ്ങി. ആ ഭജനം ഒരു മണ്ഡലം (നാല്പത്തൊന്നുദിവസം) ആയപ്പോൾ രാജാവു രാത്രിയിൽ കിടന്നുറങ്ങിയിരുന്ന സമയം അദ്ദേഹത്തിനൊരു ദർശം ഉണ്ടായി. അദ്ദേഹത്തിന്റെ തലയ്ക്കൽ ഒരു സ്ത്രീ ചെന്നുനിന്നുകൊണ്ട് "എന്നെ ഉദ്ദേശിച്ചു വൈയ്ക്കത്തുമതിൽക്കകത്തു വടക്കേനടയിൽ വെച്ച് പന്ത്രണ്ടു ദിവസം കളമെഴുത്തും പാട്ടും, പാട്ടുകാലംകൂടുന്നദിവസം ഒരു കുരുതിയും നടത്തിയാൽ തൽക്കാലം ഉണ്ടായിരിക്കുന്ന ആപത്തൊഴിയുമെന്നും ഇങ്ങനെ പന്ത്രണ്ടുകൊല്ലംകൂടുമ്പോൾ പതിവായി നടത്തിക്കൊണ്ടാൽ മേലാലും ഈ വിധമുള്ള ആപത്തുണ്ടാവുകയില്ലെന്നും പാട്ടുനടത്തേണ്ടത് ഇന്നിന്ന പ്രകാരംവേണമെന്നും തലയ്ക്കൽ ഇരിക്കുന്ന ഈ വാൾകൂടി കൊണ്ടുപോയി ഇതൊരു പീഠത്തിന്മേൽവെച്ച് എന്നെസ്സങ്കല്പിച്ചു പൂജിച്ചിട്ടുവേണം പാട്ടുനടത്താ"നെന്നും പറഞ്ഞതായിട്ടാണ് ദർശനം ഉണ്ടായത്. രാജാവുടനെ ഉണർന്നു കണ്ണുതുറന്നു നോക്കിയപ്പോൾ അവിടെയെങ്ങും ആരേയും കണ്ടില്ല. എങ്കിലും തലയ്ക്കൽ ഒരു വാളിരിക്കുന്നുണ്ടായിരുന്നു. അതിനാൽ ഭഗവതി തന്നെയാണ് തവന്റെയടുക്കൽവന്ന് പാട്ടുനടത്തണമെന്നും മറ്റും അരുളിച്ചെയ്തതെന്ന് അദ്ദേഹം പൂർണ്ണമായും വിശ്വസിച്ചു.

പിറ്റേദിവസം കാലത്തു രാജാവു കുളിച്ചു ക്ഷേത്രസന്നിധിയിൽ ചെന്നപ്പോൾ വെളിച്ചപ്പാടു തുള്ളി രാജാവിനോട്, "ഇന്നലെ അടുക്കൽ വന്നിരുന്നതു ഞാൻ തന്നെയാണ്; ഒട്ടും സംശയിക്കേണ്ട. ഞാൻ പറഞ്ഞതുപോലെയൊക്കെ ചെയ്താൽ ആപത്തും അനർത്ഥവുമെല്ലാം നീങ്ങി സുഖമുണ്ടാകും" എന്നു കല്പിക്കുകയും ഭസ്മം കൊടുക്കുകയും ചെയ്തു. രാജാവു ഭക്തിവിശ്വാസങ്ങളോടുകൂടി ആ പ്രസാദം വാങ്ങികൊണ്ട് അകത്തുചെന്ന് ശിവനെയും ദേവിമാരെയും വന്ദനിക്കുകയും ചില വഴിപാടുകൾ നടത്തുകയും ചെയ്തിട്ടു വാളുകൊണ്ടുമടങ്ങി വൈയ്ക്കത്തെത്തുകയും ദേവി കല്പിച്ചിരുന്നതുപോലെ സാഘോഷം പാട്ടു നടത്തുകയും പാട്ടു കാലംകൂടിയപ്പോഴേക്കും വസൂരി ബാധ ആ ദേശത്തുനിന്ന് ഒഴിഞ്ഞുപോകുകയും ചെയ്തു. അന്നു വടക്കുംകൂർ രാജാവിന് ദേവി കൊടുത്ത വാൾ ഇപ്പോഴും വൈയ്ക്കത്തു ക്ഷേത്രത്തിലെ ഭണ്ഡാരത്തിലിരിക്കുന്നുണ്ട്. പാട്ടുണ്ടാകുന്ന കാലങ്ങളിൽ വാദ്യഘോഷങ്ങളോടുകൂടി ആ വാൾ എഴുന്നള്ളിച്ചുവച്ച് പൂജിച്ചിട്ടാണ് പാട്ടുനടത്തുക പതിവ്.

വടക്കുപുറത്തു പാട്ട് പന്ത്രണ്ടുദിവസം നടത്തുന്നതും നടത്തേണ്ടതും വലിയ ഉത്സവംപോലെതന്നെയാണ്. എല്ലാദിവസവും കെങ്കേമമായ എഴുന്നള്ളത്തും വെടിക്കെട്ടും മറ്റും പതിവുണ്ട്. ഓരോദിവസവും ഓരോ ദേശക്കാരുടെ പേർക്കാകയാൽ അവരുടെ മത്സരംകൊണ്ട് എല്ലാദിവസവും കേമമാകുകയാണ് പതിവ്. ഇതിനും ഒരു കൊടിയേറ്റു പതിവുണ്ട്. അതിനു കരക്കാർകൂടി ഒരു വലിയ അടയ്ക്കാമരം മുറിച്ചെടുത്തുകൊണ്ടുവന്നു മതിൽക്കകത്തു നാട്ടി അതിന്മേലൊരു കൊടിക്കൂറ കെട്ടിത്തൂക്കുകുയാണ് പതിവ്. ഈ കൊടിയേറ്റത്തിന്റെ തന്ത്രിയും പരികർമ്മികളുമൊക്കെ കരക്കാർതന്നെ. ധ്വജപ്രതിഷ്ഠകഴിക്കുന്നതുതന്നെ അവരാണല്ലോ.

മതിൽക്കകത്തു വടക്കേനടയിൽ വലിയ നെടുമ്പുരകെട്ടി കുത്തിമറച്ചു കെട്ടിവിതാനിച്ച് അലങ്കരിച്ച് അതിൽവച്ചാണ് കളമെഴുത്തും പാട്ടും നടത്തുന്നത്. മുൻകാലങ്ങളിൽ അറുപത്തിനാല് കൈയായിട്ടായിരുന്നു കളമെഴുതിയിരുന്നതെന്നു കേൾവിയുണ്ട്. അതു കണ്ടിട്ടുള്ളവർ ഇപ്പോൾ ഉണ്ടെന്നു തോന്നുന്നില്ല. അടുത്തു കഴിഞ്ഞകാലങ്ങളിൽ മുപ്പത്തിരണ്ട് കൈയായിട്ടേ കളമെഴുതാറുള്ളു. കളത്തിന്റെ കൈയെത്രയായിരുന്നാലും ഈ അടിയന്തിരം നടത്തിയാൽ പിന്നെ പന്ത്രണ്ടു കൊല്ലത്തേക്ക് വൈക്കം ദേശത്തു വസൂരി, വിഷൂചിക മുതലായ സാംക്രമികരോഗങ്ങൾ ഇക്കാലത്തുമുണ്ടാകാറില്ല. പന്ത്രണ്ടു കൊല്ലം കഴിഞ്ഞിട്ടും ഇതു നടക്കാതെയിരുന്നാൽ പകരുന്ന വ്യാധി എന്തെങ്കിലും ആ ദിക്കിൽ ഉണ്ടായിത്തീരുമെന്നുള്ളതും തീർച്ചതന്നെയാണ്. ഈ കളമെഴുത്തും പാട്ടും നടത്താനുള്ള അവകാശം (കർമ്മിസ്ഥാനം) വൈക്കത്തു പുതുശ്ശേരി കുറുപ്പിനാണ്. ആ തറവാട്ടിലേക്ക് ഈ സ്ഥാനം കൊടുത്തിട്ടുള്ളത് വടക്കുംകൂർ രാജാവാണത്രെ.

ഇനി തെക്കുപുറത്തു പാട്ടിനെക്കുറിച്ചുകൂടി സ്വൽപം പറയാം. വൈക്കത്തുപെരുംതൃക്കോവിൽക്ഷേത്രം ഊരാൺമക്കാരായ ചില നമ്പൂരിമാരുടെ വകയായിരുന്നു. വടക്കുംകൂർ രാജാവിനു രാജാധിപത്യമുണ്ടായിരുന്നതുകൊണ്ടു ക്ഷേത്രകാര്യങ്ങളിലും ചില അധികാരങ്ങൾ നടത്തിയിരുന്നു. അതിൽ ഊരാൺമക്കാരും രാജാവും തമ്മിൽ ചില അഭിപ്രായവ്യത്യാസങ്ങളും സ്വരച്ചേർച്ചയില്ലായ്കയും ഉണ്ടായിത്തീർന്നു. അപ്പോൾ ഊരാൺമക്കാരും രണ്ടായി ഭിന്നിച്ച് ഒരു ഭാഗക്കാർ രാജാവിനോടു ചേർന്നും മറ്റേ ഭാഗക്കാർ തനിച്ചും നിലയായി. അക്കാലത്തെ ആ

രണ്ടുഭാഗക്കാരും തമ്മിൽ കൂടെക്കൂടെ വലിയ വഴക്കുകളും തർക്കങ്ങളും ശണ്ഠകളും തന്നിമിത്തം അനേകം നാശങ്ങളുമുണ്ടായിക്കൊണ്ടിരുന്നു.

ഇപ്പോൾ വൃശ്ചികമാസത്തിലും കുംഭമാസത്തിലും അഷ്ടമിനാൾ ഉദയനാപുരത്തപ്പനെ എഴുന്നള്ളിച്ചു പെരുംതൃക്കോവിലിലേക്കു കൊണ്ടു വരാറുണ്ടല്ലോ. അതുപോലെ മുൻകാലങ്ങളിൽ ഉദയനാപുരത്തെ ഉത്സവ കാലങ്ങളിൽ വൈക്കത്തപ്പനെ എഴുന്നള്ളിച്ച് അങ്ങോട്ടും കൊണ്ടു പോയിരുന്നു. ഒരു കൊല്ലം വൈക്കത്തപ്പനെ ഉദയനാപുരത്തേക്ക് എഴുന്നള്ളിക്കാൻ ഭാവിച്ചപ്പോൾ ഊരാൺമക്കാരിൽ ചിലർ എഴുന്നള്ളി ക്കരുതെന്നു പറഞ്ഞു വിരോധിച്ചു. അതു വകവയ്ക്കാതെ മറുഭാഗക്കാർ എഴുന്നള്ളിപ്പിച്ചു. എഴുന്നള്ളത്തു വടക്കേഗോപുരത്തിനു പുറത്തായപ്പോൾ വിരോധിച്ച ഭാഗക്കാർ ചെന്ന് എഴുന്നള്ളിച്ചിരുന്ന ആനയുടെ തുമ്പിക്കൈ വെട്ടിമുറിച്ചിട്ടു. ആന പ്രാണവേദനയോടുകൂടി ഓടിത്തുടങ്ങി. ആനപ്പുറ ത്തിരുന്നവരെല്ലാം താഴെവീണു. അപ്പോഴേക്കും രണ്ടുഭാഗക്കാരും തമ്മിൽ അടിയും പിടിയും വെട്ടും കുത്തും തുടങ്ങി. വലിയ ലഹളയായി. അതിനാൽ വൈക്കത്തപ്പന്റെ എഴുന്നള്ളത്തുണ്ടായില്ല. അങ്ങനെയത് അക്കാലംമുതൽക്കു നിർത്തലാവുകയും ചെയ്തു.

ആ ലഹളയിൽ തോറ്റ ഭാഗക്കാർ വിരോധികൾ നശിക്കുന്നതിനായി കൊടുങ്ങല്ലൂർച്ചെന്നു ഭഗവതിയെസ്സേവിച്ചു. ശത്രുക്കൾ നശിക്കുന്നതിനു വടക്കേനടയിൽവെച്ചു നടത്തുന്നതുപോലെ തെക്കേനടയിൽവെച്ചു പാട്ടു നടത്തിയാൽ മതിയെന്ന് അവിടെ നിന്നു ഭഗവതിയുടെ കൽപന കിട്ടി. അതിനാൽ ഭഗവതിയെ സേവിച്ചിരുന്നവർ മടങ്ങി. വൈക്കത്തുവന്നു തെക്കേനടയിൽവെച്ചു പാട്ടുനടത്തി. അതിന്റെ നെടുംപുര പനച്ചിൽ ഭഗവതിയുടെ നടയ്ക്കു നേരെ തന്നെയായിരുന്നു. പാട്ടിന്റെ ചടങ്ങു കളെല്ലാം വടക്കേനടയിലേപ്പോലെ തന്നെ.

തെക്കേനടയിൽ പാട്ടു തുടങ്ങീട്ടും ഭിന്നിച്ച ഭാഗക്കാർ തമ്മിൽ കൂടെക്കൂടെ ലഹളയുണ്ടാവുകയും ലഹളയിൽ തോൽക്കുന്നവർ മറു ഭാഗക്കാർ നശിക്കുന്നതിനായി തെക്കേനടയിൽ പാട്ടുനടത്തുകയും ഏതാനുംകാലമുണ്ടായി. അപ്പോഴേക്കും വടക്കുംകൂർ രാജ്യം തിരുവിതാം കൂർ മഹാരാജാവു പിടിച്ചടക്കുകയും അതോടുകൂടി പെരുംതൃക്കോവിൽ ക്ഷേത്രവും തിരുവിതാംകൂർ സർക്കാർവകയായിത്തീരുകയും ആ ദേവസ്വ

ത്തിൽ ഊരാൺമക്കാരായ നമ്പൂരിമാരുടെയും വടക്കുംകൂർ രാജാവിന്റെയും അധികാരം നാമാവശേഷമായി ഭവിക്കുകയും ചെയ്തു. പിന്നെ അവർക്കു പരസ്പരം വൈരത്തിനു കാരണമില്ലാതെയായിവരികയാൽ എല്ലാവർക്കും ശത്രുക്കളില്ലാതെയായി. കാരണമില്ലാതെ കാര്യമുണ്ടാവുകയില്ലല്ലോ. അവരുടെ ശത്രുത്വത്തിനും വഴക്കിനും ലഹളയ്ക്കുമൊക്കെ പ്രധാനകാരണമായിരുന്നത് ദേവസ്വാധികാരമായിരുന്നുവല്ലോ. അത് അവർക്കാർക്കുമില്ലാതെയായപ്പോൾ പണ്ടൊരു സ്ത്രീ 'കഴുത്തിലെ മിന്നുംപോയി, മനസ്സിനു സൗഖ്യവും ആയി' എന്നു പറഞ്ഞതുപോലെ എല്ലാവർക്കും സുഖമായി. അപ്പോൾ തെക്കുപുറത്തു പാട്ടുമില്ലാതെയായി.

# 110. പെരുമ്പുലാവിൽ കേളുമേനോൻ

പെരുമ്പിലാവിൽ എന്ന വീട് ബ്രിട്ടീഷു മലബാറിൽ പൊന്നാനി ത്താലൂക്കിൽച്ചേർന്ന പള്ളിക്കര അംശത്തിൽ വടക്കുംമുറി ദേശത്ത്, ലോകപ്രസിദ്ധമായ മൂക്കോല ഭഗവതി ക്ഷേത്രത്തിൽ നിന്ന് ഏകദേശം കാൽ നാഴിക വടക്കു പടിഞ്ഞാറാണ് ഇപ്പോൾ സ്ഥിതി ചെയ്യുന്നത്. ഈ ഗൃഹം പൊന്നാനിയിൽ തൃക്കാവിൽക്ഷേത്രത്തിനു സമീപമായിരുന്നു. അവിടെനിന്ന് ഇത് ഇവിടെയാക്കിയത് നമ്മുടെ കഥാ നായകന്റെ മാതാമഹനായിരുന്ന അച്ചാഴിയത്തു കോന്തിമേനോൻ എന്ന മഹാനാണ്. ഈ തറവാട്ടുകാർ മുമ്പിനാലെ നടത്തി വരുന്ന ദാനധർമ്മങ്ങൾക്കും ഈശ്വരസേവാദികൾക്കും ഇപ്പോഴും യാതൊരു ലോപവും വരുത്തീട്ടി ല്ലാത്തതിനാലും അവരുടെ പേരിൽ മൂക്കോലഭഗവതിയുടെ കാരുണ്യം ധാരാളമായിട്ടുള്ളതുകൊണ്ടും അവിടെ ഇക്കാലത്തും സന്തതിയും സമ്പത്തും സുഖവും കീർത്തിയും വർദ്ധിച്ചുകൊണ്ടു തന്നെയിരിക്കുന്നു.

നമ്മുടെ കഥാനായകനായ കേളുമേനോൻ ജനിച്ചതു 991–ാമാണ്ടാ യിരുന്നു. അദ്ദേഹത്തിന് ഒരു ജ്യേഷ്ഠസഹോദരനും നാലു സഹോദരിമാ രുമുണ്ടായിരുന്നു. അവരെയെല്ലാം യഥാകാലം കാരണവന്മാർ വിദ്യാഭ്യാസ ത്തിനു നിയമിക്കുകയും അവരെല്ലാം അക്കാലത്തെ രീതിയനുസരിച്ചു പഠിച്ച് എഴുതാനും വായിക്കാനും ശീലമാക്കുകയും ചെയ്തു. കുശാഗ്ര ബുദ്ധിയായിരുന്ന കേളുമേനോന് എഴുത്തും വായനയും ശീലമാക്കാൻ അധികദിവസത്തെ പരിശ്രമം വേണ്ടിവന്നില്ല. അദ്ദേഹത്തിനു ബുദ്ധിക്കു ചേർന്നതായ ഉത്സാഹശീലവുമുണ്ടായിരുന്നു. എങ്കിലും അദ്ദേഹം കാരണവന്മാരുടേയും മറ്റും ശാസനയിൽ അമർന്നു നിൽക്കാത്ത ഒരു സ്വതന്ത്രബുദ്ധിയായിരുന്നു. സ്വഗൃഹത്തിൽ താമസിച്ചാൽ കാരണവന്മാ രുടെ ആജ്ഞ അനുസരിക്കാതെ യഥേഷ്ടം നടക്കാൻ സാധിക്കുകയില്ലല്ലോ. അതുകൊണ്ട് അദ്ദേഹം പതിനാറാമത്തെ വയസ്സിൽ സ്വന്തം നാടും വീടും വിട്ടുപോയി.

ഏതാനും ദിവസം ചില സ്ഥലങ്ങളിൽ അലഞ്ഞു നടന്നതിന്റെ ശേഷം കേളു മേനോൻ എടക്കുളം എന്ന ദിക്കിൽ ചെന്നുചേർന്നു. അവിടെ വച്ച് ഒരു മാന്യ നായർ കുടുംബത്തിലെ കാരണവർ ദൈവഗത്യാ ഇദ്ദേഹത്തെ സബഹുമാനം വിളിച്ചു സ്വഗൃഹത്തിൽ കൊണ്ടുപോയി

യഥായോഗ്യം സൽക്കരിച്ചു താമസിപ്പിച്ചു. ആ കാരണവർ ഈ കുട്ടിക്കു യാതൊരു ബുദ്ധിമുട്ടിനും ഇടയാക്കാതെ പുത്രനിർവിശേഷമായ വാത്സല്യത്തോടു കൂടിയാണ് അവിടെ താമസിപ്പിച്ചത്. അതിനാൽ അവിടെ താമസിക്കുന്നതിന് അദ്ദേഹത്തിന് ഒട്ടും വൈരസ്യം തൊന്നിയില്ല.

അവിടെ അടുത്തുതന്നെ ചങ്ങമ്പള്ളിക്കുരുക്കൾ എന്നു പ്രസിദ്ധ നായ ഒരു മുഹമ്മദീയാഭ്യാസി ഒരു കളരികെട്ടി ഏതാനും കുട്ടികളെ ച്ചേർത്തു കായികാഭ്യാസം പരിശീലിപ്പിച്ചിരുന്നു. അതറിഞ്ഞു കേളു മേനോൻ ഒരു ദിവസം അവിടെച്ചെന്ന് അവിടുത്തെ അഭ്യാസമുറകളെല്ലാം കാണുകയും ആ കളരിയിൽച്ചേർന്നു പഠിച്ചാൽക്കൊള്ളാമെന്ന് അദ്ദേഹ ത്തിനും ആഗ്രഹം ജനിക്കുകയും ആ വിവരം അദ്ദേഹം താമസിച്ചിരുന്ന വീട്ടിലെ കാരണവരെ ഗ്രഹിപ്പിക്കുകയും അദ്ദേഹവും അവിടെച്ചേർന്നു പഠിച്ചുതുടങ്ങുകയും ചെയ്തു.

സമർത്ഥനായ ഈ കുട്ടിയെ വീട്ടിൽ കാണാതെയായപ്പോൾ അവിടെ യെല്ലാവർക്കും വലിയ പരിഭ്രമവും സങ്കടവുമുണ്ടായി. അവർ നാലു വഴിക്കും ആളുകളെ അയച്ചു നടത്തിയ അന്വേഷണംമൂലം കുട്ടി ഇന്ന ദിക്കിൽ, ഇന്ന സ്ഥിതിയിൽ താമസിക്കുന്നു എന്നറിയുകയാൽ അവിടെ യെല്ലാവർക്കും സമാധാനവും സന്തോഷവുമായി. 'എന്നാൽ പഠിക്കട്ടെ' എന്നു പറഞ്ഞ് കുട്ടിക്ക് താമസിക്കാനും പഠിക്കാനും വേണ്ടുന്ന സഹായങ്ങൾ ചെയ്തുകൊടുത്തതല്ലാതെ കാരണവന്മാർ ഇദ്ദേഹത്തെ തിരിച്ചു കൊണ്ടുപോരാൻ ഉത്സാഹിച്ചില്ല. കുട്ടിയുടെ ബുദ്ധിഗുണവും സാമർത്ഥ്യവും കണ്ടിട്ട് പഠിപ്പിക്കുന്നതിന് കുരുക്കൾക്കും കുരുക്കൾക്ക് അനന്യസാധാരണമായ ശിക്ഷാസാമർത്ഥ്യമുണ്ടെന്നറികയാൽ പഠിക്കുന്ന തിന് കുട്ടിക്കും അസാമാന്യമായ ഉത്സാഹവുമുണ്ടായിത്തീരുകയാൽ കേളുമേനോന്റെ ഈ കായികാഭ്യാസം പന്ത്രണ്ടുകൊല്ലം മുടക്കം കൂടാതെ നടന്നു. അപ്പോഴെഴേക്കും അദ്ദേഹം ഒരൊന്നാന്തരം അഭ്യാസിയായി ത്തീരുകയും ചെയ്തു.

അനന്തരം കേളുമേനോൻ കുരുക്കളോടും താൻ താമസിച്ചിരുന്ന വീട്ടിലെ കാരണവർ മുതലായവരോടും യാത്ര പറഞ്ഞുകൊണ്ടു സ്വന്തം വീട്ടിലേക്കു മടങ്ങിച്ചെന്നു. ഇദ്ദേഹത്തെ വളരെക്കാലംകൂടിക്കണ്ടതുകൊണ്ട് അവിടെയെല്ലാവർക്കും വളരെ സന്തോഷമുണ്ടായി. തന്റെ അനന്തരവനെ

വിദ്യാഭ്യാസം ചെയ്യിച്ച കുരുക്കളെ വരുത്തി യഥായോഗ്യം ഗുരുദക്ഷിണ ചെയ്യിക്കണമെന്നു നിശ്ചയിച്ചു കാരണവർ അടുത്ത ദിവസം തന്നെ ക്ഷണക്കത്തോടുകൂടി ഒരു ഭൃത്യനെ കുരുക്കളുടെ അടുക്കലേക്കയക്കു കയും ഇന്ന ദിവസം വന്നുകൊള്ളാമെന്നു സമ്മതിച്ച് ഗുരുക്കളുടെ മറുപടി ലഭിക്കുകയും ചെയ്തു. അതിനാൽ കാരണവർ ഗുരുദക്ഷിണയ്ക്കു വേണ്ടതെല്ലാം ഉടനെ വട്ടം കൂട്ടി. കുരുക്കൾ ഗുരുക്കളാണെന്നു മാത്രമല്ല മുഹമ്മദീയരുടെ മതാദ്ധ്യക്ഷനായ ഒരു തങ്ങളും കൂടിയായിരുന്നതിനാൽ സത്ക്കാരമൊട്ടും മോശമായിപ്പോകരുതെന്നു വിചാരിച്ചു കാരണവർ വളരെ കേമമായി തന്നെയാണ് വട്ടം കൂട്ടിയത്.

കുരുക്കൾ വരാമെന്നു സമ്മതിച്ചിരുന്ന ആ ദിവസം അദ്ദേഹം വരുമ്പോഴേക്കും മൂക്കോലക്ഷേത്രത്തിൽ ചെന്നു ദേവീദർശനവും കഴിച്ചു വരാമെന്നു നിശ്ചയിച്ചു കേളുമേനോൻ അതിരാവിലെ എഴുന്നേറ്റു വീട്ടിൽ നിന്ന് ഇറങ്ങിപ്പോയി. അദ്ദേഹം വരുന്നതിനു മുമ്പു കുരുക്കൾ പെരുമ്പിലാവിലെത്തി. കാരണവർ അവിടെത്തന്നെ ഉണ്ടായിരുന്നു. അദ്ദേഹം കുരുക്കളെ യഥായോഗ്യം സൽക്കരിച്ചിരുത്തി കുശലപ്രശ്നം ചെയ്തു. കാരണവരുടെ വർത്തമാനം കൊണ്ടു കേളുമേനോൻ തൽക്കാല മവിടെയില്ലെന്നും പുറത്തുപോയിരിക്കയാണെന്നും ഉടനെ മടങ്ങിവരു മെന്നും അറിയുകയാൽ കുരുക്കൾ പടിപ്പുര അടപ്പിച്ചു സാക്ഷയിടുവിച്ചു. മുറ്റത്ത് ഒരു വാഴ കുഴിച്ചു വെപ്പിക്കുകയും ചെയ്തു. കേളുമേനോൻ കുളിയും ദേവീദർശനവും കഴിച്ചു മടങ്ങി വന്നപ്പോൾ പടിപ്പുര അടച്ചു സാക്ഷയിട്ടിരിക്കുന്നതായി കണ്ടു. പകൽ സമയത്തു പതിവില്ലാത്ത വിധം പടിപ്പുര അടച്ചിട്ടിരിക്കുന്നതു കണ്ടപ്പോൾ തന്നെ അദ്ദേഹം അതിന്റെ കാരണം ഏകദേശം ഊഹിച്ചറിഞ്ഞുകൊണ്ടു സ്വല്പം പിന്നോട്ടു നടന്നു പടിപ്പുരയുടെ മുകളിലൂടെ പുറകു മറിഞ്ഞു മുറ്റത്തു ചെന്ന് അവിടെ സ്വൈരസല്ലാപം ചെയ്തുകൊണ്ടിരിക്കുന്ന ഗുരുവിനെയും കാരണവരേയും വന്ദിച്ചു. അതു കണ്ടു സന്തോഷിച്ചു കുരുക്കൾ ശിഷ്യനോട് 'ആ മുറ്റത്തു നിൽക്കുന്ന വാഴ വെട്ടിക്കളയൂ' എന്നു പറഞ്ഞു. അതു കേട്ടു കേളുമേനോൻ തന്റെ കയിലിരുന്ന വാൾ കൊണ്ട് ഏറ്റവും ബലം പിടിച്ച് ഒരു വെട്ടുകൊടുത്തു. വെട്ടുകൊണ്ടു വാഴയും അതിനകത്ത് ആരുമറി യാതെ കുരുക്കൾ ചെലുത്തിയിരുന്ന ഇരുമ്പ് കമ്പിയും മുറിഞ്ഞതു കൂടാതെ അതിനടുത്തുതന്നെ കിടന്നിരുന്ന കരിങ്കൽത്തൊട്ടി തകർന്നു

പോവുകയും ചെയ്തു. അതു കണ്ടു കുരുക്കൾ "ഇത്രയധികം ബലം പ്രയോഗിച്ചതെന്തിനാണ്?" എന്നു ചോദിച്ചു. അതിനുത്തരമായി കേളുമേനോൻ, "വാഴയ്ക്കകത്ത് ഇരുമ്പുകമ്പിയെന്നല്ല, ചെമ്പുകമ്പിയായിരിക്കുമെന്നാണ് വിചാരിച്ചത്" എന്നു പറഞ്ഞു. അതുകേട്ട് കുരുക്കൾ "എപ്പോഴും എല്ലാക്കാലങ്ങളിലും ഇങ്ങനെതന്നെ കരുതിക്കൊള്ളണം" എന്നുപദേശിച്ചു. ഇതെല്ലാം കണ്ടും കേട്ടും കാരണവർ ഏറ്റവും സന്തോഷിക്കുകയും ഗുരുക്കൾക്കു യഥായോഗ്യം ഭക്ഷണവും ദക്ഷിണയും കൊടുപ്പിച്ചു സബഹുമാനം അദ്ദേഹത്തെ പറഞ്ഞയക്കുകയും ചെയ്തു.

അനന്തരം കേളുമേനോൻ ഒരു വില്ലേജുമേനവൻ എന്ന ഉദ്യോഗം സ്വീകരിച്ചുകൊണ്ട് സ്ഥിരവാസം സ്വദേശത്തു തന്നെയാക്കി. അപ്പോഴേക്കും അദ്ദേഹത്തിനു ചെറുപ്പത്തിലുണ്ടായിരുന്ന ദുഃസ്വഭാവങ്ങളെല്ലാം മാറി അദ്ദേഹം നല്ല മര്യാദക്കാരനായിത്തീർന്നു. എങ്കിലും ആത്മാഭിമാനം വിട്ട് ആരെയും ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്നില്ല. അദ്ദേഹത്തിന് ആഡംഭരഭ്രമം ലേശം പോലുമുണ്ടായിരുന്നില്ല. അദ്ദേഹം വീട്ടിലിരിക്കുമ്പോളെന്നല്ല, പുറത്തിറങ്ങി നടക്കുമ്പോഴും സാധാരണ മനുഷ്യരെപ്പോലെയല്ലാതെ വലിയ വേഷം കെട്ടി നടക്കാറില്ല. സാധുജനങ്ങളെയെല്ലാമദ്ദേഹം നിവൃത്തിയുള്ളിടത്തോളം സഹായിച്ചിരുന്നു. എന്നാൽ തന്നോട് എതിർക്കുന്നവരെ അദ്ദേഹം നല്ല പാഠം പഠിപ്പിക്കാതെ വിടാറുമില്ല.

ഒരു ദിവസം കേളുമേനോൻ ഒരത്യാവശ്യകാര്യത്തിനായി ഒരു സ്ഥലത്തേക്കു പാടത്തിറങ്ങി വരമ്പത്തൂടെ പോയപ്പോൾ അദ്ദേഹത്തിന്റെ നേരേ ഒരു മുഹമ്മദീയൻ വന്നു. മേനവനു വേഷാഡംഭരമൊന്നുമുണ്ടായിരുന്നില്ല. പ്രസ്തുത മുഹമ്മദീയൻ ഉടുത്തുകെട്ടിച്ചമഞ്ഞ് അഴകിയ രാവണന്റെ വേഷത്തിലാണ് പുറപ്പെട്ടിരുന്നത്. അവൻ വലിയ ധനവാനും അന്തസ്സുകാരനുമായിരുന്നു. തന്റെ നേർക്കു വരുന്നവരെല്ലാം തനിക്കു വഴിയൊഴിഞ്ഞു തരണമെന്നും താൻ മറ്റൊരാൾക്കു വഴിയൊഴിഞ്ഞു കൊടുക്കുന്നതു തനിക്കു വലിയ കുറച്ചിലാണെന്നുമായിരുന്നു അവന്റെ വിചാരം. അതിനാലവൻ ഒട്ടും കൂസൽകൂടാതെ മേനവന്റെ നേരേ തന്നെ വന്നു. മുഹമ്മദീയൻ വന്നടുത്തു തൊട്ടു തൊട്ടില്ല എന്ന സ്ഥിതിയായപ്പോൾ മേനോൻ തന്റെ ഒരു കൈവിരൽ കൊണ്ട് അവന്റെ ദേഹത്തിൽ എവിടെയോ ഒന്നു തൊട്ടു. തത്ക്ഷണം ആ മുഹമ്മദീയപ്രഭു വെട്ടിയിട്ട

മരം പോലെ പാടത്തേക്കു മറിഞ്ഞു ചെളിയിൽ ആറാടി 'ചേർത്തലക്കാര'നായിട്ട് അവിടെ കിടപ്പായി. ഉടനെ മേനോൻ അദ്ദേഹത്തിന്റെ കാര്യത്തിനു പോവുകയും ചെയ്തു.

മുഹമ്മദീയൻ അവിടെ നിന്ന് എഴുന്നേൽക്കാനായി വളരെ ശ്രമിച്ചുനോക്കി. ഒരു ഫലവുമുണ്ടായില്ല. അപ്പോൾ ആ വഴിയേ വന്ന ചിലർ അവനെക്കണ്ടിട്ടു "മുതലാളിയെന്താണ് ഈ ചെളിയിലിങ്ങനെ കിടക്കുന്നത്?" എന്നു ചോദിച്ചു. അതിനുത്തരമായിട്ടു മുഹമ്മദീയൻ "ഇപ്പോൾ ഇതിലേ പോയ ആ മനുഷ്യൻ എന്നെ അകപ്പെടുത്തിയതാണ്. എനിക്ക് എഴുന്നേൽക്കാൻ വയ്യാ"എന്നു പറഞ്ഞു. അപ്പോൾ ആ വഴിപോക്കർ "എന്നാൽ പറ്റി. ഇനി അദ്ദേഹം തന്നെ വന്നെങ്കിലേ എഴുനേൽക്കാൻ സാധിക്കൂ. ആ പോയയാൾ ആരെന്നു മുതലാളിക്കു മനസിലായില്ലായിരിക്കും. അദ്ദേഹം സാക്ഷാൽ പെരുമ്പിലാവിൽ കേളു മേനോൻ എന്ന മഹാനാണ്. ആൾ ഒട്ടും ചില്ലറക്കാരനല്ല" എന്നു പറഞ്ഞ് അവർ പോയി.

അധികം താമസിയാതെ മേനോൻ ആ വഴിയേ തന്നെ തിരിച്ചുവന്നു. അദ്ദേഹത്തെ കണ്ടപ്പോൾ മാപ്പിള ചെളിയിൽ തന്നെ കിടന്നു കൊണ്ട് "പൊന്നെജമാനനേ, ആളറിയാതെ വന്നുപോയ തെറ്റു സദയം ക്ഷമിച്ചു രക്ഷിക്കണേ" എന്നു പറഞ്ഞു. ഉടനെ മേനോൻ അടുത്തുചെന്ന് അവന്റെ ശരീരത്തിൽ എവിടെയോ ഒന്ന് തൊട്ടു. മാപ്പിള തത്ക്ഷണം എഴുനേറ്റ് മേനോനെ വന്ദിച്ചു. മേനോൻ "മേലാൽ എല്ലാവരോടും ആളെ അറിഞ്ഞു പെരുമാറിക്കൊള്ളണം" എന്നു പറഞ്ഞിട്ട് അവിടെ നിന്നു പോയി. മേനോൻ തൊട്ടപ്പോൾത്തന്നെ സ്വസ്ഥശരീരനായിത്തീർന്നതിനാൽ മുഹമ്മദീയനും നിഷ്പ്രയാസം നടന്ന് അവന്റെ വഴിക്കുപോയി.

സാധുജനസംരക്ഷണാർത്ഥം കേളുമേനോൻ ഒന്നു രണ്ടുതവണ കൂട്ടുകാരോടൊപ്പം കൂടി ചില ധനവാന്മാരുടെ വീടുകളിൽ കവർച്ചയ്ക്കു പോവുകയുണ്ടായി. കുന്നംകുളത്ത് ഒരു കൃസ്ത്യാനിയുടെ വീട്ടിൽ കവർച്ച നടത്തിയപ്പോൾ എല്ലാവരും പുറത്തിറങ്ങുന്നതിനു മുൻപ് അവിടെ ആളുകൾ വന്നുകൂടി. അപ്പോൾ ഓരോരുത്തർ ഓരോരോ വഴിയേ പുറത്തുചാടി. കേളുമേനോൻ നടുമുറ്റത്ത് അകപ്പെട്ടു. പുറത്തുകടക്കാൻ വഴിയൊന്നും കാണായ്കയാൽ അദ്ദേഹം പുരയുടെ മുകളിലൂടെ

പുറകുമറിഞ്ഞു പുറത്തുവന്നു. പിന്നെ എല്ലാവരും കൂടി അവിടെ നിന്നോടി ആർത്താറ്റു പള്ളിയിലെത്തി. അവിടെവച്ച് ആളുകളെയെല്ലാം തിട്ടപ്പെടുത്തി നോക്കിയപ്പോൾ ഒരാൾ കുറവുണ്ടായിരുന്നു. അതു കേളുമേനോന്റെ ഒരു ശിഷ്യനുമായിരുന്നു. അതിനാലദ്ദേഹം കവർച്ച നടന്ന സ്ഥലത്തേക്കു പിന്നേയും പോയി. അവിടെ നിന്ന് ആളുകളെല്ലാം ഒഴിഞ്ഞുപോകുന്നതു വരെ ഒരു സ്ഥലത്ത് ഒളിച്ചിരുന്നു. അവിടെനിന്ന് എല്ലാവരും ഒഴിഞ്ഞു പോയി വീട്ടിലാരുമില്ലെന്നായപ്പോൾ കേളുമേനോൻ അവിടെച്ചെന്നു പുരയുടെ മുകളിലൂടെ പുറകുമറിഞ്ഞു നടുമുറ്റത്തു ചെന്നപ്പോൾ തന്റെ ശിഷ്യനെ അവിടെ ഒരു കൽത്തൂണിന്മേൽ ബന്ധിച്ചിട്ടിരിക്കുന്നതായി കണ്ടു.അയാളെ ബന്ധനമുക്തനാക്കുന്നതിനായി കേളുമേനോൻ അടുത്ത പ്പോൾ അവിടെ ഒളിച്ചിരുന്ന ഒരാൾ പെട്ടെന്ന് ചാടിച്ചെന്നു മേനോനെ പിടികൂടി. ഉടനെ മേനോൻ തന്റെ അരവാളെടുത്ത് ആ മനുഷ്യന്റെ കണ്ഠനാളത്തെ ലക്ഷ്യമാക്കി ഒരു വെട്ടുകൊടുത്തു. ആ വെട്ടുകൊണ്ടു പ്രതിയോഗിയുടെ തല താഴെവീണതു കൂടാതെ ആ കരിങ്കൽ തൂണിനും സ്വല്പം കേടുപറ്റി. ഉടനെ കേളുമേനോൻ ശിഷ്യനെ ബന്ധനമുക്തനാക്കി തന്റെ ചുമലിൽ കയറ്റിക്കൊണ്ട് യഥാപൂർവം പുരയുടെ മുകളിലൂടെ പുറകുമറിഞ്ഞു പുറത്തു കടന്നു കൂട്ടത്തിലെത്തി. അങ്ങനെ എല്ലാവരും രക്ഷപ്രാപിച്ചു. കേളുമേനോന്റെ വെട്ടുകൊണ്ട പാട് ഇപ്പോഴും ആ തൂണിന്മേൽ കാണാനുണ്ടത്രേ.

കേളുമേനോന്റെ കാരണവരായിരുന്ന കോന്തിമേനോനെ എന്തോ കുറ്റസംഗതിക്കു പിടിച്ചു ഹാജരാക്കുന്നതിനു താസിൽദാർ ഒരിക്കൽ വാറണ്ടു കൊടുത്തിരുന്നു. കേളുമേനോനെക്കുറിച്ചുള്ള ഭയം നിമിത്തം അവിടെച്ചെന്നു കോന്തിമേനോനെ പിടിക്കാൻ ആർക്കും ധൈര്യമുണ്ടാ യില്ല. അങ്ങനെയിരുന്നപ്പോൾ പൊന്നാനിയിൽ ഒരു പുതിയ താസിൽദാർ വന്നു ചേർന്നു. അദ്ദേഹം അതിശൂരനായ ഒരു പട്ടരായിരുന്നു. കോന്തി മേനോനെ പിടിച്ചു ഹാജരാക്കുന്നതിനു ശേവുകക്കാരാരും ശക്തരല്ലെന്നറി യുകയാൽ താൻ തന്നെ ചെന്നു പിടിച്ചുകളയാമെന്ന് നിശ്ചയിച്ച് ഒരു ദിവസം താസിൽദാർ മഞ്ചലിൽ കയറി പെരുമ്പിലാവിലേക്കു പുറപ്പെട്ടു. പടിക്കൽ ചെന്നപ്പോൾ കേളുമേനോൻ കുളിക്കാൻ പോയിരിക്കുകയാ ണെന്നും കാരണവർ മാളികയിലുണ്ടെന്നുമറിഞ്ഞു താസിൽദാർ മാളിക യിൽ ചെന്നു കേറി കോന്തിമേനോനെ പിടികൂടി. ഉടനെ ഈ സംഗതി ഒരു

ഭൃത്യൻ മുഖാന്തിരം അറിയുകയാൽ കുളിക്കാനിറങ്ങിയ കേളുമേനോൻ ആ വിധത്തിൽ തന്നെ വീട്ടിലേക്കു ചെന്നു. അദ്ദേഹത്തിന്റെ വരവുകണ്ടു പേടിച്ചു താസിൽദാർ താഴത്തിറങ്ങി പ്രാണഭീതിയോടുകൂടി ഓടിപ്പോയി. അതിൽപിന്നെ കോന്തിമേനോനെപ്പിടിക്കാൻ അവിടെ ആരും പോവുക യുണ്ടായില്ല.

കേളുമേനോൻ പ്രകൃത്യാ ഒരു മുൻകോപിയായിരുന്നു. അദ്ദേഹത്തെ ആരെങ്കിലും ശാസിക്കുകയോ ശകാരിക്കുകയോ ചെയ്താൽ അദ്ദേഹ ത്തിനു പെട്ടെന്നു ദേഷ്യം വരും. ഉടൻ അദ്ദേഹം പ്രതിക്രിയ നടത്തുകയും ചെയ്യും. അതു ചെയ്യാതെയിരുന്നാൽ അദ്ദേഹത്തിന്റെ കോപം ഒരിക്കലും ശമിക്കയില്ല.

താസിൽദാർ ഓടിപ്പോയതിന്റെ ശേഷം കേളുമേനോൻ കുളികഴിച്ച് ഉണ്ണാനായിട്ടു ചെന്നിരുന്നു. ഉടനെ അദ്ദേഹത്തിന്റെ അമ്മ ചോറു വിളമ്പിക്കൊടുത്തതിന്റെ ശേഷം "കുട്ടാ നീയെന്താണ് ഇങ്ങനെ വികൃതി ത്തരങ്ങൾ കാട്ടുന്നത്? എല്ലാവരേയും ഒന്നുപോലെ വിചാരിച്ചൽ മതിയോ? സർക്കാരുദ്യോഗസ്ഥരേയും മറ്റും അപമാനിക്കുന്നതു മര്യാദയാണോ?" എന്നും മറ്റും കുറച്ചു ശാസിച്ചു സംസാരിച്ചു. അതുകേട്ടപ്പോൾ കേളുമേനോന്റെ മനസിൽ വല്ലാതെ കോപം ജനിച്ചു. ഉടനെ ഉണ്ണാതെ എഴുന്നേറ്റു കൈ കഴുകി. അമ്മയോട് ഒന്നും പറയാനും പ്രവർത്തിപ്പാനും നിവൃത്തിയില്ലാത്തതുകൊണ്ട് അദ്ദേഹം തന്റെ അരവാളെടുത്തുകൊണ്ടു മുറ്റത്തിറങ്ങി. അവിടെ അതികൂറ്റനായ ഒരു മാവു നിൽക്കുന്നുണ്ടായിരുന്നു. കോപശമനത്തിനായി അരവാൾ കൊണ്ട് ആ മാവിന്മേൽ ഒരു വെട്ടുകൊടുത്തിട്ട് അവിടെനിന്ന് ഇറങ്ങിപ്പോയി. പിന്നെ അദ്ദേഹം രണ്ടുമൂന്നു ദിവസത്തേക്കു വീട്ടിൽ ചെന്നില്ല. രണ്ടു ദിവസം കഴിഞ്ഞപ്പോൾ മാവിന്റെ ഇലയെല്ലാം വാടിക്കൊഴിഞ്ഞു തുടങ്ങി. അതു കണ്ട് പുരയുടെ മുകളിലേക്ക് മാവു വീണേക്കുമോ എന്നു ഭയപ്പെട്ട് അമ്മ കരയാനും തുടങ്ങി. നാലം ദിവസം മകൻ അമ്മയുടെ അടുക്കലെത്തി, ആപത്തൊന്നു മുണ്ടാവുകയില്ലെന്ന് പറഞ്ഞു സമാധാനപ്പെടുത്തി. പിന്നെ കേളുമേനോൻ മുറ്റത്തിറങ്ങി ഒരു കൈവിരൽ കൊണ്ട് ആ മാവിന്മേൽ ഒരു കുത്തു കൊടുത്തു. വട്ടം മുറിഞ്ഞു നിന്നിരുന്ന ആ മാവു കുത്തേറ്റു മറുവശ ത്തേക്കു മറിഞ്ഞു വീണു. മാവിന്റെ വീഴ്ചനിമിത്തം പുരയ്ക്കെന്നല്ല

യാതൊന്നിനും യാതൊരു ദോഷവും സംഭവിച്ചില്ല. അതിനാൽ അമ്മയ്ക്കും മറ്റും വളരെ സന്തോഷമായി.

ഒരു ദിവസം കേളുമേനോൻ അത്താഴം കഴിച്ചു വീട്ടിൽ നിന്നു ഭാര്യാഗൃഹത്തിലേക്ക് പോകുവാൻ രാത്രി വളരെ അധികമായതിന്റെ ശേഷമേ സാധിച്ചുള്ളൂ. അദ്ദേഹം കുറച്ചു ദൂരം പോയപ്പോൾ അദ്ദേഹത്തിന്റെ നേരേക്ക് ആരോ എറിയുന്ന കല്ലുകൾ വരുന്നതായി കണ്ടുതുടങ്ങി. അദ്ദേഹം ആ കല്ലുകൾ പിടിച്ചെടുത്ത് ആ ഏറുതുടങ്ങുന്ന സ്ഥലത്തേക്കും തന്നെ എറിഞ്ഞുകൊണ്ട് അങ്ങോട്ടു ചെന്നു. അവിടെ ഒരു സ്ഥലത്ത് ഏതാനും കവർച്ചക്കാർ കൂടിയിരുന്നു. അവർ അന്നു മോഷ്ടിച്ച മുതലുകൾ ഭാഗിക്കുകയായിരുന്നു. അങ്ങോട്ടാരും അടുത്തു ചെല്ലാതെ യിരിക്കാനായിട്ട് ഒരാൾ കണ(കവണ)യിൽ കല്ലുവച്ചു നാലുപുറത്തേക്കും എറിഞ്ഞുകൊണ്ടിരിക്കുകയായിരുന്നു. കേളുമേനോൻ ആ ഏറു വകവയ്ക്കാതെയാണല്ലോ അങ്ങോട്ടു ചെന്നത്. അദ്ദേഹത്തെ കണ്ടപ്പോൾ തസ്കരന്മാരെല്ലാം എഴുന്നേറ്റ് ആചാരോപചാരങ്ങൾ ചെയ്ത് ഒരു പൊന്നിൻ വെള്ളരിക്ക കാഴ്ചവെച്ചു വന്ദിച്ചുകൊണ്ടു "യജമാനൻ സദയം ഞങ്ങളെ രക്ഷിക്കണം" എന്നപേക്ഷിച്ചു.അതിനു മറുപടിയായി കേളു മേനോൻ "ഓഹോ! ഞാനൊന്നും ഉപദ്രവിക്കുന്നില്ല. മേലാൽ സൂക്ഷിച്ചു കൊള്ളണം അല്ലെങ്കിൽ അകപ്പെട്ടുപോയി എന്നും വന്നേക്കും" എന്നു പറഞ്ഞിട്ട് ആ വെള്ളരിക്കയുമെടുത്തുകൊണ്ടു ഭാര്യാഗൃഹത്തിലേക്കു പോയി. അദ്ദേഹം ആ പൊന്നിൻവെള്ളരിക്ക അവിടെക്കൊണ്ടുചെന്നു തന്റെ മകൾക്കു കളിക്കാനായി കൊടുത്തു. അന്നു ബാല്യമായിരുന്ന ആ മകൾ ഇപ്പോഴും ജീവിച്ചിരിക്കുന്നുണ്ട്.

കേളുമേനോന്റെ ദേശത്തു കൂനിയായി ഒരു സ്ത്രീയുണ്ടായിരുന്നു. ആ സ്ത്രീയുടെ കൂനിക്കൂനിയുള്ള നടപ്പുകണ്ടിട്ടു ദയ തോന്നുകയാൽ കേളുമേനോൻ ഒരു ദിവസം ആ സ്ത്രീയെപ്പിടിച്ചു പാദങ്ങളിൽ ചവുട്ടിപ്പിടിച്ചുകൊണ്ട് തലയ്ക്കുപിടിച്ചു നിവർത്തീട്ടു പുറകോട്ടൊന്നു ഞെളിച്ചു. അതോടുകൂടി അവരുടെ കൂനു നിവർന്നു സാമാന്യം പോലെയായി. പിന്നെ ആ സ്ത്രീ ആജീവനാന്തം സാധാരണ സ്ത്രീയെ പ്പോലെ നടന്നിരുന്നു.'

അക്കാലങ്ങളിൽ ദേശാധിപത്യവും മറ്റുമുള്ള പ്രഭുക്കന്മാരും ധനവാന്മാരായ വലിയ തറവാട്ടുകാരും മറ്റും ആയുധാഭ്യാസത്തിൽ അതിവിദഗ്ദ്ധന്മാരെന്നു പ്രസിദ്ധന്മാരായവരെ ക്ഷണിച്ചു വരുത്തി അവരുടെ ആയുധവിദ്യയിൽ മത്സരപരീക്ഷ നടത്തി ജയിക്കുന്നവർക്കു സമ്മാനങ്ങൾ കൊടുക്കുക സാധാരണമായിരുന്നു. എന്നാലതു കല്യാണം മുതലായ അടിയന്തിരങ്ങളിൽ വെച്ചാണ് അധികം പതിവ്.

പ്രസ്തുത കാലത്തു വടക്കുമ്മുറി ദേശത്തു 'വടക്കത്ത്' എന്നു സുപ്രസിദ്ധമായ വീട്ടിൽ ഒരു താലികെട്ടു കല്യാണമുണ്ടായി. അത് ആഘോഷങ്ങളോടുകൂടി വളരെ കേമമായിട്ടാണ് നടത്തിയത്. അക്കാലത്തു ണ്ടായിരുന്ന ആയുധാഭ്യാസികളിൽ പ്രസിദ്ധന്മാരും പ്രധാനന്മാരുമായി രുന്നത് ദക്ഷിണകേരളത്തിൽ എടക്കുളം ദേശക്കാരനായ ചങ്ങമ്പിള്ളി കുരുക്കളും ഉത്തരകേരളത്തിൽ കടത്തനാട്ടുകാരനായ ഒരു കുറുപ്പുമായി രുന്നു. അവർ രണ്ടുപേരും പ്രത്യേകം കളരി സ്ഥാപിച്ചു കുട്ടികളെ ആയുധവിദ്യ അഭ്യസിപ്പിച്ചിരുന്നതിനാൽ രണ്ടുപേർക്കും ശിഷ്യന്മാരും ധാരാളമുണ്ടായിരുന്നു. ആ രണ്ട് അഭ്യാസിപ്രധാനന്മാരെയും വടക്കത്തു വീട്ടിൽ കല്യാണത്തിനു ക്ഷണിച്ചിരുന്നു. ആ സ്ഥലത്തുവെച്ച് അവരുടെ ഒരഭ്യാസപരീക്ഷ നടത്തി ജയിക്കുന്നവർക്കു നല്ല സമ്മാനങ്ങൾ കൊടുത്ത യയ്ക്കണമെന്നു ദേശക്കാരിൽ ചില മഹാന്മാർ തീർച്ചപ്പെടുത്തുകയും ചെയ്തിരുന്നു.

കല്യാണദിവസമായപ്പോഴേക്കും ശിഷ്യന്മാരോടുകൂടി കുറുപ്പും കുരുക്കളും സ്ഥലത്തെത്തി. അടിയന്തിരത്തിൽ സംബന്ധിക്കുന്നതിനും മത്സരപരീക്ഷ മുതലായവ കാണുന്നതിനും മറ്റുമായി അസംഖ്യം ജനങ്ങളും അവിടെ വന്നുകൂടി. കുരുക്കൾക്കു പ്രായാധിക്യം നിമിത്തം കായബലം കുറഞ്ഞുപോയിരുന്നതിനാൽ മത്സരപരീക്ഷയിൽ ചേർന്നു ജയം നേടിക്കൊള്ളാമെന്നുള്ള ധൈര്യം ഒട്ടുംതന്നെ ഉണ്ടായിരുന്നില്ല. എങ്കിലും തന്റെ പ്രധാന ശിഷ്യനായ കേളുമേനോൻ ഈ ദേശക്കാര നായിരുന്നതുകൊണ്ട് അദ്ദേഹം ഇവിടെ ഉണ്ടായിരിക്കുമെന്നും അദ്ദേഹം മൂലം ജയം നേടിക്കൊള്ളാമെന്നും വിചാരിച്ചാണ് അദ്ദേഹം വന്നു ചേർന്നത്. നേരേമറിച്ചു കുറുപ്പു നല്ല യൌവനയുക്തനും കുരുക്കളുമായി സാമാന്യത്തിലധികം കിടമത്സരമുള്ള ആളുമായിരുന്നതിനാൽ കുരുക്കളെ ത്തോൽപിച്ചു ജയം നേടിക്കൊള്ളാമെന്നായിരുന്നു അദ്ദേഹത്തിന്റെ

കരുതൽ. തെക്കേ മലയാളത്തുകാരും വടക്കേ മലയാളത്തുകാരും തമ്മിൽ കിടമത്സരം പണ്ടേതന്നെ ഉള്ളതാണ്.

കുരുക്കൾ സ്ഥലത്തെത്തി കേളുമേനോനെ അന്വേഷിച്ചപ്പോൾ അദ്ദേഹം എന്തോ കാര്യത്തിനായി കൊച്ചി രാജ്യത്ത് ഒരു സ്ഥലത്തു പോയിരിക്കുകയാണെന്നും മടങ്ങി വരുന്നത് ഏതാനും ദിവസത്തെ താമസമുണ്ടാകുമെന്നും അറിയുകയാൽ അദ്ദേഹം കേവലം നിരുത്സാഹ വാനായിത്തീർന്നു. ആ ദേശത്തുണ്ടായിരുന്ന പ്രധാനന്മാരെല്ലാം കുരുക്കളുടെ കൂറ്റുകാരായിരുന്നതിനാൽ അവർ മത്സരപ്പരീക്ഷ നാലാം കല്യാണ ദിവസം മതിയെന്നു തീർച്ചപ്പെടുത്തി. അന്നത്തേക്കു കേളുമേനോൻ വന്നുചേരുമായിരിക്കുമെന്നു വിചാരിച്ചാണ് അവരങ്ങനെ നിശ്ചയിച്ചത്. പക്ഷേ അതൊന്നും കടത്തനാട്ടുകാർ ഗ്രഹിച്ചില്ല.പിന്നെ കുരുക്കൾ "ഞാൻ പരീക്ഷയിൽ ചേരണമെങ്കിൽ എനിക്കു ബോധിച്ച വാൾ കിട്ടണം" എന്നു മുൻകൂട്ടി പറഞ്ഞു. അതും ഒരു കൌശലം തന്നെയായിരുന്നു. അതിന്റെ ഉദ്ദേശമെന്താണെന്നും സാധാരണ ജനങ്ങൾക്കു ഗ്രഹിക്കാൻ കഴിഞ്ഞില്ല.

പ്രധാന മത്സരപരീക്ഷ കല്യാണത്തിന്റെ നാലാം ദിവസമെന്നു തീർച്ചപ്പെടുത്തിയതിനാൽ അതിനു മുമ്പു മൂന്നു ദിവസങ്ങളിലും രണ്ടു ഗുരുനാഥന്മാരുടെയും ശിഷ്യന്മാർ തമ്മിൽ മുച്ചാൻ, പന്തീരാൻ, ഒറ്റക്കോൽ മുതലായ ചില പയറ്റുകളും ചില അലങ്കാരക്കൈകളും കാണിക്കുക മാത്രമേ ഉണ്ടായുള്ളു. നാലാം ദിവസമായപ്പോൾ പ്രധാനന്മാരായ കുറുപ്പും കുരുക്കളും തമ്മിൽത്തന്നെ നേരിടേണ്ടതായി വന്നു. കുരുക്കൾ അദ്യം തന്നെ ഒരിരുമ്പുവടി കാണിച്ചുകൊണ്ട് അതു വെട്ടിമുറിക്കുവാൻ ആവശ്യപ്പെട്ടു. കുറുപ്പ് അല്പം പ്രയാസത്തോടുകൂടിയെങ്കിലും അത് ഒരു വെട്ടിനു തന്നെ മുറിച്ചിട്ടു ജയം നേടി. പിന്നെ അവർ രണ്ടുപേരും തമ്മിൽ വിനോദരീതിയിൽ ചില അടവുകൾ പൊരുതിക്കൊണ്ടിരുന്നു. കുരുക്കൾ കുറുപ്പിന്റെ പ്രയോഗങ്ങളെ തടുത്തുകൊണ്ടു നിന്നതല്ലാതെ കുറുപ്പിനു നേരേ ഒന്നും പ്രയോഗിച്ചില്ല. എങ്കിലും സ്വല്പം കഴിഞ്ഞപ്പോൾ കുരുക്കൾ വല്ലാതെ ക്ഷീണിച്ചു. അദ്ദേഹം വാർദ്ധക്യം നിമിത്തം കായബലം മിക്കവാറും ക്ഷയിച്ച ആളായിരുന്നുവല്ലോ.

കുരുക്കൾ വല്ലാതെ ക്ഷീണിച്ചിരിക്കുന്നു എന്നറിഞ്ഞിട്ട് അദ്ദേഹത്തിന്റെ പാർശ്വവർത്തികളായ ചില പ്രധാനന്മാർ "പ്രധാന മത്സരപ്പരീക്ഷ

രാത്രിയിൽ നടത്താമെന്നാണ് തീർച്ചയാക്കിയിരിക്കുന്നത്. അതിനാൽ വിനോദങ്ങളും അഭ്യാസങ്ങളുമൊക്കെ ഇപ്പോൾ മതിയാക്കാം. ഇനി രണ്ടുപേരും രാത്രിയാകുമ്പോഴേക്കും തയ്യാറായിക്കൊണ്ടാൽ മതി" എന്നു പറഞ്ഞു. ഉടനെ അഭ്യാസവിനോദങ്ങളെല്ലാം നിർത്തുകയും ചെയ്തു.

രാത്രിയായപ്പോഴേക്കും കാഴ്ചക്കാരും മധ്യസ്ഥന്മാരായ പ്രമാണികളും അഭ്യാസത്തലവന്മാരും അവരുടെ ശിഷ്യന്മാരും മറ്റും അത്താഴം കഴിച്ചുകൊണ്ട് സഭയിൽ ഹാജരായി. രാത്രിയിലേക്കു നിശ്ചയിച്ചിരുന്ന പരീക്ഷ വളരെ പ്രയാസമുള്ളതായിരുന്നു. ഒരു തൂക്കുവിളക്കു നിറച്ച് എണ്ണയും തിരിയുമിട്ടു ഭദ്രദീപമാക്കിക്കൊളുത്തി ഒരു സ്ഥലത്തു തൂക്കുക. അതിന്റെ ചുവട്ടിൽ ആ വിളക്കിന്റെ തട്ടു ശരിയായി കടക്കുവാൻ മാത്രം വൃത്തമുള്ള ഒരിടങ്ങഴി(ചങ്ങഴി)വെയ്ക്കുക. വിളക്കിന്റെ ചങ്ങല ഒരു വാൾകൊണ്ട് ഒരു വെട്ടിനു മുറിക്കണം. വിളക്കിലെ ഒരു തിരിയെങ്കിലും കെടുകയോ ഒരു തുള്ളിയെങ്കിലും താഴെപ്പോവുകയോ ചെയ്തുകൂടാ. ഇങ്ങനെയായിരുന്നു നിശ്ചയം ചെയ്തിരുന്നത്. എല്ലാവരും സഭയിലെത്തിയപ്പോഴേക്കും ഈ പറഞ്ഞ പ്രകാരമെല്ലാം തയ്യാറാക്കിയിരുന്നു. ഈ പരീക്ഷയിൽ ജയം നേടുക എന്നുള്ള കാര്യം തന്നെക്കൊണ്ട് സാധ്യമല്ലെന്നുമുള്ള ബോധം കുരുക്കൾക്കു നല്ലപോലെയുണ്ടായിരുന്നു. പിന്നെ ഒരു കള്ളക്കൌശലം പ്രയോഗിച്ചു ജയിക്കാൻ നോക്കാമെന്നു മാത്രം വിചാരിച്ചാണ് അദ്ദേഹം സഭയിലേക്കു പോയത്. ആ സമയത്തും കേളുമേനോൻ വന്നിട്ടില്ലെന്നറിയുകയാൽ മനസ്സു ചഞ്ചലപ്പെട്ടുകൊണ്ടു തന്നെ ഇരുന്നു. കാലത്തു തന്നെ പറഞ്ഞിരുന്ന പ്രകാരം വാളിന്റെ കുറ്റം പറഞ്ഞൊഴിയാമോ എന്നു നോക്കിയതിൽ അതിനും നിവൃത്തിയില്ലായിരുന്നു. പല സ്ഥലങ്ങളിൽ നിന്നുമായി ഒന്നാം തരത്തിലുള്ള നൂറു വാളുകൾ വരുത്തി സഭയിൽ വച്ചിരുന്നു. പകൽ തന്നെ കുരുക്കൾ പറഞ്ഞതുപോലെ ഇരുമ്പുവടി വെട്ടിമുറിക്കുകയെന്നുള്ള കൃത്യം കുറുപ്പു നിർവഹിച്ചിരുന്നതിനാൽ പിന്നത്തെ ഊഴം കുരുക്കളുടേതായിരുന്നു. ഇങ്ങനെ പലതുകൊണ്ടും കുരുക്കൾക്ക് ഒഴിഞ്ഞുമാറാൻ നിവൃത്തിയില്ലാതെയായി. അതിനാലദ്ദേഹം സഭയിൽച്ചെന്ന് ഒരു വാളെടുത്തു മൂർച്ച നോക്കിയതിന്റെ ശേഷം ഊക്കോടുകൂടി ഒന്നിളക്കി. ആ വാൾ രണ്ടുകഷണമായി മുറിഞ്ഞു താഴെ വീണു. കുരുക്കൾ വേറൊരു വാളെടുത്ത് ഒന്നുലച്ചപ്പോൾ അതു വളഞ്ഞുപോയി. ഇങ്ങനെ കുരുക്കൾ എട്ടുപത്തു വാളെടുത്ത് ഇളക്കി

നോക്കി. അവയ്ക്കൊക്കെ ഓരോ കേടുകൾ സംഭവിക്കുകയാൽ അവ യെല്ലാം താഴെയിട്ടു. ഇതുകണ്ടു സാധാരണന്മാരായ കാഴ്ചക്കാർ കുരുക്കൾ വിളക്കുവെട്ടാത്തത് വാളിന്റെ കുറ്റം കൊണ്ടാണെന്നും കുരുക്കൾക്കു വയ്യാഞ്ഞിട്ടല്ലെന്നും തീർച്ചയാക്കി. സ്വല്പമെങ്കിലും ആയുധാ ഭ്യാസം ശീലിച്ചിട്ടുള്ളവർക്കൊക്കെ ഇങ്ങനെ വാളുകൾ കേടുകൾ വരുത്തുകയെന്നുള്ള വിദ്യ ഒരു പ്രയാസവുമില്ലാത്തതായിരുന്നതിനാൽ അഭ്യാസികളായിട്ടുള്ളവരെല്ലാം ഇതു കുരുക്കളുടെ കള്ളക്കൌശലമാ ണെന്നു മനസിലാക്കുകയും ചെയ്തു. അതിനാൽ കുറുപ്പു മുന്നോട്ടു ചെന്ന്, "ഈ വാളുകളൊക്കെ കേടുവരുത്തിക്കളഞ്ഞതുകൊണ്ട് അതൊരു ജയമാവുകയില്ല. വിളക്കുവെട്ടുക എന്ന കൃത്യം നിർവഹിക്കുവാൻ വടക്കുനിന്നു വന്നിട്ടുള്ള ആൺകുട്ടികളിൽ ആരെങ്കിലും വിചാരിച്ചാൽ കഴിയും. പിന്നെ കുരുക്കളെന്തിനാണ് ഇങ്ങനെ വിഷമിക്കുന്നത്?" എന്നത് എല്ലാവരും കേൾക്കെ പറഞ്ഞു. ഇതു കേട്ടപ്പോൾ കുരുക്കൾക്ക് എത്ര മാത്രം കുണ്ഠിതമുണ്ടായിയെന്നും പറയണമെന്നില്ലല്ലോ. ആ സമയത്ത് ആ സദസ്സ് ആകപ്പാടെ നിശ്ശബ്ദമായിത്തീർന്നു.

ആ സമയത്തു കുരുക്കളുടെ പിന്നിൽ നിന്നുകൊണ്ട് ഒരു യുവാവ് കുറുപ്പിനോട് "അത് ഇതിന് ഈ ദിക്കിൽ ആൺകുട്ടികളാരുമില്ലെന്നു തീർച്ചയായതിനു ശേഷം മതിയല്ലോ' എന്നു പറഞ്ഞു. ആ ശബ്ദം കേട്ടു കുരുക്കൾ തിരിഞ്ഞു നോക്കി. "ഹേ കേളുവോ? ഇനി ഇതു നീ ചെയ്താൽ മതി. ഞാൻ വേണമെന്നില്ല" എന്നു പറഞ്ഞു വാൾ കേളുമേനോന്റെ കയ്യിൽക്കൊടുത്തു. (കേളുമേനോൻ കുരുക്കളുടെ അടുക്കൽച്ചെന്നുചേർന്ന കാലം മുതൽ അദ്ദേഹത്തെ കുരുക്കൾ പേരുമാത്രമേ വിളിക്കാറുള്ളൂ. കേളുമേനോനു സന്തോഷവും അതായിരുന്നു.) കേളുമേനോൻ ഗുരുവിനെ വന്ദിച്ചു വാൾ കയ്യിൽ വാങ്ങി വിളക്കിന്റെ അടുക്കൽ ചെന്ന് ഒരു വെട്ടിനു ചങ്ങല മുറിച്ചു. വിളക്കിന്റെ തട്ടു താഴെ വെച്ചിരുന്ന ഇടങ്ങഴിക്കകത്തു ശരിയായി ചെന്നിരുന്നു. വിളക്കിലെ ഒരു തിരിയെങ്കിലും കെടുകയോ ഒരു തുള്ളി എണ്ണയെങ്കിലും താഴെപ്പോവുകയോ ചെയ്തില്ല. കേളുമേനോന്റെ ഈ അത്ഭുതപ്രവൃത്തി കണ്ടു സഭാവാസികളെല്ലാം സന്തോഷാധിക്യ ത്താൽ കൈകൊട്ടി ആർത്തുവിളിച്ചു. കുരുക്കൾ ആനന്ദാശ്രു പൊഴിച്ചു കൊണ്ടു തന്റെ പ്രിയശിഷ്യനെ മാറോടണച്ചു ഗാഢാശ്ലേഷം ചെയ്തു കൊണ്ട് "നിന്റെ കീർത്തി ആചന്ദ്രാർക്കം ലോകത്തിൽ വിളങ്ങുമാറാകട്ടെ"

എന്നനുഗ്രഹിച്ചു. കടത്തനാട്ടുകാരൻ കുറുപ്പു കുരുക്കളോട് അപ്പോൾ അങ്ങനെ പറഞ്ഞുവെങ്കിലും ഈ കാര്യം അസാധ്യമെന്നുതന്നെയാ യിരുന്നു അദ്ദേഹത്തിന്റേയും വിചാരം. ഇതു സാധിച്ചതിനാൽ കടത്തനാട്ടു കാർക്കും കേളുമേനോനെക്കുറിച്ചുണ്ടായ ബഹുമാനം സീമാതീതം തന്നെ യായിരുന്നു. കേളുമേനോന് അവിടെവെച്ച് അമൂല്യങ്ങളായ അനേകം സമ്മാനങ്ങൾ കിട്ടി. അദ്ദേഹം അവയെല്ലാം വാങ്ങി കുരുക്കളുടെ പാദത്തി ങ്കൽ വെച്ചു വന്ദിച്ചു. അങ്ങനെ നമ്മുടെ കഥാനായകൻ അവിടെവെച്ചും ഗുരുത്വവും ജയവും ഒരുമിച്ചു നേടി.

ഇപ്രകാരമെല്ലാം വിശ്വവിശ്രുതനായിത്തീർന്ന ആ മഹാൻ കൊല്ലാം 1027–ാമാണ്ടു കുംഭമാസം 12–ാംതീയതി മുപ്പത്താറാമത്തെ വയസ്സിൽ യശോമാത്രശരീരനായിത്തീരുകയും ചെയ്തു.

അദ്ദേഹത്തിന്റെ പേരുകൊത്തിയതും വെള്ളികെട്ടിയതുമായ ഒരു പിശ്ശാങ്കത്തിയും എഴുത്താണി(നാരായം)യും ചില വാളുകളും ഇപ്പോഴും പെരുമ്പുലാവിൽത്തറവാട്ടിൽ കാണുന്നുണ്ട്.

## 111. ചെമ്പകശ്ശേരിരാജാവും രാജ്ഞിയും

ഒടുവിൽ ചെമ്പകശ്ശേരി (അമ്പലപ്പുഴ) രാജ്യം ഭരിച്ചിരുന്ന രാജാവ് ഒരു മുൻകോപിയും ശുദ്ധാത്മാവുമായിരുന്നു. അദ്ദേഹത്തിന്റെ കാലത്താണ് അമ്പലുപ്പുഴനാട് മാർത്താണ്ഡവർമ്മ മഹാരാജാവ് പിടിച്ചടക്കി തിരുവിതാംകൂറിനോട് ചേർത്തത്.

ഒരിക്കൽ മാർത്താണ്ഡവർമ്മ മഹാരാജാവ് അമ്പലപ്പുഴരാജാവിന്റെ പേർക്ക് ഒരു തിരുവെഴുത്തയച്ചു. അതിന്റെ ചുരുക്കം "എനിക്ക് അമ്പലപ്പുഴനാട്ടിലെ മണ്ണിന്റെ ഗുണം അറിയേണ്ടിയിരിക്കുന്നു. അതിന് എപ്പോളാണ് ഞാനങ്ങോട്ട് വരേണ്ടത്?" എന്നായിരുന്നു. രാജാവ് ആ തിരുവെഴുത്തു തന്റെ മന്ത്രിയായ മാത്തൂർപ്പണിക്കരുടെ പക്കൽ കൊടുത്തിട്ട് അതിനു സമുചിതമായ ഒരു മറുപടി അയച്ചേക്കാൻ പറഞ്ഞു. പണിക്കർ അതിന് അയച്ച മറുപടി, "ഒരു കുട്ടയും രൂപയും കൊടുത്ത് ഒരാളെ ഇങ്ങോട്ടയച്ചാൽ കുറച്ചു മണ്ണ് അങ്ങോട്ടു കൊടുത്തയയ്ക്കാം. അതിനായി ഇങ്ങോട്ടു വരണമെന്നില്ല" എന്നായിരുന്നു. മഹാരാജാവിന്റെ തിരുവെഴുത്തിന്റെ സാരം അമ്പലപ്പുഴ രാജ്യം തനിക്കു വിട്ടുതരണമെന്നും അതെന്നാണെന്നറിയിക്കണമെന്നുമായിരുന്നു. അതു മനസ്സിലാക്കിയാണ് മാത്തൂർപ്പണിക്കർ മറുപടി അയച്ചത്.

പണിക്കരുടെ മറുപടിയുടെ സാരം രാജ്യം വിട്ടുതരാൻ തയ്യാറില്ലെന്നും അതിനായിട്ട് ഇങ്ങോട്ടു പോരേണ്ട എന്നുമായിരുന്നു. അതു മഹാരാജാവിനും മനസ്സിലായി. ഈ മറുപടി കണ്ടപ്പോൾ മഹാരാജാവ് "എടാ കേമാ, നിനക്ക് ഇത്രമാത്രം ബുദ്ധിയും ശൗര്യവും ധൈര്യവുമുണ്ടോ? നീ സമർത്ഥൻതന്നെ" എന്നും, ഈ മനുഷ്യനെ ഒന്നു കാണണമെന്നും തിരുമനസ്സിൽ വിചാരിച്ചിട്ട്: "നമ്മുടെ പേർക്കു മറുപടി അയച്ച സമർത്ഥനും നിങ്ങളുടെ മന്ത്രിയുമായ മാത്തൂർപ്പണിക്കരെ നമുക്കൊന്നും കണ്ടാൽക്കൊള്ളാമെന്നുണ്ട്. അതിനാൽ ആ മനുഷ്യനെ ഇങ്ങോട്ടൊന്നു പറഞ്ഞയയ്ക്കണം" എന്നൊരു തിരുവെഴുത്തു വീണ്ടും ചെമ്പകശ്ശേരി രാജാവിന്റെ പേർക്കു കൽപിച്ചയച്ചു. ആ തിരുവെഴുത്തു ചെമ്പകശ്ശേരി രാജാവ് മാത്തൂർപ്പണിക്കരെ കാണിക്കുകയും "പണിക്കരുടെ മറുപടി കണ്ടിട്ടു തിരുവിതാംകൂർ മഹാരാജാവിനു സാമാന്യത്തിലധികം കോപമുണ്ടായിട്ടുണ്ടെന്നാണു തോന്നുന്നത്. പണിക്കരവിടെ ചെന്നാൽ മടങ്ങി

പ്പോരാൻ സാധിക്കുമെന്നു തോന്നുന്നില്ല. പണിക്കരെ അദ്ദേഹം അകപ്പെടുത്തും. അതിനാൽ പോകാതെയിരിക്കുകയാണ് നല്ലത്" എന്നു പറയുകയും ചെയ്തു. അതു കേട്ടിട്ടു പണിക്കർ "വിടകൊള്ളാതെയിരിക്കുന്നത് പുരുഷധർമ്മമല്ല; ഭീരുത്വലക്ഷണമാണ്, അതുകൊണ്ട് വിടകൊള്ളണമെന്നാണ് അടിയന്റെ അഭിപ്രായം" എന്നറിയിച്ചു. "എന്നാൽ പണിക്കരുടെ ഇഷ്ടംപോലെയാവട്ടെ" എന്നു സമ്മതിക്കുകയാൽ പണിക്കർ അന്നുതന്നെ യാത്രയായി.

മാത്തൂർപ്പണിക്കർ തിരുവനന്തപുരത്തെത്തിയ ദിവസംതന്നെ മുഖം കാണിച്ചു. മഹാരാജാവ് താൻ വിചാരിച്ചിരിക്കുന്ന കാര്യം സാധിക്കുന്നതിനു മാത്തൂർപ്പണിക്കരെ ധ്വംസിക്കുകയല്ല, പാട്ടിൽപ്പിടിക്കുകയാണു വേണ്ടതെന്നു വിചാരിച്ചിട്ടോ എന്തോ, പണിക്കരെ കണ്ടിട്ടു സന്തോഷഭാവത്തിൽ ചിലതൊക്കെ കൽപിക്കുകയും ഒടുക്കം പണിക്കർക്കു രണ്ടു കൈക്കും വീരശൃംഖല കൽപിച്ചുകൊടുത്തയയ്ക്കുകയുമാണു ചെയ്തത്.

പണിക്കർ വരുകയില്ലെന്നു വിചാരിച്ചുകൊണ്ടിരുന്ന അമ്പലപ്പുഴക്കാർക്ക് അദ്ദേഹം മഹാരാജാവിങ്കൽനിന്നു സമ്മാനവും ലഭിച്ചു തിരിച്ചു വന്നിരിക്കുന്നതായി കേട്ടപ്പോൾ വളരെ സന്തോഷവും അത്ഭുതവും തോന്നി. എങ്കിലും പണിക്കരുടെ ശത്രുക്കളും രാജസേവകന്മാരുമായിരുന്ന ചിലർ മാത്തൂർപ്പണിക്കർ അമ്പലപ്പുഴ രാജ്യം മാർത്താണ്ഡവർമ്മമഹാരാജാവിന് ഉപായത്തിൽ കൈവശപ്പെടുത്തിക്കൊടുക്കാമെന്നു സമ്മതിച്ചാണ് സമ്മാനവും വാങ്ങി വന്നിരിക്കുന്നതെന്നു ചെമ്പകശ്ശേരിരാജാവിന്റെ അടുക്കൽ പറഞ്ഞുപിടിപ്പിച്ചു. രാജാവ് അതുകേട്ടു വിശ്വസിച്ചു പെട്ടെന്നുണ്ടായ കോപത്തോടുകൂടി പണിക്കരെ പിടിച്ചു ബന്ധിച്ചു സമുദ്രത്തിൽ താഴ്ത്തിക്കൊല്ലുന്നതിനു കൽപിക്കുകയും രാജഭടന്മാർ അപ്രകാരം ചെയ്യുകയും ചെയ്തു.

സമർത്ഥനും സ്വാമിഭക്തനും സ്വരാജ്യസ്നേഹിയും നിഷ്ക്കളങ്കനുമായ ആ മന്ത്രിസത്തമനെ യാതൊരു കാരണവും കൂടാതെ നിഷ്ക്കരുണം വധിപ്പിച്ച ആ രാജാവു കേവലം അവിവേകിയായിരുന്നു എന്നുള്ളതിനു വേറെ ലക്ഷ്യമൊന്നും വേണമെന്നില്ലല്ലോ.

നമ്പൂരിമാരായിരുന്ന ചെമ്പകശ്ശേരിരാജാക്കന്മാരുടെ അന്തർജ്ജന ങ്ങൾക്ക് അമ്പലപ്പുഴെത്താമസിക്കുന്നതിനു സൗകര്യമില്ലാതിരുന്നതിനാൽ അവർ കുടമാളൂരെന്ന ദേശത്തുള്ള സ്വന്തം മഠത്തിലാണ് താമസിച്ചിരുന്നത്. അതിനാൽ ചിലപ്പോൾ രാജാക്കന്മാരും അവിടെ വന്നു താമസിച്ചിരുന്നു. ആ പതിവുപോലെ അവിവേകിയായ ആ രാജാവ് ഒരിക്കൽ കുടമാളൂർ വന്നു താമസിച്ചിരുന്നപ്പോൾ ആ ദേശത്തുള്ള ഒരു നായരുടെ പശു ഒരു മാപ്പിളയുടെ വേലിക്കകത്തു കയറി വിളവു നശിപ്പിച്ചപ്പോൾ മാപ്പിള ഒരു കല്ലെടുത്ത് ഒരേറു കൊടുത്തു. ഏറുകൊണ്ട ക്ഷണത്തിൽ പശു നിലത്തു വീണു ചത്തതുപോലെ കിടന്നു. നായരോടിച്ചെന്നു തന്റെ പശുവിനെ ഒരു മാപ്പിള കല്ലുകൊണ്ടെറിഞ്ഞു കൊന്നു എന്നു രാജാവിനോട് പറഞ്ഞു. രാജാവ് അതുകേട്ട് ആ മാപ്പിളയെ പിടിച്ചു കഴുവിലിട്ടു തൂക്കിക്കൊല്ലാൻ കൽപിച്ചു. ഉടനേ രാജഭടന്മാരപ്രകാരം ചെയ്തു. രാജാവിന്റെ കോപം നായരുടെ നേരെയായി. 'വ്യാജം പറഞ്ഞു വെറുതെ മാപ്പിളയെ കൊല്ലിച്ച നായരുടെ കുടുംബം നശിച്ചുപോകട്ടെ' എന്ന് അദ്ദേഹം ശപിച്ചു. അത് ഉടനെ അല്ലെങ്കിലും കാലാന്തരത്തിൽ ഫലിച്ചു. അവിവേകിയെങ്കിലും അദ്ദേഹം ശുദ്ധാത്മാവും ബ്രാഹ്മണോത്തമനും ആയിരുന്നുവല്ലോ.

ചെമ്പകശ്ശേരി രാജകുടുംബത്തിൽ പണ്ടുണ്ടായിരുന്ന ഒരു തമ്പുരാട്ടി വലിയ മനസ്വിനിയും തപസ്വിനിയുമായിരുന്നു. തപശ്ശക്തി നിമിത്തം ഈശ്വരന്മാർ തന്നെയും ആ തമ്പുരാട്ടിയുടെ ഹിതത്തെ അനുവർത്തി ച്ചിരുന്നു.

കുടമാളൂരുള്ള ചെമ്പകശ്ശേരിമഠത്തിന്റെ സമീപത്തു പടിഞ്ഞാറുകാവ് എന്നു പേരോടുകൂടിയ ഒരു ഭഗവതീക്ഷേത്രമുണ്ട്. ആ ക്ഷേത്രത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നത് അത്യുഗ്രമൂർത്തിയായ ഭദ്രകാളിയാണ്. ആ ദേവിയെ അവിടെ ആദ്യം പ്രതിഷ്ഠിച്ചിരുന്നത് വടക്കോട്ടു ദർശനമായിട്ടായി രുന്നു. അതിനാൽ അവിടെ പ്രതിദിനം അനേകമുപദ്രവങ്ങൾ ഉണ്ടായി ക്കൊണ്ടിരുന്നു.

കൗണാർ എന്നുകൂടി പേരുള്ള മീനച്ചിലാറിന്റെ ഒരു കൈവഴി കുട മാളൂർ ഒഴുകുന്നുണ്ടല്ലോ. ആ നദിയുടെ തെക്കുകരയിലാണു മേൽപ്പറഞ്ഞ ക്ഷേത്രമിരിക്കുന്നത്. അതിനാൽ വടക്കോട്ടു ദർശനമായിരുന്ന ഭഗവതി യുടെ ദൃഷ്ടിപാതം നിമിത്തം രാത്രികാലങ്ങളിൽ ആ നദിയിൽക്കൂടി

കൊണ്ടുപോകുന്ന തോണികൾ മുങ്ങിപ്പോവുക, തോണികളിൽ പോകുന്നവർ വല്ലാതെ ഭയപ്പെടുക മുതലായ ഉപദ്രവങ്ങളാണ് അക്കാലത്ത് ഉണ്ടായിക്കൊണ്ടിരുന്നത്. അതിനാൽ രാത്രികാലങ്ങളിൽ ആ വഴിക്കു ജനസഞ്ചാരം നിശ്ശേഷം നിന്നുപോയി.

തപസ്വിനിയായിരുന്ന രാജ്ഞി ഈ വിവരമറിഞ്ഞ് ഈ ജനോപദ്രവം നിറുത്തണമെന്നു നിശ്ചയിച്ച് ഒരു ദിവസം കുളിച്ചു പടിഞ്ഞാറ്റുകാവിൽ ചെന്നു ദേവിയെ വന്ദിച്ച് "അല്ലയോ ദേവീ! അവിടുത്തെ ദൃഷ്ടിപാതം നിമിത്തം രാത്രികാലങ്ങളിൽ വടക്കുവശത്തുള്ള നദിയിൽക്കൂടി ജനങ്ങ ൾക്കു സഞ്ചരിക്കാൻ നിവൃത്തിയില്ലാതെയായിരിക്കുന്നു. ഇത് ഏറ്റവും സങ്കടകരമായ ഒരു കാര്യമാണ്. അതിനാൽ അവിടുന്നു സദയം കിഴക്കോട്ടു തിരിഞ്ഞിരിക്കുമാറാകണം" എന്നു പ്രാർത്ഥിച്ചു.

വടക്കോട്ടു ദർശനമായി പ്രതിഷ്ഠിക്കപ്പെട്ടിരുന്ന ദേവീവിഗ്രഹ ത്തിന്റെ ദർശനം പിറ്റേദിവസം നേരം വെളുത്തപ്പോൾ കിഴക്കോട്ടായിരി ക്കുന്നതായി കാണപ്പെട്ടു. അന്നുമുതൽ ആറ്റിൽക്കൂടി പോകുന്നവർക്കു യാതൊരു ഉപദ്രവവും ഭയവുമില്ലാതെ ആയിത്തീരുകയും അലിലേയുള്ള ജനസഞ്ചാരം യഥാപൂർവ്വം രാത്രിയിലും പകലും ധാരാളമാവുകയും ചെയ്തു. അവിടെ ദേവിയുടെ ദർശനം ഇപ്പോഴും കിഴക്കോട്ടായിട്ടാണി രിക്കുന്നത്.

ചെമ്പകശ്ശേരിമഠത്തിലെ വക ഗോശാല (പശുത്തൊഴുത്ത്) മഠത്തിന്റെ പടിഞ്ഞാറുവശത്ത് സ്വൽപ്പം വടക്കോട്ടുമാറിയായിരുന്നു. തപസ്വിനിയായ രാജ്ഞി ദിവസംതോറും വെളുപ്പാൻകാലത്ത് ആ ഗോശാലയിൽ ചെന്നു പശുക്കളെ കണികാണുക പതിവായിരുന്നു. ആ സമയം രാജ്ഞി തന്റെ കുലദൈവമായ അമ്പലപ്പുഴ ശ്രീകൃഷ്ണസ്വാമിയെ ഭക്തിപൂർവ്വം സ്മരിച്ചുകൊണ്ടും ആ ഭഗവാനെക്കുറിച്ചുള്ള

'നരകവൈരിയാമരവിന്ദാക്ഷന്റെ
ചെറിയനാളത്തെക്കളികളും
തിരുമെയ്ശോഭയുംകരുതിക്കൂപ്പുന്നേൻ
അടുത്തു വാ കൃഷ്ണ! കണികാൺമാൻ
കണികാണുന്നേരം കമലനേത്രന്റെ

നിറമേറും മഞ്ഞത്തുകിൽ ചാർത്തി
കനകകിങ്ങിണി വള കൈമോതിരം
അണിഞ്ഞു കാണേണം ഭഗവാനേ!'

ഇത്യാദി സങ്കീർത്തനം ചൊല്ലിക്കൊണ്ടുമാണ് പോവുക പതിവ്. അങ്ങിനെ രാജ്ഞി ഒരു ദിവസം വെളുപ്പാൻകാലത്തു ഗോശാലയിൽ ചെന്നപ്പോൾ സങ്കീർത്തനത്തിൽ വിവരിച്ചിട്ടുള്ളതുപോലെയുള്ള രൂപത്തിൽ ശ്രീകൃഷ്ണസ്വാമി അവിടെ ഓടിനടന്നു കളിക്കുന്നതായി കണ്ടു. ഉടനെ രാജ്ഞി ഭഗവാന്റെ പാദങ്ങളിൽ സാഷ്ടാംഗം നമസ്ക്കാരം ചെയ്തു. രാജ്ഞി എഴുന്നേറ്റു കണ്ണുതുറന്നു നോക്കിയപ്പോൾ ഭഗവാനെ അവിടെ യെങ്ങും കണ്ടതുമില്ല. അതിനാൽ രാജ്ഞി താൻ ഭഗവാനെ പ്രത്യക്ഷമായി കണ്ടതായ സ്ഥലത്ത് ഒരു ക്ഷേത്രം പണികഴിപ്പിച്ച് അവിടെ ശ്രീകൃഷ്ണ സ്വാമിയുടെ ഒരു വിഗ്രഹം യഥാവിധി പ്രതിഷ്ഠിപ്പിച്ചു. പിന്നെ പതിവായി ആ ക്ഷേത്രത്തിൽ ചെന്നു ദർശനം നടത്തിക്കൊണ്ടിരിക്കുകയും ചെയ്തു.

ഇപ്പോൾ കുടമാളൂർ ചെമ്പകശ്ശേരിമഠത്തിന്റെ സമീപത്തു കാണുന്ന ശ്രീകൃഷ്ണപുരം എന്ന ക്ഷേത്രത്തിന്റെ ഉത്ഭവം ഇങ്ങനെയാണ്. ഈ രാജ്ഞിയുടെ ദിവ്യത്വത്തേയും കുടമാളൂർദേശത്തേയും കുറിച്ച് ഇങ്ങനെ ഇനിയും പല ഐതിഹ്യങ്ങളുണ്ട്. അവയിൽ ചിലതു യഥാവസരം പിന്നാലെ വിവരിക്കാം.

## 112. വില്വമംഗലത്തുസ്വാമിയാർ – 2

വില്വമംഗലത്തുനമ്പൂരി സന്ന്യസിച്ചു സ്വാമിയാരായതിന്റെ കാരണവും അദ്ദേഹം ചേർത്തല കാർത്ത്യായനിയേയും തിരുവാർപ്പിൽ ശ്രീകൃഷ്ണസ്വാമിയേയും മറ്റും പ്രതിഷ്ഠിച്ചതും, ഏറ്റുമാനൂർ ക്ഷേത്രം പുനരുദ്ധാരണം ചെയ്ത് നവീകരിച്ചതും തൃശ്ശിവപേരൂർ വടക്കുന്നാഥക്ഷേത്രത്തിലും, വൈക്കത്തു പെരുംതൃക്കോവിൽ ക്ഷേത്രത്തിലും, അമ്പലപ്പുഴ ശ്രീകൃഷ്ണസ്വാമിക്ഷേത്രത്തിലും ദർശനത്തിനായി ചെന്നപ്പോഴുണ്ടായ അത്ഭുതങ്ങളും മറ്റും ഐതിഹ്യമാലയുടെ പൂർവ്വഭാഗങ്ങളിലായി പ്രസ്താവിച്ചിട്ടുള്ള തിനാൽ അതൊന്നും ഇവിടെ ആവർത്തിക്കുന്നില്ല. ആ സ്വാമിയാർനിമിത്തം തിരുവനന്തപുരത്തു ശ്രീപത്മനാഭസ്വാമിക്ഷേത്രമുണ്ടായതിനെക്കുറിച്ചു മാത്രമാണ് ഇവിടെ പ്രസ്താവിക്കാൻ ഭാവിക്കുന്നത്.

ശീകൃഷ്ണസ്വാമി, സ്വാമിയാർക്കു പ്രത്യക്ഷീഭവിച്ചതിന്റെ ശേഷം അദ്ദേഹത്തിന്റെ തേവാര(വിഷ്ണുപൂജ)സമയത്തു പതിവായി അടുക്കൽ ചെന്നിരുന്നു. എന്നാലതു ലീലാലോലനായ ഒരു ബാലന്റെ ഭാവത്തിലും ധാരാളം തൊന്തരവുകൾ കാണിക്കുന്ന ഒരു കുസൃതിക്കാരന്റെ നിലയിലുമായിരുന്നു പതിവ്. ആ സമയങ്ങളിൽ സ്വാമിയാർ ഭഗവാനെ ഉണ്ണി എന്നാണ് പറഞ്ഞിരുന്നത്. സ്വാമിയാർ പൂജ കഴിച്ചുകൊണ്ടിരിക്കുന്ന സമയങ്ങളിൽ ഭഗവാൻ ബാലാകാരനായി അടുക്കൽ ചെന്നാൽ സ്വാമിയാരുടെ പുറത്ത് ഉരുണ്ടുകയറുക, പൂജയ്ക്കുള്ള പൂക്കളും മറ്റും വാരിക്കളയുക, പൂജാപാത്രങ്ങളിൽ മൂത്രവിസർജ്ജനം ചെയ്യുക മുതലായ ഉപദ്രവങ്ങളാണ് ചെയ്യുക പതിവ്. ഭക്തവത്സലനായ ഭഗവാനു ഭക്തന്മാരുടെ അടുക്കൽ ഇന്നപ്രകാരമേ പെരുമാറാവൂ എന്നില്ലല്ലോ. എന്നാൽ ഭഗവാൻ സ്വാമിയാരുടെ അടുക്കൽ ഇപ്രകാരമെല്ലാം പ്രവർത്തിച്ചതു സ്വാമിയാരുടെ സഹനശക്തിയും ഭക്തിദാർഢ്യവും എത്രമാത്രമുണ്ടെന്നു പരീക്ഷിക്കാൻകൂടി ആയിരിക്കണം.

ഒരു ദിവസം ഭഗവാന്റെ ഉപദ്രവം ഏറ്റവും ദുസ്സഹമായിത്തീരുകയാൽ സ്വാമിയാർ, “ഉണ്ണീ! ഉപദ്രവിക്കാതെ ഇരിക്കൂ” എന്നു പറഞ്ഞു പുറംകൈകൊണ്ടു തള്ളി മാറ്റി. അതു സ്വാമിക്ക് ഒട്ടും രസിച്ചില്ല. പുറംകൈകൊണ്ടു തള്ളി മാറ്റുന്നതു നിഷിദ്ധവും നികൃഷ്ടവുമാണല്ലോ.

അതിനാൽ സ്വാമി കോപഭാവത്തോടുകൂടെ “ഇനിയെന്ന് കാണണമെങ്കിൽ അനന്തൻകാട്ടിൽ വരണം” എന്നു പറഞ്ഞിട്ട് അവിടെനിന്നു മറഞ്ഞു.

ഭഗവാൻ അന്തർദ്ധാനം ചെയ്തുകഴിഞ്ഞപ്പോൾ സ്വാമിയാർ ഏറ്റവും വിഷണ്ണനായിത്തീർന്നു. പിന്നെ അദ്ദേഹം അനന്തൻകാടന്വേഷിച്ചു പുറപ്പെട്ടു. അത്യന്തം വിഷാദത്തോടുകൂടി അദ്ദേഹം പല സ്ഥലങ്ങളിൽ അന്വേഷിച്ച് അലഞ്ഞു നടക്കുകയും പലരോടും ചോദിക്കുകയും ചെയ്തിട്ടും ഒന്നും അറിയാൻ കഴിഞ്ഞില്ല. ഒടുക്കം വഴിനടന്നും വെയിൽ കൊണ്ടും ക്ഷീണിച്ചു തളർന്ന് ഒരു സ്ഥലത്തു ചെന്നു താൻ ചെയ്തു പോയ അക്രമപ്രവൃത്തിയെക്കുറിച്ചു വിചാരിച്ചു പശ്ചാത്തപിച്ചുകൊണ്ട് ഒരു മരത്തണലിലിരുന്നു. ആ സമയം ആ സ്ഥലത്തിനു സമീപം ഒരു പറയന്റെ കുടിലിൽ പറയനും അവന്റെ ഭാര്യയും തമ്മിൽ ഒരു ശണ്ഠ നടന്നിരുന്നു. അതിനിടയ്ക്കു പറയൻ ദേഷ്യപ്പെട്ടു തന്റെ ഭാര്യയോട് “ഇനിയും നീ എന്നോടു വഴക്കിനു വരികയാണെങ്കിൽ നിന്നെ ഞാൻ തല്ലിക്കൊന്ന് അനന്തൻകാട്ടിലേക്കു വലിച്ചെറിയും” എന്നു പറഞ്ഞു. അതുകേട്ടു സ്വാമിയാർ ആ പറയന്റെ അടുക്കൽ ചെന്നു ചില സാന്ത്വനവാക്കുകൾ കൊണ്ട് അവനെ സമാധാനിപ്പെടുത്തിയിട്ട് അനന്തൻകാട് എവിടെയാണെന്ന് അവനോടു ചോദിക്കുകയും അവൻ അതു കാണിച്ചു കൊടുക്കുകയും ചെയ്തു.

ആ കാടു കല്ലും മുള്ളും മരങ്ങളും നിറഞ്ഞ് ഏറ്റവും ദുഷ്പ്രാപ്യവും ദുസ്സഞ്ചാരവും ആയിരുന്നു എങ്കിലും സ്വാമിയാർ ഭഗവാനെ കാണാനുള്ള അത്യാഗ്രഹം നിമിത്തം ആ ദുർഘടമൊന്നും ലേശംപോലും വക വയ്ക്കാതെ ആ വനത്തിൽ പ്രവേശിച്ചു ഭഗവാനെ നോക്കി നടന്നുതുടങ്ങി. അങ്ങനെ കുറച്ചുദൂരം ചെന്നപ്പോൾ ഭഗവാനെ കണ്ടു. പക്ഷേ അതു യഥാപൂർവ്വം ഉണ്ണിക്കൃഷ്ണനായിട്ടല്ലായിരുന്നു. ഒരു ഇരിപ്പമരത്തിന്റെ ചുവട്ടിലും, കാൽക്കലും തലയ്ക്കലുമിരിക്കുന്ന ഭൂലക്ഷ്മീമാരോടുകൂടെ അനന്തന്മേൽ കിടക്കുന്നതായിട്ടുമാണ് ഭഗവാനെ അപ്പോൾ സ്വാമിയാർ കണ്ടത്. ഉടനെ സ്വാമിയാർ ഭക്തിപാരവശ്യത്തോടു കൂടെ ഭഗവാനെ സാഷ്ടാംഗമായി വീണു നമസ്ക്കരിച്ചു. സ്വാമിയാരെ കണ്ടു സന്തുഷ്ടനായ ഭഗവാൻ സ്വാമിയാരോടു സസ്മിതം "ഞാൻ ഭക്ഷണം കഴിച്ചിട്ടു വളരെ ദിവസമായി. എനിക്കിപ്പോൾ വിശപ്പു കലശലായിരിക്കുന്നു. ഉടനെ എനിക്കെന്തെങ്കിലും തിന്നാൻ തരണം" എന്നരുളിച്ചെയ്തു. ഭഗവാനു ഭക്ഷിപ്പാൻ

കൊടുക്കുന്നതിനു മറ്റു മാർഗ്ഗമൊന്നും കാണായ്കയാൽ സ്വാമിയാർ ആ കാട്ടിലുണ്ടായിരുന്ന ഒരു മാവിൽ നിന്നു വീണുകിടന്നിരുന്ന കണ്ണിമാങ്ങ കുറെ പെറുക്കിയെടുത്ത് ഒരു കല്ലിന്മേൽ വെച്ചു ചതച്ച് അവിടെത്തന്നെ കിടന്നിരുന്ന ഒരു ചിരട്ടയിലാക്കിക്കൊടുത്തു. ഭഗവാൻ അതു വാങ്ങി ഭക്ഷിക്കുകയും "മതി, എന്റെ വിശപ്പു നിശ്ശേഷം മാറുകയും എനിക്കു നല്ല തൃപ്തിയാവുകയും ചെയ്തിരിക്കുന്നു" എന്ന് അരുളി ച്ചെയ്യുകയും ചെയ്തു.

അനന്തരം സ്വാമിയാർ അനന്തശായിയായ ഭഗവാൻ ശ്രീപത്മനാഭൻ അനന്തൻ കാട്ടിൽവെച്ചു തനിക്കു പ്രത്യക്ഷീഭവിച്ചിരിക്കുന്നു എന്നുള്ള വിവരം തിരുവിതാംകൂർ മഹാരാജാവിനെ ഗ്രഹിപ്പിച്ചു. അക്കാലത്തു തിരുവിതാംകൂറിന്റെ തലസ്ഥാനം പത്മനാഭപുരമായിരുന്നതിനാൽ മഹാരാജാവ് കുടുംബസമേതം എഴുന്നള്ളി താമസിച്ചിരുന്നത് പത്മനാഭപുരം കൊട്ടാരത്തിലായിരുന്നു.

സ്വാമിയാർക്കുണ്ടായ ദിവ്യദർശനത്തെക്കുറിച്ച് അറിഞ്ഞിട്ടു മഹാരാജാവ് പത്മനാഭപുരത്തും അതിനടുത്ത പ്രദേശങ്ങളിലും താമസക്കാരും, ജനപുഷ്ടികൊണ്ടും ധനപുഷ്ടികൊണ്ടും പ്രബലന്മാരുമായിരുന്ന എട്ടു മഠങ്ങളിലെ പോറ്റിമാരോടുകൂടെ അനന്തൻകാട്ടിലെത്തി ആ സ്ഥലം സന്ദർശിച്ചു. പത്മനാഭസ്വാമിയെ സ്വാമിയാർക്കു പ്രത്യക്ഷമായി കാണാമായിരുന്നുവെങ്കിലും മഹാരാജാവ് മുതലായവർക്കാർക്കും കാണാമായിരുന്നില്ല. എങ്കിലും വില്വമംഗലത്തു സ്വാമിയാരുടെ ദിവ്യത്വത്തെക്കുറിച്ചു മഹാരാജാവ് മുതലായവർക്കെല്ലാപേർക്കും നല്ലപോലെ അറിയാമായിരുന്നതുകൊണ്ട് അദ്ദേഹം പറഞ്ഞതിനെ വിശ്വസിച്ചു. മഹാരാജാവ് അനന്തൻ കാട്ടിലെയും അടുത്ത പ്രദേശങ്ങളിലേയും കാടുകളും മരങ്ങളുമെല്ലാം വെട്ടിമാറ്റിച്ചു. സ്വാമിയാർ ഭഗവാനെ കണ്ടതായ ആ സ്ഥലത്ത് ഒരു ക്ഷേത്രം പണിയുന്നതിന് കല്പിച്ചു ചട്ടംകെട്ടുകയും മേൽപറഞ്ഞ എട്ടു മഠക്കാരായ പോറ്റിമാരുത്സാഹിച്ചു സകലവും മഹാരാജാവുതിരുമനസ്സിലെ ഹിതം പോലെ നടത്തുകയും ചെയ്തു.

ക്ഷേത്രം പണി കഴിഞ്ഞതിന്റെ ശേഷം മഹാരാജാവ് ആ ക്ഷേത്രത്തിൽ മേല്പറഞ്ഞ പോറ്റിമാരുടെ സഹായസഹകരണങ്ങളോടുകൂടിത്തന്നെ ഒരു ശുഭമുഹൂർത്തത്തിൽ യഥാവിധി പത്മനാഭസ്വാമിയെ

പ്രതിഷ്ഠിപ്പിക്കുകയും ചെയ്തു. പ്രതിഷ്ഠിക്കപ്പെട്ട ശ്രീപത്മനാഭവിഗ്രഹം സ്വാമിയാർ കണ്ടവിധം അനന്തശായായിട്ടുള്ളതാണ്. അത് ഇപ്പോഴും അങ്ങനെതന്നെയാണിരിക്കുന്നത്.

ക്ഷേത്രം പണിയും പ്രതിഷ്ഠയും കഴിഞ്ഞിട്ടും സ്വാമിയാരെ അവിടെ നിന്നു വിട്ടയയ്ക്കുന്നതിന് മഹാരാജാവിനും പത്മനാഭസ്വാമിയുടെ സന്നിധിയിൽ നിന്നു വിട്ടുപിരിയുന്നതിനു സ്വാമിയാർക്കും സമ്മതമില്ലാതെ യിരുന്നതിനാൽ ക്ഷേത്രത്തോടടുത്തുതന്നെ സ്വല്പം പടിഞ്ഞാറുമാറി മഹാരാജാവു കല്പിച്ച് ഒരു സ്വാമിയാർമഠം പണിയിച്ചുകൊടുക്കുകയും സ്വാമിയാർ തന്റെ സ്ഥിരവാസം അവിടെയാക്കുകയും ചെയ്തു. അനന്തരം മഹാരാജാവ് സ്വാമിയാർക്കു നിത്യവൃത്തി സുഖമായിക്കഴിഞ്ഞുകൂടത്തക്ക വണ്ണം ചില അനുഭവങ്ങൾ പതിച്ചുകൊടുക്കുകയും പരിചരണത്തിനു വേണ്ടുന്ന ഭൃത്യന്മാർ, കുട്ടിപ്പട്ടർ മുതലായവരെ കല്പിച്ചു നിയമിച്ചു കൊടുക്കുകയും ചെയ്തു. സ്വാമിയാർ അന്യന്മാരാരും ആവശ്യപ്പെടാതെ സ്വമനസ്സാലെതന്നെ പതിവായി ക്ഷേത്രത്തിൽ പോയി പത്മനാഭസ്വാമിയെ ഭക്തിപൂർവ്വം സേവിക്കുകയും പുഷ്പാഞ്ജലി കഴിക്കുകയും ചെയ്തി രുന്നു. അങ്ങനെ കുറച്ചു കഴിഞ്ഞപ്പോൾ മഹാരാജാവ് പത്മനാഭസ്വാമിക്കു സ്വാമിയാരുടെ പുഷ്പാഞ്ജലി മുടക്കം കൂടാതെ എന്നും വേണമെന്നു കല്പിച്ചു നിശ്ചയിക്കുകയും ആ വകയ്ക്കു സ്വാമിയാർക്കു വിശേഷാൽ ചില പതിവുകൾകൂടി കല്പിച്ച് ഏർപ്പെടുത്തുകയും ചെയ്തു. പത്മനാഭ സ്വാമിക്കു സ്വാമിയാരുടെ പുഷ്പാഞ്ജലി മുടങ്ങാതെ എന്നുമുണ്ടായിരിക്ക ണമെന്ന് മഹാരാജാവു കല്പിച്ചു നിശ്ചയിച്ചിരിക്കുന്ന സ്ഥിതിക്ക് വല്ല കാരണവശാലും തനിക്കു വയ്യാതെ വന്നാലും പുഷ്പാഞ്ജലി മുടങ്ങ രുതെന്നു കരുതി വില്വമംഗലത്തു സ്വാമിയാർ യോഗ്യനായ ഒരു നമ്പൂരിക്കു കൂടി സന്ന്യാസം കൊടുത്തു തന്റെ ശിക്ഷ്യനാക്കി. അത്യാവശ്യമായാൽ ആ ശിഷ്യനായ സ്വാമിയാരും ക്ഷേത്രത്തിൽ കടന്നു പുഷ്പാഞ്ജലി കഴിച്ചു കൊള്ളുന്നതിനു മഹാരാജാവ് കല്പിച്ചനുവദിക്കുകയും ആ സ്വാമിയാ ർക്കും ചില പതിവുകൾ കല്പിച്ച് ഏർപ്പെടുത്തുകയും പുഷ്പാഞ്ജലി കഴിക്കുന്ന സ്വാമിയാരുടെ പേര്, മേലാൽ പുഷ്പാഞ്ജലി സ്വാമിയാർ എന്നായിരിക്കണമെന്നു കല്പിച്ചു നിശ്ചയിക്കുകയും ചെയ്തു. ആ സ്വാമിയാരുടെ ശിഷ്യപരമ്പരയിലുൾപ്പെട്ട ഏതെങ്കിലും ഒരു സ്വാമിയാർ പത്മനാഭസ്വാമിക്കു പുഷ്പാഞ്ജലി കഴിക്കണമെന്നുള്ള ഏർപ്പാട് ഇപ്പോഴും

വേണ്ടെന്നു വെച്ചിട്ടില്ല. പത്മനാഭസ്വാമിക്ക് ഇപ്പോഴും ഒരു സ്വാമിയാർ പതിവായി പുഷ്പാഞ്ജലി നടത്തിവരുന്നുണ്ട്. അദ്ദേഹത്തെ എല്ലാവരും പുഷ്പാഞ്ജലി സ്വാമിയാർ എന്നു തന്നെയാണ് പറഞ്ഞു വരുന്നത്. പുഷ്പാഞ്ജലി സ്വാമിയാർക്കു കല്പിച്ചു നിശ്ചയിച്ചിട്ടുള്ള അനുഭവങ്ങളെല്ലാം ഇപ്പോഴും കൊടുത്തുപോരുന്നുമുണ്ട്. ഇത്രയും പറഞ്ഞുകൊണ്ട് ഇപ്പോൾ തിരുവനന്തപുരം പട്ടണമായി പ്രശോഭിക്കുന്ന സ്ഥലം പണ്ടു വലിയ വനപ്രദേശമായിരുന്നു എന്നും ആ വനത്തിന്റെ പേർ അനന്തൻകാട് എന്നായിരുന്നു എന്നും തിരുവനന്തപുരത്തു പത്മനാഭസ്വാമി ക്ഷേത്രമുണ്ടാകുന്നതിനു കാരണം വില്വമംഗലത്തു സ്വാമിയാരായിരുന്നു എന്നും സ്പഷ്ടമാകുന്നുണ്ടല്ലോ.

# 113. പാമ്പുമേക്കാട്ടു നമ്പൂരി

പാമ്പുമേക്കാട്ടു നമ്പൂരിയുടെ ഇല്ലം കൊച്ചി രാജ്യത്തു മുകുന്ദപുരം താലൂക്കിൽ ഇരിങ്ങാലക്കുട തീവണ്ടി സ്റ്റേഷനിൽ നിന്ന് ഏകദേശം എട്ടു നാഴിക കിഴക്കുതെക്കു മാളറോഡിനു പടിഞ്ഞാറു വശത്താണ്. അവിടെ പണ്ടുണ്ടായിരുന്നവർ വലിയ ഈശ്വരഭക്തന്മാരും മന്ത്രതന്ത്രനിപുണരുമായിരുന്നു. എങ്കിലും ദുസ്സഹമായ ദാരിദ്ര്യദുഃഖംകൊണ്ട് അവർ വളരെ കഷ്ടപ്പെട്ടാണു നിത്യവൃത്തി കഴിച്ചിരുന്നത്.

അങ്ങനെയിരുന്ന കാലത്ത് ആ ഇല്ലത്തെ ഗൃഹസ്ഥനായ നമ്പൂരി ചരിത്രപ്രസിദ്ധമായ തിരുവഞ്ചിക്കുളത്തു ക്ഷേത്രത്തിൽ ചെന്നു തന്റെ ദാരിദ്ര്യദുഃഖത്തിനു ശമനമുണ്ടാക്കിത്തരണമെന്നുള്ള പ്രാർത്ഥനയോടുകൂടി ഭക്തിപൂർവ്വം ദേവനെ ഭജിച്ചുതുടങ്ങി.

ഭജനം ഏകദേശം പന്ത്രണ്ടുകൊല്ലം തികയാറായപ്പോൾ ഒരു ദിവസം ക്ഷേത്രത്തിൽ അത്താഴപ്പൂജയും മറ്റും കഴിഞ്ഞ് എല്ലാവരും പോയതിന്റെ ശേഷം നമ്പൂരി കുറച്ചു വെള്ളം മുക്കിയെടുക്കുന്നതിന് ഒരു ജലപാത്രവും കൊണ്ടു ക്ഷേത്രത്തിന്റെ മതിൽക്കകത്തുള്ള തീർത്ഥക്കുളത്തിൽ ചെന്നപ്പോൾ അവിടെ കടവിൽ തേജസ്വിയായ ഒരാൾ നിൽക്കുന്നതു കണ്ടിട്ട് "ആരാണത്" എന്നു ചോദിച്ചു. അപ്പോൾ ആ പുരുഷൻ "ആളറിഞ്ഞു മേക്കാടിനെന്തു വേണം? വെള്ളം വേണമെങ്കിൽ മുക്കിയെടുത്തുകൊണ്ട് പൊയ്ക്കൊള്ളൂ" എന്നു പറഞ്ഞു. വാക്കുകൊണ്ടും തേജോമയമായ രൂപം കൊണ്ടും ആ ആൾ കേവലം മനുഷ്യനല്ല എന്നും ഒരു ദിവ്യനാണെന്നും തോന്നുകയാൽ നമ്പൂരി ഉടനെ ഒന്നും പറയാതെ വിചാരമഗ്നനായി അവിടെ നിന്നു. അപ്പോൾ ആ ദിവ്യപുരുഷന്റെ കൈയിൽ തീക്കട്ടപോലെ തിളങ്ങുന്നതായ എന്തോ ഒരു സാധനമിരിക്കുന്നത് കണ്ടിട്ടു നമ്പൂരി "ആ കൈയിലിരിക്കുന്നത് എന്താണ്?" എന്നു ചോദിച്ചു, അതിനും ശരിയായ ഉത്തരം പറയാതെ ആ ദിവ്യൻ "മേക്കാടു മാണിക്യക്കല്ലു കണ്ടിട്ടുണ്ടോ?" എന്നു ചോദിച്ചു. നമ്പൂരി "കണ്ടിട്ടില്ല" എന്നു പറഞ്ഞപ്പോൾ ദിവ്യൻ "കാണാനാഗ്രഹമുണ്ടോ?" എന്നു വീണ്ടും ചോദിച്ചു, നമ്പൂരി "കണ്ടാൽ കൊള്ളാമെന്നുണ്ട്" എന്നു പറഞ്ഞു കൈ നീട്ടി. അപ്പോൾ ആ ദിവ്യൻ "ഇത് അങ്ങോട്ടു തന്നാൽമടക്കിത്തരാമെന്നു നിശ്ചയമുണ്ടോ" എന്നു ചോദിച്ചു. "നിശ്ചയമുണ്ട്" എന്ന് നമ്പൂരി പറഞ്ഞ

പ്പോൾ ആ ദിവ്യൻ രത്നം നമ്പൂരിയുടെ കൈയിലേക്ക് ഇട്ടുകൊടുത്തു. മുമ്പു കണ്ടിട്ടില്ലാത്ത ആ ദിവ്യരത്നം കണ്ടപ്പോൾ നമ്പൂരിക്കു വളരെ കൗതുകം തോന്നി. ആ നമ്പൂരി അക്കാലത്തെ കൊടുങ്ങല്ലൂർ വലിയ തമ്പുരാന്റെ ഒരിഷ്ടനാകയാൽ ഈ ദിവ്യരത്നം തമ്പുരാനെക്കൂടി ഒന്നു കാണിക്കണമെന്നു തോന്നുകയാൽ നമ്പൂരി ആ ദിവ്യനോട് "എനിക്ക് ഈ രത്നം ഒരാളെക്കൂടി കാണിച്ചാൽ കൊള്ളാമെന്നുണ്ട്. അതിനാൽ ഇതൊന്നു കൊണ്ടുപോയിക്കൊണ്ടുവരുന്നതിന് അനുവാദം തരണം" എന്നു പറഞ്ഞു. ഉടനെ തന്നെ ആ ദിവ്യൻ "വേഗത്തിൽ മടക്കിക്കൊണ്ടു വരാമെങ്കിൽ കൊണ്ടുപൊയ്ക്കൊള്ളൂ. എനിക്ക് ഇനി ഇവിടെ അധികം താമസിക്കുന്നതിന് നിവൃത്തിയില്ല" എന്നു പറഞ്ഞു. "ക്ഷണത്തിൽ വന്നേക്കാ"മെന്നും പറഞ്ഞു നമ്പൂരി ആ രത്നം കൊണ്ടുപോയി തമ്പുരാനെ കാണിച്ചു.

തമ്പുരാന് ആ ദിവ്യരത്നം കണ്ടിട്ടു മടക്കിക്കൊടുക്കാൻ ഒട്ടും മനസ്സില്ലായിരുന്നു. "ഇതിനു വില എന്തുവേണമെങ്കിലും കൊടുത്തേക്കാം. ഇതു നമുക്കു വേണം" എന്നു തമ്പുരാൻ പറഞ്ഞു. അതു നമ്പൂരി സമ്മതിച്ചില്ല. "ഇതു മടക്കി കൊടുക്കാഞ്ഞാൽ എനിക്കു സത്യഭംഗം സംഭവിക്കും; അതു സങ്കടമാണ്" എന്നു നമ്പൂരി നിർബന്ധപൂർവ്വം പറയുക യാൽ തമ്പുരാനതു മടക്കി കൊടുത്തു. നമ്പൂരി അതുകൊണ്ടുപോയി ആ ദിവ്യനു കൊടുത്തു, രത്നം കൈയിൽ വാങ്ങിയ ക്ഷണത്തിൽ ആ ദിവ്യൻ അദൃശ്യനായി ഭവിച്ചു. ആ രത്നത്തിന്റെ ശോഭകൊണ്ട് അതുവരെ പകൽ പോലെ പ്രകാശിച്ചിരുന്ന ആ സ്ഥലം അപ്പോൾ അന്ധകാരപൂർണ്ണമായി ത്തീർന്നു, നമ്പൂരി വല്ലാതെ അന്ധനും ഭീതനുമായി ഭവിക്കുകയും ചെയ്തു. രണ്ടുമൂന്നു നാഴിക കഴിഞ്ഞപ്പോൾ നമ്പൂരിക്കു കുറേശ്ശെ കണ്ണു കാണാറായി. പിന്നെ അദ്ദേഹം തീർത്ഥത്തിലിറങ്ങി വെള്ളം മുക്കിയെ ടുത്തു കൊണ്ടുപോയി.

അന്നു രാത്രിയിൽ കിടന്നിട്ടു നമ്പൂരിക്കു ഉറക്കം വന്നില്ല. കഷ്ടം! ആ ദിവ്യൻ ആരാണെന്നുള്ള പരമാർത്ഥമറിയാൻ കഴിഞ്ഞില്ലല്ലോ. നിർബ ന്ധിച്ചു ചോദിച്ചിരുന്നുവെങ്കിൽ അദ്ദേഹം പരമാർത്ഥം പറയുമായിരുന്നു. ആ ദിവ്യരത്നം വിശ്വാസപൂർവ്വം എന്റെ കയ്യിൽ തന്നയച്ച ആ ദിവ്യൻ നിർബന്ധിച്ചാൽ താനാരാനെന്നുള്ള പരമാർത്ഥം പറയാതിരിക്കുമോ? ഒരിക്കലുമില്ല. അങ്ങനെ ചെയ്യാതെയിരുന്നതുകൊണ്ടു വലിയ വിഡ്ഢിത്ത

മായിപ്പോയി. ഇനി അതിനെക്കുറിച്ചു വിചാരിക്കുകയും വിഷാദിക്കുകയും ചെയ്താൽ ഫലമൊന്നുമില്ലല്ലോ. "അതീതകാര്യാനുശയേന കിം സ്യാൽ" എന്നും മറ്റും വിചാരിച്ചുകൊണ്ട് അദ്ദേഹം അങ്ങനെ കിടന്നു.

അങ്ങനെ കുറച്ചുനേരം കഴിഞ്ഞപ്പോൾ അദ്ദേഹം ഉറങ്ങി. എങ്കിലും അധികം താമസിയാതെ ഉണരുകയും ചെയ്തു. അപ്പോൾ നിലാവിന്റെ വെളിച്ചം കുറേശ്ശെ ഉണ്ടായിരുന്നതിനാൽ നമ്പൂരിക്കു പ്രഭാതമായിയെന്നു തോന്നി. അദ്ദേഹം ആ ഭജനക്കാലത്തു ഏഴരനാഴിക വെളുപ്പാനുള്ള പ്പോഴാണ് പതിവായി കുളിച്ചിരുന്നത്. ആ സമയം കഴിഞ്ഞുപോയി എന്നു തോന്നുകയാൽ അദ്ദേഹം പരിഭ്രമിച്ചു കുളിക്കാനായി തീർത്ഥക്കുളത്തി ലെത്തി. അപ്പോഴും അവിടെ ഒരാൾ നിൽക്കുന്നുണ്ടായിരുന്നു. നമ്പൂരി യഥാപൂർവ്വം "ആരാണത്?" എന്നു ചോദിച്ചു. അപ്പോൾ ആ ആൾ "ഇതാരാണെന്നും മറ്റും അറിഞ്ഞിട്ടെന്തുവേണം? മേക്കാടിനു കുളിക്കാൻ നേരമായിട്ടില്ല. പോയിക്കിടന്നുറങ്ങൂ; അഹസ്സു പകർന്നിട്ടു വേണ്ടേ കുളിക്കാൻ?" എന്നു ചോദിച്ചു. ആ ശബ്ദം കേട്ടും ശരീരതേജസ്സു കണ്ടും ഇതു താൻ മുമ്പേ കണ്ട ദിവ്യൻ തന്നെയാണെന്നു മനസ്സിലാവുകയാൽ നമ്പൂരി അടുത്തുചെന്നു പാദത്തിങ്കൽ വീണു വന്ദിച്ചുകൊണ്ടു "ശ്രീപരമേശ്വരനാണ്, അവിടുന്ന് ആരാണെന്നുള്ള പരമാർത്ഥം എന്നോടു പറയണം" എന്നപേക്ഷിച്ചു. അപ്പോൾ പരമാർത്ഥം പറയാതെയിരിക്കാൻ നിവൃത്തിയില്ലാതെവൈകയാൽ അദ്ദേഹം താൻ സാക്ഷാൽ വാസുകിയാണെന്നു പറഞ്ഞു. ഉടനെ നമ്പൂരി "എന്നാൽ അവിടുത്തെ സാക്ഷാൽ സ്വരൂപം എനിക്കു കാണിച്ചുതരണ"മെന്നു വീണ്ടും അപേക്ഷിച്ചു.

അപ്പോൾ വാസുകി "അതുവേണ്ട; അതു കണ്ടാൽ അങ്ങു ഭയപ്പെടും" എന്നു പറഞ്ഞിട്ടു സമ്മതിക്കാതെ വീണ്ടും നിബന്ധിക്കുകയാൽ വാസുകി തന്റെ ദേഹം ചുരുക്കി ശ്രീപരമേശ്വരന്റെ കൈവിരലിന്മേൽ കിടക്കുന്ന മോതിരത്തോളമാക്കി കാണിച്ചുകൊടുത്തു. എന്നിട്ടും നമ്പൂരി ഭയപ്പെട്ടു മൂർച്ഛിച്ചു നിലത്തുവീണു. പിന്നെ മൂന്നേമുക്കാൽ നാഴിക കഴിഞ്ഞപ്പോൾ നമ്പൂരിക്കു ബോധം വന്നു, അപ്പോൾ വാസുകി, "എന്താണു വരം വേണ്ടത്?" എന്നു ചോദിച്ചു. അതിനു മറുപടിയായിട്ടു നമ്പൂരി "അവിടത്തെ സാന്നിദ്ധ്യം സദാ എന്റെ ഇല്ലത്തുണ്ടായിരിക്കണം. എന്റെ ദാരിദ്ര്യദുഃഖം തീർത്തുതരികയും വേണം. ഇത്രയുമല്ലാതെ എനിക്കു

വിശേഷിച്ചൊരു അപേക്ഷയുമില്ല" എന്നു പറഞ്ഞു. അതു കേട്ടു വാസുകി, "ആട്ടെ അങ്ങനെ ചെയ്യാം; മേക്കാടിന്റെ ഭജനം പന്ത്രണ്ടു കൊല്ലം തികയുന്നതിന് ഇനി മൂന്നു ദിവസം മതിയല്ലോ. അതു കഴിഞ്ഞിട്ടു ഇല്ലത്തേക്കു പൊയ്ക്കൊള്ളൂ. അപ്പോഴേക്കും ഭഗവാന്റെ അനുവാദം വാങ്ങിക്കൊണ്ട് ഞാനും അവിടെ വരികയും മേക്കാടിന്റെ അഭീഷ്ടം സാധിപ്പിക്കുകയും ചെയ്യാം. ഇനി കുളിക്കാനമാന്തിക്കേണ്ട, സമയമായിരിക്കുന്നു" എന്നു പറഞ്ഞ് നമ്പൂരിയെ കുളിക്കാനയയ്ക്കുകയും ഉടനെ അന്തർദ്ധാനം ചെയ്യുകയും ചെയ്തു.

നമ്പൂരി ഭജനം കഴിഞ്ഞ് ഇല്ലത്തെത്തി തന്റെ ഓലക്കുട കിഴക്കിനിയിൽ വെച്ചിട്ടു പോയി കുളിയും നിത്യകർമ്മാനുഷ്ഠാനാദികളും മറ്റും കഴിച്ചുവന്നു കുട മാറ്റിവയ്ക്കാനായി എടുത്തപ്പോൾ അതിന്മേലൊരു പാമ്പിനെക്കണ്ടു ഭയപ്പെട്ടു. ഉടനെ ആ പാമ്പു താഴെയിറങ്ങി, യഥാപൂർവ്വം ദിവ്യപുരുഷന്റെ രൂപം ധരിച്ചുകൊണ്ടു നമ്പൂരിയോട്, "മേക്കാട് ഭയപ്പെടേണ്ട, ഞാൻ വാസുകി തന്നെയാണ്. അങ്ങയുടെ സത്യസന്ധതയും ഭക്തിയും നിമിത്തം ഭഗവാൻ ശ്രീപരമേശ്വരൻ അങ്ങയെക്കുറിച്ച് ഏറ്റവും പ്രസാദിച്ചിരിക്കുന്നു. ഭവാന്റെ അഭീഷ്ടം സാധിപ്പിച്ചുതരുന്നതിനായി സ്വാമി അരുളിച്ചെയ്തിട്ടുതന്നെയാണ് ഇപ്പോൾ ഞാൻ ഇവിടെ വന്നിരിക്കുന്നത്. നമ്മൾ ആദ്യം കണ്ട ദിവസം ഞാൻ കാണിച്ചുതന്ന മാണിക്യക്കല്ല് ഇതാ. ഇത് ഇനി ഇവിടെത്തന്നെ ഇരിക്കട്ടെ. ഇതു സൂക്ഷിച്ചുവെച്ചുകൊള്ളണം. ഇതിരിക്കുന്നിടത്ത് ഒരിക്കലും ദാരിദ്ര്യദുഃഖം ബാധിക്കയില്ല." എന്നു പറഞ്ഞ് ആ ദിവ്യരത്നം കൊടുത്തിട്ടു വാസുകി പിന്നെയും പറഞ്ഞു, "ഇനി ഇവിടെ ഒരു നാഗയക്ഷിയും വന്നുചേരും. അപ്പോഴും മേക്കാട് ഭയപ്പെടേണ്ട."

ഇത്രയും പറഞ്ഞപ്പോഴേക്കും ആ ഇല്ലത്തെ മൂത്ത അന്തർജ്ജനം അവിടെ വന്നു ചേർന്നു. ആ സാദ്ധ്വി ഒരു സ്വജനഗൃഹത്തിൽ ഒരു സദ്യയ്ക്കു പോയിരിക്കുകയായിരുന്നു. ആ അന്തർജ്ജനം വന്ന് അവരുടെ മറക്കുട(മനക്കുട) ഇറയത്തു വച്ചിട്ടു അകത്തേക്കു കയറി. അപ്പോൾ ആ കുടയിൽ നിന്ന് ഒരു പാമ്പു താഴെയിറങ്ങി ഇഴഞ്ഞു കിഴക്കിനിയിലെത്തി. ഉടനെ ആ പാമ്പും സർവാംഗസുന്ദരിയായ ഒരു ദിവ്യസ്ത്രീയുടെ രൂപം ധരിച്ചു വാസുകിയുടെ അടുക്കൽ നിന്നു. വാസുകി പിന്നെയും പറഞ്ഞു തുടങ്ങി: "ഞങ്ങളുടെ രണ്ടുപേരുടെയും പ്രതിമകളുണ്ടാക്കിച്ച് ഈ

കിഴക്കിനിയിൽ പ്രതിഷ്ഠിച്ച് കുടുംബപരദേവതകളായി വിചാരിച്ച് എന്നും പതിവായി പൂജിച്ചു വന്ദിച്ചുകൊള്ളണം. അങ്ങനെ ചെയ്തുകൊണ്ടാൽ ഇവിടെ ശ്രേയസ്സുകൾക്ക് ഒരിക്കലും കുറവു വരികയില്ല. പാമ്പുകൾ മുറയ്ക്ക് ഇനിയും ഇവിടെ വന്നു ചേരും. അവയെല്ലാം യഥേഷ്ടം ഇവിടെ എവിടെയെങ്കിലും താമസിച്ചുകൊള്ളും. ഒന്നിനേയും പ്രത്യേകിച്ച് പ്രതിഷ്ഠിക്കണമെന്നില്ല. ഈ ഇല്ലവും ഇല്ലപ്പറമ്പും സർപ്പങ്ങളുടെ സങ്കേത മാക്കി സങ്കൽപ്പിച്ചുകൊണ്ടിരുന്നാൽ മതി. ഇവിടെ മലമൂത്രവിസർജ്ജന ങ്ങൾക്കും തുപ്പാനും എച്ചിൽക്കൈ കഴുകാനും മറ്റും പ്രത്യേകം ഓരോ സ്ഥലങ്ങളുണ്ടാക്കിക്കൊള്ളണം. അതാതു കാര്യങ്ങൾ അതാതു കാര്യങ്ങൾ അതാതു സ്ഥലങ്ങളിലല്ലാതെ മുറ്റത്തും പറമ്പിലും തുപ്പുകപോലും ചെയ്യരുത്. ഇവിടെ അടുക്കളയിലുള്ള അടുപ്പുകളിലല്ലാതെ പുറത്തെങ്ങും തീ കത്തിക്കരുത്. മുറ്റത്തും പറമ്പിലുമെങ്ങും വെട്ടുകയും കിളയ്ക്കുകയും കുഴിക്കുകയും ചെയ്യരുത്. അടുത്തുള്ള പറമ്പിൽ ഒരുപഭവനംകൂടിയുണ്ടാ ക്കണം. വിശേഷിച്ചുണ്ടാകുന്ന അടിയന്തരാദികളെല്ലാം അവിടെവെച്ചു നടത്തിക്കൊള്ളണം. പേറും തീണ്ടാരിയും ഈ ഇല്ലത്തു നടത്താൻ പാടില്ല. അവയ്ക്കുള്ള കാലമെടുക്കുമ്പോൾ അന്തർജ്ജനങ്ങൾ ആ ഉപഭവന ത്തിലേക്കു മാറിത്താമസിച്ചുകൊള്ളണം. ഈ ഇല്ലത്തിനകത്തും പുറത്തും മുറ്റത്തും പറമ്പിലും മറ്റൂം പാമ്പുകളെ ചിലപ്പോൾ കണ്ടേക്കും. എന്നാൽ ആരും ഭയപ്പെടേണ്ട. ഈ ഇല്ലത്തുള്ളവരെ പാമ്പുകൾ, അവയെ ചവിട്ടു കയോ മറ്റോ ചെയ്യാതെ കടിക്കുകയില്ല. അങ്ങനെ കടിച്ചാലും ഈ ഇല്ലത്തുള്ളവരെ വിഷം ബാധിക്കുകയില്ല. നേരെമറിച്ച് ആ വിഷം ആ പാമ്പുകളെത്തന്നെ ബാധിക്കും. അങ്ങനെ വന്നാൽ ആ പാമ്പുകളെ വിഷം ഇറക്കി വിട്ടേക്കണം. അങ്ങനെ ചെയ്തില്ലെങ്കിൽ ആ പാമ്പുകൾ മരിച്ചു പോയേക്കും. അന്യന്മാരെ പാമ്പുകൾ ദംശിച്ചാൽ ഈ ഇല്ലത്തുള്ളവർ വിഷമിറക്കരുത്. എന്നാൽ സർപ്പകോപം നിമിത്തം ജനങ്ങൾക്കുണ്ടാകുന്ന രോഗൾക്കും മറ്റൂം പ്രതിവിധി ചെയ്യുന്നതിന് വിരോധമില്ല. ഞങ്ങളെ പ്രതിഷ്ഠിക്കുന്ന ഈ കിഴക്കിനിയിൽ രണ്ടു വിളക്കുകൾ കെടാതെ എപ്പോഴും കത്തിക്കൊണ്ടിരിക്കണം. ഈ വിളക്കുകളിന്മേൽപ്പിടിച്ചുണ്ടാ കുന്ന മഷിയും ആ വിളക്കുകളിലെ എണ്ണയും സർപ്പകോപം നിമിത്തമു ണ്ടാകുന്ന ത്വഗ്രോഗങ്ങൾക്കും മറ്റും സിദ്ധൗഷധങ്ങളായിരിക്കുന്നതാണ്. ഞാനീപ്പറഞ്ഞിട്ടുള്ളവയെല്ലാം ഈ ഇല്ലത്തുള്ളവരും ഇനി ഉണ്ടാകുന്നവരും അറിഞ്ഞിരിക്കേണ്ടവയാകയാൽ തലമുറ തോറും എല്ലാവരും അവരവരുടെ

സന്തതികൾക്ക് ഉപദേശിച്ചുകൊള്ളണം." ഇങ്ങനെ വേണ്ടതെല്ലാം പറഞ്ഞതിന്റെ ശേഷം "ഇനി ആവശ്യപ്പെടുമ്പോൾ കാണാം" എന്നുകൂടി പറഞ്ഞിട്ടു വാസുകിയും നാഗയക്ഷിയും മറഞ്ഞു.

ആ നമ്പൂരി വാസുകി പറഞ്ഞതുപോലെ കിഴിക്കിനിയിൽ വാസുകിയേയും നാഗയക്ഷിയേയും പ്രതിഷ്ഠിക്കുകയും മറ്റും ചെയ്തു. അക്കാലം മുതൽക്ക് ആ ഇല്ലക്കാർക്കു 'മേക്കാട്ടുനമ്പൂരി' എന്നായിരുന്ന പേര് 'പാമ്പുമ്മേക്കാട്ടു നമ്പൂരി' എന്നായിത്തീരുകയും അതു പ്രസിദ്ധപ്പെടുകയും സ്ഥിരപ്പെടുകയും ചെയ്തു. അവിടെ ഇപ്പോഴും വാസുകി പറഞ്ഞിട്ടുള്ളതുപോലെയെല്ലാം ആചരിച്ചവരുന്നുണ്ടെന്നാണ് കേൾവി. ആ ഇല്ലത്തു വാസുകിയുടെ സാന്നിദ്ധ്യം സിദ്ധിച്ച കാലം മുതൽ ദാരിദ്ര്യമുണ്ടായിട്ടില്ല. സമ്പത്തു ക്രമേണ വർദ്ധിച്ചുതുടങ്ങുകയും ചെയ്തു. ഇപ്പോഴും അവിടെ സമ്പത്തു വർദ്ധിച്ചുകൊണ്ടുതന്നെയാണിരിക്കുന്നത്. അവിടെ ഇപ്പോൾ ഭജനത്തിനായിട്ടും സർപ്പകോപം നിമിത്തമുണ്ടാകുന്ന ദോഷങ്ങൾക്കു പ്രതിവിധികൾ ചെയ്യിക്കുന്നതിനായിട്ടും പ്രതിദിനമെന്നപോലെ അസംഖ്യമാളുകൾ വരികയും ഓരോന്നു ചെയ്യിക്കുകയും അവയ്ക്കെല്ലാം ദക്ഷിണയായും മറ്റും വളരെപ്പണം കൊടുക്കുകയും ചെയ്യുന്നുണ്ട്. അവിടെ ഇപ്പോൾ ആ ഇല്ലത്തെ വകയായിട്ടുതന്നെ ആണ്ടുതോറും വൃശ്ചികമാസം ഒന്നാംതീയതി മുതൽ നാൽപത്തൊന്നു ദിവസം സർപ്പബലി നടത്തിപ്പോരുന്നതു കൂടാതെ ഓരോരുത്തരുടെ വഴിപാടായിട്ടും മിക്ക ദിവസങ്ങളിലും അവിടെ സർപ്പബലി നടത്തപ്പെടുന്നുണ്ട്.

മേക്കാട്ടില്ലത്തു കിഴക്കിനിയിൽ വാസുകിയേയും നാഗയക്ഷിയേയും പ്രതിഷ്ഠിച്ചതിന്റെ ശേഷം കുറച്ചുകാലം കഴിഞ്ഞപ്പോഴേക്കും പാമ്പുമ്മേക്കാട്ടു നമ്പൂരിയെക്കുറിച്ചുള്ള കേൾവി ഭൂലോകത്തിൽ സർവ്വത്ര പരന്നു. സർപ്പകോപം നിമിത്തമുണ്ടാകുന്ന ത്വഗ്ദോഷാദിരോഗങ്ങൾക്കും മറ്റും ആ ഇല്ലത്തുള്ളവർ എന്തെങ്കിലും ചെയ്താൽ ഭേദപ്പെടുമെന്നുള്ള ഒരു വിശ്വാസം ജനങ്ങളുടെയിടയിൽ ദൃഢീഭവിക്കുകയും ചെയ്തു.

അക്കാലത്തുണ്ടായിരുന്ന ഒരു പാണ്ഡ്യരാജാവിന് കുഷ്ഠത്തിന്റെ ഛായയിൽ ഒരു മാതിരി ത്വഗ്രോഗം ബാധിച്ചിട്ടു പല ചികിത്സകളും മറ്റും ചെയ്തിട്ടും ഭേദമായില്ല. അങ്ങനെയിരുന്ന കാലത്തു പാമ്പുമ്മേക്കാട്ടു നമ്പൂരിയെക്കുറിച്ചു പാണ്ഡ്യരാജാവിന് അറിവുകിട്ടുകയാൽ അദ്ദേഹം

ആളയച്ച് അന്നു ഗൃഹസ്ഥനായിരുന്ന നമ്പൂരിയെ പാണ്ടിയിൽ കൊണ്ടു പോവുകയും നമ്പൂരിയുടെ ചികിത്സകൊണ്ടു രാജാവ് ക്ഷണത്തിൽ പൂർണ്ണ സുഖത്തെ പ്രാപിക്കുകയും ചെയ്തു. രാജാവ് നമ്പൂരിക്ക് ഒട്ടുവളരെ പണവും സമ്മാനങ്ങളും കൊടുത്താണു മടക്കിയയച്ചതെന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ.

നമ്പൂരി പരിവാരസമേതം പാണ്ഡ്യരാജ്യത്തുനിന്നു പുറപ്പെട്ടു ദക്ഷിണതിരുവിതാംകൂറിൽ ഇപ്പോൾ ഒരു പ്രധാന പട്ടണമായി പ്രശോഭി ക്കുന്ന 'നാഗരുകോവിൽ' എന്ന സ്ഥലത്തു വന്നപ്പോൾ വഴിക്കടുത്തുള്ള വനാന്തരത്തിൽ ഒരാർത്തനാദം കേട്ടു ദയാലുവുമായ ആ നമ്പൂരി സപരിവാരം ആ കാട്ടിലേക്കു ചെന്നു. അപ്പോൾ അവിടെ ഒരു സ്ത്രീ ഇരുന്നു കരയുന്നുണ്ടായിരുന്നു. അവളുടെ ദുഃഖകാരണം ചോദിച്ചപ്പോൾ "താനൊരു ചണ്ഡാലിയാണെന്നും ഈ സ്ഥലത്തു വന്നു പുല്ലറുത്തു കൊണ്ടുപോയി വല്ലവർക്കും കൊടുത്തു കിട്ടുന്നതു വാങ്ങിയാണ് താൻ നിത്യവൃത്തി കഴിച്ചുവരുന്നതെന്നും ആ പതിവുപോലെ അന്നും വന്നു പുല്ലറുത്തപ്പോൾ തന്റെ അരിവാൾ ഒരു ശിലാവിഗ്രഹത്തിന്മേൽ കൊണ്ടു സ്വൽപം മുറിയുകയാൽ അതിൽ നിന്നു രക്തപ്രവാഹമുണ്ടായിരിക്കുന്നു വെന്നും അതു കണ്ടു പേടിച്ചാണു താൻ കരയുന്നതെ"ന്നും പറഞ്ഞു. ആ ശാദ്വലപ്രദേശത്ത് പുല്ല് മുട്ടോളം വളർന്നുനിൽക്കുന്നുണ്ടായിരുന്നു. നമ്പൂരി തന്റെ ഭൃത്യന്മാരെക്കൊണ്ടു പുല്ലു മാറ്റിച്ചുചെന്നു നോക്കിയപ്പോൾ ആ വിഗ്രഹം പഞ്ചശിരസ്സായ ഒരു സർപ്പത്തിന്റേതായിരുന്നു. അതിന്റെ ഒരു തല സ്വൽപം മുറിഞ്ഞ് അപ്പോഴും രക്തം പ്രവഹിക്കുന്നുണ്ടായിരുന്നു. നമ്പൂരി തന്റെ മന്ത്രശക്തികൊണ്ടു രക്തപ്രവാഹം നിർത്തുകയും സാന്ത്വന വാക്കുകൾകൊണ്ടു ചണ്ഡാലിയെ സമാശ്വസിപ്പിച്ചു പറഞ്ഞയയ്ക്കുകയും ചെയ്തതിന്റെ ശേഷം സമീപസ്ഥന്മാരായ ചിലരെ ഈ വിവരം ഗ്രഹിപ്പിക്കുകയും അവർ മുഖാന്തിരം തൽക്കാലാവശ്യത്തിനു വേണ്ടുന്ന ഉപകരണങ്ങൾ വരുത്തി ആ നാഗപ്രതിമയ്ക്ക് അഞ്ചുപേർകൂടി പുണ്യാഹം കഴിക്കുകയും പാമ്പുമ്മേക്കാട്ടു നമ്പൂരിതന്നെ ഒരു പൂജ കഴിക്കുകയും ചെയ്തു.

പിന്നെ നമ്പൂരി അക്കാലത്ത് ആ ദേശത്തുണ്ടായിരുന്ന പ്രധാന ന്മാരെയൊക്കെക്കണ്ട് ഈ നാഗപ്രതിമ കാണപ്പെട്ടിരിക്കുന്ന വിവരം അറിയിക്കുകയും ഈ നാഗപ്രതിമ ഇവിടെ പ്രതിഷ്ഠിച്ചത് ഏറ്റവും

തപശ്ശക്തിയുള്ള ഒരു ദിവ്യനായിരിക്കണമെന്നും പ്രതിഷ്ഠിച്ച ആ മഹാന്റെ തപശ്ശക്തികൊണ്ടാണ് ഈ വിഗ്രത്തിന്റെ ചൈതന്യം ഇതുവരെ വിട്ടുപോകാത്തതെന്നും ചൈതന്യമില്ലാതിരുന്നുവെങ്കിൽ രക്തപ്രവാഹമുണ്ടാവുകയില്ലായിരുന്നുവല്ലോ എന്നും ഈ വിഗ്രഹത്തെ യഥായോഗ്യം പൂജിച്ചു വന്ദിച്ചുകൊണ്ടിരുന്നാൽ നാഗരാജാവ് സന്തോഷിക്കുകയും തന്നിമിത്തം ഈ ദേശക്കാർക്കു ശ്രേയസ്സു വർദ്ധിക്കുകയും ചെയ്യുമെന്നും മറ്റു പറയുകയും ജനങ്ങൾ അതെല്ലാം വിശ്വാസപൂർവ്വം സമ്മതിക്കുകയും ചെയ്തു.

അനന്തരം നമ്പൂരി ആ ദേശക്കാരുടെ സഹായസഹകരണങ്ങളോടുകൂടി ആ സ്ഥലത്തെ കാടും പുല്ലുമെല്ലാം വെട്ടിക്കളയിച്ച് അവിടം ജനസഞ്ചാരയോഗ്യമാക്കിത്തീർക്കുകയും ആ നാഗപ്രതിമയ്ക്കു മഞ്ഞും മഴയും വെയിലുമേൽക്കാതെയിരിക്കത്തക്കവണ്ണം അവിടെ ഒരു മേൽപ്പുര കെട്ടിക്കുകയും ചെയ്തു. ഇവയ്ക്കെല്ലാം വേണ്ടിവന്ന പണം ചെലവു ചെയ്തു പാമ്പുമ്മേക്കാട്ടു നമ്പൂരിതന്നെയാണ്. ജനങ്ങൾ വാക്കുകൊണ്ടും ദേഹംകൊണ്ടുമല്ലാതെ ധനംകൊണ്ടു സഹായിക്കണമെന്ന് അദ്ദേഹം ആവശ്യപ്പെട്ടില്ല. നമ്പൂരിയുടെ കൈവശം പാണ്ഡ്യരാജാവ് കൊടുത്തതായിട്ടുതന്നെ പണം ധാരാളമുണ്ടായിരുന്നു.

നാഗർക്കു (നാഗരാജാവിനു) കുടിലുപോലെ ഓലമേച്ചിലായിട്ടെങ്കിലും ഒരു കോവിൽ (അമ്പലം) അവിടെയുണ്ടായപ്പോൾ അതിനെ എല്ലാവരും 'നാഗരുകോവിൽ' എന്നു പറഞ്ഞുതുടങ്ങി. കാലക്രമേണ ആ ദേശത്തിന്റെയും പേർ അതുതന്നെയായിത്തീർന്നു. ആ കോവിൽ പാമ്പുമ്മേക്കാട്ടു നമ്പൂരിതന്നെ പതിവായി പൂജ നടത്തിത്തുടങ്ങുകയാൽ അവിടെ നാഗരാജാവിന്റെ സാന്നിദ്ധ്യവും ചൈതന്യവും സീമാതീതമായി വർദ്ധിച്ചു. അപ്പോൾ ആ ദേശക്കാരെല്ലാം നാഗരാജാവിനെ തങ്ങളുടെ ദേശപരദേവതയായി വിചാരിക്കുകയും ആചരിക്കുകയും വന്ദിക്കുകയും വഴിപാടുകൾ കഴിക്കുകയും മറ്റും തുടങ്ങി. അതിനാൽ ആ നാഗരുകോവിലിനെക്കുറിച്ചുള്ള പ്രസിദ്ധി ലോകത്തിൽ സർവ്വത്ര പരന്നു. അപ്പോൾ അവിടെ അന്യദേശക്കാരായ ജനങ്ങളും ഭജനത്തിനായും ദർശനത്തിനായും മറ്റും കണക്കില്ലാതെ വന്നു തുടങ്ങി. വഴിപാടുകളും സീമാതീതമായി വർദ്ധിച്ചു. എന്നിട്ടും കഴിച്ചുകൂട്ടാൻ വളരെ പ്രയാസമായിത്തീർന്നു. പാമ്പുമ്മേക്കാട്ടു നമ്പൂരി പൂജ കഴിക്കുകയല്ലാതെ മറ്റൊന്നും

ചെയ്യുകയില്ലല്ലോ. വഴിപാടുകളും മറ്റും വർദ്ധിച്ചതിനോടുകൂടി പാമ്പുമ്മേക്കാട്ടു നമ്പൂരിക്കും ശാന്തിക്കാർക്കും സമ്പാദ്യവും വർദ്ധിച്ചു.

പഞ്ചശിരസ്സായിട്ടുള്ള ആ നാഗപ്രതിമ പ്രതിഷ്ഠിച്ചിരിക്കുന്നത് അഞ്ചടി സമചതുരവും നിലനിരപ്പിൽനിന്നു സ്വല്പം താഴ്ചയുമുള്ള ഒരു സ്ഥലത്താണ്. അവിടെ മണ്ണിനു ധാരാളമായി ഈർപ്പം കാണുന്നുണ്ട്. ഇതിനോടടുത്തുള്ള സ്ഥലങ്ങളിൽ ഇതിനേക്കാൾ കുഴിച്ചാലും ലേശം പോലും ജലമയം കാണുന്നില്ല. ഈ പ്രതിമയിരിക്കുന്ന സ്ഥലത്തെ മണ്ണു രക്തവർണ്ണമായിട്ടാണ് ഇരിക്കുന്നത്. അതു നാഗരാജാവിന്റെ ഒരു ശിരസ്സിനു മുറിവുപറ്റി രക്തം വീണതിനാൽ അങ്ങനെയായതാണെന്നാണ് പറയുന്നത്. അവിടെ ദർശനത്തിനായി ചെല്ലുന്നവർക്കു പ്രസാദമായി കൊടുക്കുന്നത് ഈ മണ്ണാണ്. അതിനാൽ ദിവസംപ്രതി മണ്ണ് ആ സ്ഥലത്തുനിന്നെടുക്കുന്നുണ്ട്. ഈ മണ്ണു സകലവിധ ത്വഗ്രോഗങ്ങൾക്കും ഒരു സിദ്ധൗഷധമാണെന്നാണു ജനവിശ്വാസം. ഇക്കാലത്തും ആ പ്രസാദം തേച്ചിട്ടു പല ത്വഗ്രോഗികൾക്കും സുഖം സിദ്ധിക്കുന്നുമുണ്ട്. അതിനാൽ ദൂരസ്ഥലങ്ങളിൽനിന്നും പ്രതിദിനം അനേകമാളുകൾ വന്ന് ഈ പ്രസാദം വാങ്ങി കൊണ്ടുപോകുന്നുമുണ്ട്. ഇതൊന്നുകൊണ്ടും ആ സ്ഥലത്തിനു ലേശംപോലും താഴ്ച വരുന്നില്ല. അവിടെനിന്ന് എടുക്കുന്നേടത്തോളം മണ്ണ് അടുത്ത ദിവസത്തേക്ക് അവിടെ ഉണ്ടായിക്കൊള്ളും. ഇതൊരത്ഭുതമാണല്ലോ.

പിന്നെ ഇവിടെ ഒരു ചെടിയുണ്ട്. ആ ജാതി ചെടി ഭൂലോകത്തിൽ മറ്റൊരിടത്തുമില്ല. ഇതിന്റെ പേർ ആർക്കും അറിഞ്ഞുകൂടാ. ഇത് അനേകം പേർ വന്നു കാണുന്നുണ്ട്.

ഇപ്രകാരമെല്ലാം മാഹാത്മ്യത്തോടുകൂടിയിരിക്കുന്ന നാഗരാജൻ ഒരു കുടിൽപോലെയുള്ള ഓലപ്പുരയിൽ ഒരു കുഴിയിലിരിക്കുന്നതു ഭംഗിയില്ലെന്നും ഒരു നല്ല അമ്പലം പണിയിച്ച് ഈ വിഗ്രഹമെടുത്തു മാറ്റി പ്രതിഷ്ഠിക്കണമെന്നും തോന്നുകയാൽ പാമ്പുമ്മേക്കാട്ടു നമ്പൂരി അവിടെ ഒന്നാന്തരത്തിൽ ഒരമ്പലം പണിയിക്കുകയും ബിംബം മാറ്റി പ്രതിഷ്ഠിക്കുന്നതിന് വേണ്ടതെല്ലാം വട്ടംകൂട്ടുകയും മുഹൂർത്തം നിശ്ചയിക്കുകയും ചെയ്തു. മുഹൂർത്തദിവസത്തിന്റെ തലേദിവസം രാത്രിയിൽ നാഗരാജാവ് നമ്പൂരിയുടെ അടുക്കൽ ചെന്ന് 'എന്നെ മാറ്റി പ്രതിഷ്ഠിക്കരുത്, എനിക്ക്

ഇവിടെത്തന്നെയിരുന്നാൽ മതി' എന്നു പറഞ്ഞതായി അദ്ദേഹത്തിന് ഒരു സ്വപ്നമുണ്ടായി. അതിനാൽ അദ്ദേഹം ആ മാറ്റിപ്രതിഷ്ഠ വേണ്ടെന്നു വയ്ക്കുകയും പുത്തനായി പണിയിച്ച അമ്പലത്തിൽ ഒരു വിഷ്ണുവിഗ്രഹ വും ശിവലിംഗവും പ്രതിഷ്ഠിക്കുകയും ചെയ്തു. നാഗരാജാവ് ഇപ്പോഴും പൂർവ്വസ്ഥിതിയിൽ ആ സ്ഥലത്തുതന്നെ ഇരിക്കുന്നു.

ആ നമ്പൂരി അവിടെ നിത്യനിദാനം, മാസവിശേഷം, ആട്ട (ആണ്ടു) വിശേഷം മുതലായവയ്ക്കെല്ലാം വേണ്ടുന്ന വസ്തുവകകൾ ശേഖരിക്കു കയും ആണ്ടുതോറും മീനമാസത്തിലായില്യം മുതൽ പത്തു ദിവസത്തെ ഉൽസവം പതിവാക്കുകയും ചെയ്തു. അദ്ദേഹത്തിനു പ്രായാധിക്യം നിമിത്തം അവിടെത്താമസിക്കാനും പതിവായി പൂജനടത്താനും പ്രയാസ മായപ്പോൾ ഇല്ലത്തേക്കു പോയി. പിന്നെ അദ്ദേഹത്തിന്റെ പുത്രന്മാരും പൗത്രന്മാരും ചിലപ്പോൾ നാഗരുകോവിൽ പോയിത്താമസിക്കുകയും ക്ഷേത്രകാര്യങ്ങളന്വേഷിക്കുകയും ചെയ്തിരുന്നു. അപ്പോൾ പൂജയ്ക്കും മറ്റും വേറെ അളുകളെ നിയമിച്ചു. ക്രമേണ ആ ഇല്ലത്തുള്ളവർ ആണ്ടി ലൊരിക്കൽ മീനമാസത്തിൽ ഉൽസവത്തിനുമാത്രം അവിടെപ്പോവുകയും ഉൽസവത്തിന്റെ ക്രിയകൾ നടത്തുകയും ശേഷം കാര്യങ്ങളെല്ലാം അന്യന്മാരെക്കൊണ്ടു നടത്തിക്കുകയുമായി. അങ്ങനെ കുറച്ചു കാലം കഴിഞ്ഞപ്പോൾ ആ ദേവസ്വം തിരുവിതാംകൂർ സർക്കാരിൽ ചേർത്തു. അപ്പോൾ അവിടെ പാമ്പുമ്മേക്കാട്ടില്ലത്തേക്കു തന്ത്രം മാത്രമായിത്തീർന്നു. അതിനു സർക്കാരിൽനിന്നും അവർക്കു ചില അനുഭവങ്ങളും നിശ്ചയിച്ചു. അതിനൊന്നിനും ഇപ്പോഴും ഭേദം വന്നിട്ടില്ല. നാഗരുകോവിൽ ഉൽസവ ത്തിനു തന്ത്രം നടത്താൻ പാമ്പുമ്മേക്കാട്ടു നമ്പൂരിതന്നെ വേണമെന്നും ആൾപ്പേരായാൽപ്പോരെന്നുമാണ് വെച്ചിരിക്കുന്നത്. അവിടെ ഉൽസവത്തിന് ആ ഇല്ലത്തു നിന്നുതന്നെ ആരെങ്കിലും പോവുകയും തന്ത്രം നടത്തുകയും അതിനു നിശ്ചയിട്ടിട്ടുള്ള അനുഭവം വാങ്ങുകയും ഇപ്പോഴും നടന്നു വരുന്നുണ്ട്. വേറെ അധികാരമൊന്നും ഇപ്പോൾ ആ ഇല്ലക്കാർക്ക് അവിടെയില്ല.

പാമ്പുമ്മേക്കാട്ടില്ലത്ത് ഒരു കാലത്ത് പൂർവ്വാചാരങ്ങളിലും പൂർവ്വന്മാരുടെ ഉപദേശങ്ങളിലും പ്രതിപത്തിയും വിശ്വാസവും കുറവായിട്ട് ഒരു നമ്പൂരി ഉണ്ടായിത്തീർന്നു. അദ്ദേഹത്തിനു കുലപരദേവതകളായ നാഗത്താന്മാരിൽ ഭക്തിയും കുറവായിരുന്നു. അതിനാൽ ഒരടിയന്തിരം

ഇല്ലത്തുവെച്ചുതന്നെ നടത്തണമെന്നു നിശ്ചയിച്ചു. നെടുമ്പുരയ്ക്കു തൂണിടാൻ കുഴികൾ കുഴിച്ചപ്പോൾത്തന്നെ മണ്ണിനടിയിലിരുന്നിരുന്ന ചില പാമ്പിൻമുട്ടകൾ പൊട്ടുകയും ചില സർപ്പങ്ങൾക്കു ജീവഹാനി സംഭവിക്കുകയും ചെയ്തു. അപ്പോഴേക്കും പാമ്പുകൾ കൂട്ടത്തോടെ ഇളകിപ്പുറപ്പെട്ടു. 'ഇല്ലത്തിനകത്തും പുറത്തും മുറ്റത്തും പറമ്പിലും സർവ്വത്ര പാമ്പുകൾ നിറഞ്ഞു. അടുക്കളയിലും അടുപ്പുകളിലുമെല്ലാം പാമ്പുകൾ നിറയുകയാൽ അവിടെ അരിവെയ്ക്കാനും ഉണ്ണാനുമൊന്നും നിവൃത്തിയില്ലാതെയായി. അവിടെ പുരകൾ കെട്ടാനും മറ്റും കൂലിവേലക്കാർ മുതലായവർ പേടിച്ചിട്ടു പടിക്കകത്തു കടക്കാതെയുമായി. അപ്പോൾ നമ്പൂരി വല്ലാതെ വിഷണ്ണനായിത്തീർന്നു. പിന്നെ ആ നമ്പൂരി ചെയ്തതും ചെയ്യിച്ചതുമായ ആ അക്രമപ്രവൃത്തികൾക്കെല്ലാം പ്രശ്നവിധിപ്രകാരം പ്രതിവിധികളും പ്രായശ്ചിത്തങ്ങളും ചെയ്തതിൽപിന്നെയാണ് പാമ്പുകളൊതുങ്ങി പൂർവ്വസ്ഥിതിയിലാവുകയും ഇല്ലത്തു യഥാപൂർവ്വം പാർക്കാറാവുകയും ചെയ്തത്. പിന്നെ അടിയന്തിരം പതിവുപോലെ ഉപഭവനസ്ഥലത്തുവെച്ചു നടത്തി. അതിൽപ്പിന്നെ അവിടെയാരും മുൻപതിവിനു വിരോധമായി ഒന്നും ചെയ്യാറില്ല. അങ്ങനെ പ്രവർത്തിച്ച ആ നമ്പൂരി ആധിയും വ്യാധിയും പിടിപെട്ട് അചിരേണ കാലധർമ്മത്തെ പ്രാപിക്കുകയും ചെയ്തു.

കേരളത്തിൽ സർപ്പബലി നടത്തുക, സർപ്പക്കാവു മാറ്റുക മുതലായവ ചെയ്വാനുള്ള അധികാരം പാമ്പുമ്മേക്കാട്ടു നമ്പൂരിക്കു മാത്രമേയുള്ളു എന്നാണ് വെച്ചിരിക്കുന്നത്. അതിനാൽ ആണ്ടുതോറും ആ ഇല്ലത്തുള്ളവർ ചെല്ലേണ്ടുന്ന സ്ഥലങ്ങൾ വളരെയുണ്ട്. അവിടെയൊക്കെ ചെന്നുചേരാൻ അവരെക്കൊണ്ടു സാധിക്കായ്കയാൽ അവർ അവരുടെ ആൾപ്പേരായി മറ്റു നമ്പൂരിമാരെ അയച്ചും പല സ്ഥലങ്ങളിലും ആവശ്യങ്ങൾ നടത്തിക്കുന്നുണ്ട്.

പാമ്പുകൾ പാമ്പുമ്മേക്കാട്ടില്ലത്തെ പരദേവതമാരും കാവൽക്കാരുമായിട്ടാണ് അവിടെ വർത്തിക്കുന്നത്. അവർ ആ ഇല്ലത്തേക്കു ധാരാളമായി ധനം വരുത്തിക്കൊടുക്കുന്നുണ്ട്. അവിടെനിന്ന് ഒരു പുല്ലുപോലും അന്യന്മാർ കൊണ്ടുപോകാതെ അവർ കാത്തു സൂക്ഷിക്കുന്നുമുണ്ട്.

ഒരിക്കൽ 'ചേകണ്ണൻ' എന്നു പ്രസിദ്ധനായ തസ്ക്കരത്തലവനും കൂട്ടുകാരും കൂടി പല സ്ഥലങ്ങളിൽക്കയറി കൊള്ളചെയ്ത് ഒട്ടുവളരെ പണവും പണ്ടങ്ങളും കെട്ടിയെടുത്തുകൊണ്ടു പോകുംവഴി പാമ്പു മ്മേക്കാട്ടില്ലത്തും കയറി. അവിടെ പണമായിട്ടും പണ്ടങ്ങളായിട്ടുമുണ്ടായി രുന്നതെല്ലാം കൈക്കലാക്കിക്കൊണ്ടു പുറത്തുവന്നു നോക്കിയപ്പോൾ, അകത്തേക്കു കടന്നപ്പോൾ പുറത്തുവെച്ച ചുമടുകളിന്മേലെല്ലാം ഓരോ നാഗവീരന്മാർ തലപൊക്കിപ്പിടിച്ചുകൊണ്ടിരിക്കുന്നതായി കണ്ടു. ആ ചുമടു കളെല്ലാമുപേക്ഷിച്ച് ആ ഇല്ലത്തുനിന്നെടുത്തതും കൊണ്ടു പൊയ്ക്കളയാ മെന്നു വിചാരിച്ച് അവർ പോകാനായി ഭാവിച്ചപ്പോൾ പട്ടാളക്കാരെപ്പോലെ ഒട്ടുവളരെ പാമ്പുകൾ മുമ്പിൽ വന്ന് അണിനിരന്നു. തിരിഞ്ഞുനോക്കിയ പ്പോൾ പിന്നിലും അതുപോലെതന്നെ സർപ്പങ്ങൾ നിരന്നിരിക്കുന്നതു കണ്ടു. തസ്കരന്മാരെല്ലാം മുമ്പോട്ടും പുറകോട്ടും പോകാൻ നിവൃത്തി യില്ലാതെ അവിടെ അകപ്പെട്ടു. വെളുപ്പാൻകാലമായപ്പോൾ ഗൃഹസ്ഥൻ നമ്പൂരി കുളിക്കാൻ പോകാനായിട്ട് ഒരു വിളക്കുമെടുത്തുകൊണ്ടു പുറത്തു വന്നു. അപ്പോൾ മുറ്റത്തു ചിലർ നിൽക്കുന്നതു കണ്ട് "ആരാണത്?" എന്നു ചോദിച്ചുകൊണ്ട് അടുത്തു ചെന്നു. ഉടനെ ആ തസ്ക്കരന്മാർ നമ്പൂരിയുടെ കാൽക്കൽ വീണു വന്ദിച്ചിട്ടു പരമാർത്ഥമൊക്കെ പറയുകയും അവിടെ നിന്നു സദയം വിട്ടയയ്ക്കണമെന്ന് അപേക്ഷിക്കുകയും ചെയ്തു. അപ്പോൾ നമ്പൂരി "നിങ്ങൾ കൊണ്ടു വന്നതും ഇവിടെനിന്നെടുത്തതുമെല്ലാം അവിടെ വെച്ചിട്ടു പൊയ്ക്കൊൾവിൻ. നിങ്ങളെ ആരും ഉപദ്രവിക്കുകയില്ല" എന്നു പറഞ്ഞു. അപ്രകാരം അവർ ഒന്നുമെടുക്കാതെ യാത്രയായി. അപ്പോൾ അവിടെയെങ്ങും ഒരു പാമ്പിനെയും കണ്ടില്ല. അവർ പോയി നേരം വെളുക്കുന്നതിനുമുമ്പ് അവരവരുടെ ദിക്കിലെത്തി. ഇങ്ങനെ ഇവിടെ അനേകം സംഗതികളുണ്ടായിട്ടുണ്ട്.

ഇനി ഈ അടുത്ത കാലത്തുണ്ടായവയും സ്വയം കണ്ടു ബോധിച്ചിട്ടുള്ളവയുമായ ചില സംഗതികൾകൂടി പറയാം.

ഏതാനും കൊല്ലങ്ങൾക്കുമുമ്പ് ഒരു മീനമാസത്തിൽ ഒരു പാമ്പുമ്മേക്കാട്ടു നമ്പൂരി നാഗരുകോവിലിലേക്കുള്ള യാത്രയിൽ അമ്പല പ്പുഴെ വന്നിരുന്നു. അന്ന് അവിടെ ഉത്സവവുമായിരുന്നു. നമ്പൂരി രാത്രിയിൽ എന്തോ ആവശ്യത്തിനായി മതിൽക്കകത്തുനിന്നു കുളപ്പുരയിൽക്കൂടി കിഴക്കേ നടയിലുള്ള കുളത്തിലേക്ക് ഇറങ്ങിപ്പോയപ്പോൾ ഒരു പാമ്പിനെ

കാണാതെ ഒന്നു ചവിട്ടി. ഉടനെ ആ സർപ്പവീരൻ ആളറിയാതെ നമ്പൂരിയുടെ കാലിന്മേൽ ഒരു കടിയും കൊടുത്തു. അപ്പോൾ നമ്പൂരി, "ഓ! ഒരു വിദ്വാൻ നമ്മെ പിടികൂടിയല്ലോ. സാധു ആളറിയാതെയാണ്. ഇനി അയാളുടെ വിഷമിറക്കി വിടണമല്ലോ. അല്ലാഞ്ഞാൽ സാധു മരിച്ചു പോയേക്കും. താസിൽദാരെ ഇങ്ങോട്ടു വിളിക്കണം" എന്നു പറഞ്ഞു. ഉടനെ ഒരാൾ ചെന്നു "പാമ്പുമ്മേക്കാട്ടു നമ്പൂരി അന്വേഷിക്കുന്നു" എന്നു താസിൽദാരോടു പറഞ്ഞു. ഉത്സവകാലമായിരുന്നതിനാൽ അദ്ദേഹം മതിൽക്കകത്തുതന്നെയുണ്ടായിരുന്നു. അതിനാലദ്ദേഹം ഉടനെ നമ്പൂരി യുടെ അടുക്കലെത്തി. നമ്പൂരി അവിടെയുണ്ടായ സംഗതി അദ്ദേഹത്തെ ഗ്രഹിപ്പിക്കുകയും ഒരിടങ്ങഴി പാലും രണ്ടു കരിക്കും (ഇളനീരും) മൂന്നുരുളിയും വേണമെന്ന് ആവശ്യപ്പെടുകയും താസിൽദാരദ്ദേഹം ഇവയെല്ലാം ക്ഷണത്തിൽ വരുത്തിക്കൊടുക്കുകയും ചെയ്തു. നമ്പൂരിയെ കടിച്ച പാമ്പ് അപ്പോഴും ആ കുളക്കടവിൽതന്നെ കിടക്കുന്നുണ്ടായിരുന്നു. നമ്പൂരി അതിനെ കണ്ടിട്ടു "വിഷം വല്ലാതെ ബാധിച്ചതിനാൽ സാധുവിനു നടക്കാൻ വയ്യാതെയായിപ്പോയി" എന്നുപറഞ്ഞുകൊണ്ട് ആ ഉരുളികൾ മൂന്നും മലർത്തിവെച്ച് ഒന്നിൽ പാലും മറ്റൊന്നിൽ ശുദ്ധജലവുമാക്കി വെച്ചിട്ട് ഒരു മന്ത്രം ജപിച്ചുകൊണ്ട് ആ പാമ്പിനോട് "ഈ പാലിനകത്ത് ഇറങ്ങിക്കിടക്ക്" എന്നു പറഞ്ഞു. ഉടനെ ആ പാമ്പു പതുക്കെ തല പൊക്കിയിഴഞ്ഞ് ആ പാലിനകത്തിറങ്ങിക്കിടന്നു. ഒരു മാത്രനേരം കഴിഞ്ഞ പ്പോൾ ആ പാലു കരി കലക്കിയതുപോലെ കറുത്തു. അപ്പോൾ നമ്പൂരി "ഇനി ആ ഇളനീർ വെള്ളത്തിലിറങ്ങിക്കിടക്ക്"എന്നു പറഞ്ഞു. ഉടനെ പാമ്പ് അങ്ങനെ ചെയ്തു. ആ ഇളനീർവെള്ളവും വല്ലാതെ കറുത്തു വശായി. അപ്പോൾ നമ്പൂരി "ഇപ്പോൾ വിഷമെല്ലാം പോയിരിക്കുന്നു. ഇനി ആ ശുദ്ധജലത്തിലിറങ്ങി കുളിച്ചിട്ട് എങ്ങോട്ടെങ്കിലും ഇഷ്ടംപോലെ പോകാം" എന്നു പറഞ്ഞു. ഉടനെ പാമ്പു ശുദ്ധജലത്തിലിറങ്ങി ക്കുളിക്കുകയും ചെയ്തിട്ട് ആ കടവിനോടടുത്തു തെക്കു വശത്തായി നിൽക്കുന്ന ആലിന്മേലേക്കു കയറിപ്പോയി. നമ്പൂരി പാമ്പു കടിച്ച സ്ഥലത്തു പുറപ്പെട്ടിരുന്ന ചോര കുളത്തിലിറങ്ങി കഴുകിക്കളഞ്ഞിട്ട് അമ്പലത്തിലേക്കും പോയി. അദ്ദേഹത്തെ വിഷം ബാധിച്ചില്ല.

എന്നാൽ പാമ്പുമ്മേക്കാട്ടു നമ്പൂരിമാരെല്ലാവരും മേൽപറഞ്ഞതു പോലെ പാമ്പുകൾക്കു വിഷമിറക്കുകയും മറ്റും ചെയ്തിരുന്നില്ല.

"ഏകയോനിപ്രസൂതാനാം തേഷാം ഗന്ധം പൃഥക് പൃഥക്" എന്നുള്ളതു പോലെയാണ് അവരുടെ സ്വഭാവം.

ഒരിക്കൽ വൈക്കത്തു ക്ഷേത്രത്തിന്റെ മതിൽക്കകത്തുവെച്ച് ഒരു പാമ്പുമ്മേക്കാട്ടു നമ്പൂരിയെ ഒരു സർപ്പം ദംശിക്കുകയുണ്ടായി. ആ നമ്പൂരി ആ പാമ്പിന്റെ വിഷമിറക്കാനും മറ്റും ശ്രമിച്ചില്ല. അദ്ദേഹം കുളത്തിലിറങ്ങി കാലിന്മേലുണ്ടായിരുന്ന ചോര തേച്ചുകഴുകിക്കളഞ്ഞിട്ടു മുറയ്ക്കു പോയി സദ്യയുണ്ടു. അദ്ദേഹത്തെ വിഷം ബാധിച്ചില്ല. പാമ്പു വളരെ പ്രയാസപ്പെട്ടു മതിൽക്കു പുറത്തോളം പോയി അവിടെക്കിടന്നു ചത്തു.

പിന്നെ ഒരു പാമ്പുമ്മേക്കാട്ടുനമ്പൂരി ഒരിക്കൽ അടൂര് ഒരില്ലത്ത് ഒരു വേളിയടിയന്തിരത്തിനു പോയിരുന്നു. അടിതന്തിരത്തിന്റെ തലേദിവസം അത്താഴം കഴിഞ്ഞപ്പോൾ കിടക്കുന്നതിന് ആ ഇല്ലത്ത് സൗകര്യ മില്ലാതെയിരുന്നതിനാൽ ചില കൂട്ടുകാരോടുകൂടി നമ്പൂരി മറ്റൊരു സ്ഥലത്തേക്കു പോയി. മധ്യേമാർഗ്ഗം ഒരു പാമ്പു നമ്പൂരിയെ കടിച്ചു. കൂടെയുള്ളവർ ഭയപ്പെട്ടെങ്കിലോ എന്നു വിചാരിച്ചു നമ്പൂരി അപ്പോൾ ഒന്നും പറഞ്ഞില്ല. കൂട്ടുകാരെല്ലാം ഇടയ്ക്കുവെച്ച് ഓരോ വഴിക്കു പിരിഞ്ഞു പോയതിന്റെ ശേഷം അദ്ദേഹം നിശ്ചിതസ്ഥലത്തെത്തി വിവരം പറയു കയും വെള്ളം വാങ്ങി കാലിന്മേലുണ്ടായിരുന്ന ചോര കഴുകിക്കളഞ്ഞിട്ട് അകത്തു കയറിക്കിടന്നു സുഖമായിട്ടുറങ്ങുകയും ചെയ്തു. അദ്ദേഹ ത്തെയും വിഷം ബാധിച്ചില്ല. പാമ്പിന്റെ കാര്യം അദ്ദേഹം അന്വേഷിച്ചുമില്ല.

കോട്ടയത്തു വയസ്ക്കരെ കഴിഞ്ഞുപോയ അച്ഛൻമൂസ്സ് അവർക ളുടെ കാലത്ത് അന്നത്തെ പാമ്പുമ്മേക്കാട്ട് അച്ഛൻ നമ്പൂരി ഒരു വഴിയാത്ര യിൽ വയസ്ക്കരയില്ലത്തു വന്നിരുന്നു. കുളിയും തേവാരവും ഊണും മറ്റും കഴിഞ്ഞു സൈ്വരസല്ലാപം ചെയ്തുകൊണ്ടിരുന്നതിനിടയ്ക്കു മൂസ്സവർകൾ നമ്പൂരിയോട് "ഇവിടെ ഈ തെക്കേക്കുളത്തിന്റെ കിഴക്കേക്കരയിൽ ഒരു സർപ്പമിരിക്കുന്നുണ്ട്. അതിന്റെ അടുക്കൽ ചില മരങ്ങളുണ്ട്. ആ മരങ്ങളുടെ ഇലകളും മറ്റും വീണു വേനൽക്കാലങ്ങളിൽ കുളത്തിലെ വെള്ളം ചീത്തയാകുന്നു. സർപ്പത്തിന്റെ അടുക്കൽ നിൽക്കുന്നവയായതു കൊണ്ട് ആ മരങ്ങൾ വെട്ടിക്കളയാമോ എന്നു സംശയവുമുണ്ട്. മേക്കാട് ആ സർപ്പത്തെ അവിടെനിന്ന് ഒന്നു മാറ്റിയിരുത്താമെങ്കിൽ ആ മരങ്ങ ളൊക്കെ വെട്ടിക്കളയിക്കാമായിരുന്നു. എന്താ അങ്ങനെ ചെയ്യാൻ വയ്യേ?"

എന്നു ചോദിച്ചു. അതിനു മറുപടിയായിട്ട് അച്ഛൻ നമ്പൂരി "ഓഹോ, സർപ്പത്തെ ഞാൻ മാറ്റിയിരുത്താം. അതു ഞാൻ ചെയ്യേണ്ടതാണല്ലോ. എന്നാൽ മൂസ്സും ചെയ്യേണ്ടതായിട്ട് ഒരു കാര്യമുണ്ട്. അതെന്തെന്നാൽ സർപ്പത്തെ മാറ്റിയിരുത്തുന്ന സ്ഥലത്തേക്ക് ഈ കുളവും മാറ്റണം. അതു ഞാൻ വിചാരിച്ചാൽ കഴിയുന്നതല്ല. അതിനാൽ അതു മൂസ്സു വേണം" എന്നു പറഞ്ഞു. അപ്പോൾ മൂസ്സവർകൾ "കുളം മാറ്റുക അസാധ്യമാണല്ലോ" എന്നു പറഞ്ഞു. ഉടനെ നമ്പൂരി "എന്നാൽ മറ്റേതും അങ്ങനെതന്നെ. ഈ സർപ്പം ആ കുളത്തിന്റെ കരയ്ക്കല്ലാതെ ഇരിക്കയില്ല. പിന്നെ, നമ്മെപ്പോലെ തന്നെ സർപ്പങ്ങളേയും വിചാരിക്കണം. നമ്മൾ സ്ഥിരമായിത്താമസിക്കുന്ന സ്ഥലത്തുനിന്നു മാറിത്താമസിക്കണമെന്ന് ആരെങ്കിലും നിർബന്ധിച്ചാൽ അതു നമുക്കു സമ്മതവും സന്തോഷകരവുമാകുമോ? അതു പോലെ വിചാരിക്കൂ" എന്നു പറഞ്ഞു. അതുകേട്ടു മൂസ്സവർകൾ "എന്നാൽ വേണ്ട" എന്നു പറഞ്ഞു. അത് അപ്പോൾ അങ്ങനെ അവസാനിച്ചു.

അനന്തരം രണ്ടുമൂന്നു കൊല്ലം കഴിഞ്ഞപ്പോൾ ഒരു നായരുടെ വക സർപ്പക്കാവു മാറ്റുന്നതിനായി പാമ്പുമ്മേക്കാട്ടു മഹൻനമ്പൂരി കോട്ടയത്തു വന്നിരുന്നു. അദ്ദേഹത്തിനും ഊണു വയസ്ക്കരെയായിരുന്നു. ഊണു കഴിഞ്ഞ് ഓരോ വർത്തമാനങ്ങൾ പറഞ്ഞുകൊണ്ടിരുന്നപ്പോൾ അച്ഛൻ മൂസ്സവർകൾ വയസ്ക്കരെ കുളത്തിൻ കരയിലിരിക്കുന്ന സർപ്പത്തെ മാറ്റിയിരുത്തുന്ന കാര്യം മഹൻ നമ്പൂരിയോടും പറഞ്ഞു. മഹൻനമ്പൂരി അതിനു യാതൊരു വിരോധവും പറഞ്ഞില്ല. 'സൗകര്യമുണ്ടെങ്കിൽ അതു നാളെത്തന്നെ നടത്തിക്കളയാം' എന്നായിരുന്നു മഹൻനമ്പൂരിയുടെ മറുപടി. അപ്പോൾ അച്ഛൻമൂസ്സവർകൾ 'നാളെ നടത്താൻ തരമില്ല. മേക്കാട് ഇനി ഈ ദിക്കിലെങ്ങാനും വരുമ്പോൾ മതി' എന്നു പറഞ്ഞു. അച്ഛൻ നമ്പൂരിയുടെ അഭിപ്രായമറിഞ്ഞപ്പോൾത്തന്നെ അച്ഛൻമൂസ്സവർകൾ സർപ്പത്തെ മാറ്റിയിരുത്തുന്ന കാര്യം വേണ്ടെന്നു തീർച്ചപ്പെടുത്തി ക്കഴിഞ്ഞിരുന്നു. പിന്നെ അച്ഛൻ നമ്പൂരിയുടെ അഭിപ്രായം തന്നെയാണോ മഹൻനമ്പൂരിക്കുമെന്നറിയാനായിട്ടു മാത്രമായിരുന്നു അദ്ദേഹത്തോടും ഇതു പറഞ്ഞത്. വയസ്ക്കര കുളത്തിൻകരയിലിരിക്കുന്ന സർപ്പം ഇപ്പോഴും അവിടെത്തന്നെ ഇരിക്കുന്നു.

പാമ്പുമ്മേക്കാട്ടു നമ്പൂരിമാരുടെ സ്വഭാവം മാറുന്നുണ്ടെങ്കിലും സർപ്പങ്ങളുടെ സ്വഭാവത്തിന്നും മാഹാത്മ്യത്തിന്നും ഇതുവരെ ഒരു മാറ്റവും

വന്നിട്ടില്ല. അടുത്ത കാലത്തുതന്നെ ഒരു മാപ്പിള (ക്രിസ്ത്യനി) പാമ്പുമ്മേക്കാട്ടില്ലത്തെ പറമ്പിൽനിന്ന് ഒരു നാളികേരമോ മറ്റോ മോഷ്ടിച്ചെടുത്തുകൊണ്ടു പുറത്തിറങ്ങി. ഉടനെ പാമ്പു ചെന്നു മാപ്പിളയെ തടുത്തു. മാപ്പിള പാമ്പിനെ തല്ലിക്കൊന്നു. ഉടനെ മാപ്പിളയ്ക്കു കണ്ണു കാണാൻ വയ്യാതെയായി. പിന്നെ അയാൾ അയാളുടെ വീട്ടിലേക്കു പോയതുതന്നെ പരാശ്രയത്തോടുകൂടിയാണ്. പല ചികിത്സകളും മറ്റും ചെയ്തിട്ടും മാപ്പിളയ്ക്കു കണ്ണു കാണാറായില്ല. ഒടുക്കം ഒരു പ്രശ്നക്കാരന്റെ വിധിപ്രകാരം സ്വർണ്ണംകൊണ്ട് ഒരു നാഗപ്രതിമയുണ്ടാക്കിച്ചു പാമ്പു മ്മേക്കാട്ടില്ലത്തു കൊണ്ടു ചെന്നു കൊടുത്തു പ്രായശ്ചിത്തം ചെയ്തു. അപ്പോൾ മാപ്പിളയ്ക്കു കണ്ണു കാണാറായി.

ഒരിക്കൽ നാഗരുകോവിലിൽ ഉത്സവത്തിനു തന്ത്രം നടത്താൻ പോയിരുന്നത് ഒരു മഹൻ നമ്പൂരിയായിരുന്നു. അദ്ദേഹത്തിനു കാലത്തു പത്തുമണിക്കുമുമ്പ് ഊണു കഴിക്കണം. അങ്ങനെയാണു പതിവ്. അതിനാലദ്ദേഹം ആ ഉത്സവകാലത്തു തന്ത്രി നടത്താനുള്ളവയെല്ലാം പത്തുമണിക്കുമുമ്പും ഊണ് പത്തുമണിക്കും കഴിച്ചിരുന്നു. അതു നാട്ടുകാർക്ക് അത്ര സമ്മതമായില്ല. ഉച്ചയ്ക്കുമുമ്പ് ഉച്ചപ്പൂജ കഴിക്കുന്നതു ശരിയല്ലെന്നായിരുന്നു ജനങ്ങളുടെ അഭിപ്രായം. ആ വിവരം ചിലർ നമ്പൂരിയെ ഗ്രഹിപ്പിക്കുകയും ചെയ്തു. അതൊന്നും അദ്ദേഹം വക വെച്ചില്ല. അദ്ദേഹം അദ്ദേഹത്തിന്റെ പതിവുപോലെ പിറ്റേദിവസവും പത്തു മണിക്കുമുമ്പ് ഉച്ചപ്പൂജ കഴിച്ചു. അന്നു ക്ഷേത്രത്തിലെ ശ്രീകാര്യക്കാരൻ പട്ടർ തന്ത്രിനമ്പൂരിയെ ക്രമത്തിലധികം ശാസിക്കുകയും ശകാരിക്കുകയും ചെയ്തു. അതു കേട്ടപ്പോൾ നമ്പൂരിക്കു സാമാന്യത്തിലധികം മനസ്താപ മുണ്ടായി. ഉടനെ അദ്ദേഹം അവിടെയുള്ള സ്വന്തം മഠത്തിലേക്ക് പോയി ഊണു കഴിക്കാതെ അവിടെ കിടന്നു. സ്വൽപനേരം കഴിഞ്ഞപ്പോൾ ശ്രീകാര്യക്കാരന്റെ ഗൃഹത്തിൽ സർവ്വത്ര പാമ്പുകൾ ചെന്നു നിറഞ്ഞു. പട്ടരുടെ ഭാര്യയും കുട്ടികളും മറ്റും പേടിച്ചു പുറത്തിറങ്ങിയോടി അമ്പല ത്തിൽ ചെന്നു ശ്രീകാര്യക്കാരോട് ഈ വിവരം പറഞ്ഞു. അതു കേട്ടവരിൽ ചിലൽ "ഇതിന്റെ കാരണം തന്ത്രിനമ്പൂരിയെ ശകാരിച്ചതു തന്നെയാണ്. ക്ഷമത്തിൽ അദ്ദേഹത്തിന്റെ അടുക്കൽ ചെന്നു ക്ഷമായാചനം ചെയ്യണം. അല്ലാതെ ഇതിനു പ്രതിവിധിയൊന്നും ഉണ്ടെന്നു തോന്നുന്നില്ല" എന്നു പറഞ്ഞു. അതുകേട്ടു ശ്രീകാര്യക്കാർ ഇരുന്നൂറ്റമ്പതുരൂപയും നാലഞ്ചുകെട്ടു

വെറ്റിലയും പത്തമ്പതു പാക്കും എടുത്തുകൊണ്ട് നമ്പൂരിയുടെ അടുക്കൽ ചെന്ന് രൂപയും വെറ്റിലയും പാക്കും അദ്ദേഹത്തിന്റെ പാദത്തിങ്കൽവെച്ചു നമസ്ക്കരിച്ചിട്ട്, "എന്റെ അവിവേകംകൊണ്ടു ഞാൻ പറഞ്ഞതെല്ലാം അവിടുന്നു സമയം ക്ഷമിച്ച് എന്നേയും എന്റെ കുടുംബത്തെയും രക്ഷിക്കണം. ഞങ്ങൾക്കു ഗൃഹത്തിൽ കയറിത്താമസിക്കാൻ നിവൃത്തിയില്ലാതെയായിരിക്കുന്നു" എന്നു പറഞ്ഞു. അതു കേട്ടു ശുദ്ധാത്മാവായ നമ്പൂരി ആർദ്രമാനസനായി ഭവിച്ചിട്ട് "ശ്രീകാര്യക്കാരൻ ശകാരിച്ചപ്പോൾ എനിക്കു സ്വൽപം മനസ്താപമുണ്ടായി. അതുകൊണ്ട് അവിടെ വല്ലവരും വന്നിരിക്കാം. എന്നോടും എന്റെ ഇല്ലത്തുള്ളവരോടും ആരെങ്കിലും എന്തെങ്കിലും ക്രമവിരോധമായി പറയുകയോ പ്രവർത്തിക്കുകയോ ചെയ്താൽ പകരം ചോദിക്കുക ഞങ്ങളുടെ പരദേവതകളാണ്. ഇപ്പോൾ എന്റെ മനസ്താപം തീർന്നു. ഇനി അവരെ അവിടെ കാണുകയില്ല; പൊയ്ക്കോളൂ" എന്നു പറഞ്ഞു ശ്രീകാര്യക്കാരെ അയച്ചതിന്റേശേഷം നമ്പൂരി ഊണുകഴിച്ചു. ശ്രീകാര്യക്കാർ ഭാര്യയോടും കുട്ടികളോടും കൂടി ഗൃഹത്തിൽച്ചെന്നു നോക്കിയപ്പോൾ അവിടെയെങ്ങും ഒരു പാമ്പിനേയും കണ്ടില്ല. അവർ യഥാപൂർവ്വം അവിടെ കയറിത്താമസിക്കുകയും ചെയ്തു.

ഇപ്രകാരംതന്നെ കാർത്തികപ്പള്ളിത്താലൂക്കിൽ ഒരു സ്ഥലത്ത് ഒരു സംഗതിയുണ്ടായി. ആ താലൂക്കിൽ ഏവൂർ ദേശത്തു പനവേലിൽ ഉണ്ണിയുടെ ഭവനപ്പുരയിടത്തിൽ തെക്കുപടിഞ്ഞാറെക്കോണിൽ ഒരു സർപ്പക്കാവുണ്ട്. അതോടു ചേർന്നു കാടു വളർന്ന് ഒരു കാലത്ത് ആ പറമ്പിന്റെ തെക്കും പടിഞ്ഞാറും ഭാഗങ്ങൾ മുഴുവനും കാടായിത്തീർന്നു. സർപ്പക്കാവോടു ചേർന്നു കിടക്കുന്നതുകൊണ്ട് ആ കാടു വെട്ടിച്ചുകളവാൻ അവിടെയുള്ളവർക്ക് ധൈര്യമുണ്ടായില്ല. ആ പ്രദേശങ്ങളിൽ പറമ്പുകളിൽ പ്രധാനമായി ചെയ്യുന്നതു തെങ്ങുകൃഷിയാണ്. തെങ്ങിൽനിന്നു നല്ല ആദായമുണ്ടാവുകയും ചെയ്യും. എങ്കിലും അവിടെ ഈ കാടുനിമിത്തം തെങ്ങുവെയ്ക്കാൻ നിവൃത്തിയില്ലായിരുന്നു.

അങ്ങനെയിരുന്ന കാലത്ത് അവിടെ അടുക്കൽ ഒരു തിരുവല്ലാദേശി എമ്പ്രാന്തിരിയുടെ മഠത്തിൽ സർപ്പകോപശാന്തിക്കായിട്ടു സർപ്പബലി മുതലായ ക്രിയകൾ നടത്തുവാൻ ഒരു പാമ്പുമ്മേക്കാട്ടു നമ്പൂരി വന്നിരുന്നു. അപ്പോൾ മേൽപ്പറഞ്ഞ പനവേലിത്തറവാട്ടിലെ അന്നത്തെ കാരണവരും വയോവൃദ്ധനുമായ ഉണ്ണി ചെന്നു നമ്പൂരിയെക്കണ്ടു തന്റെ

പറമ്പിലെ കാടിന്റെ കാര്യം പറയുകയും അതു കളയുന്നതിനു നിവൃത്തിയുണ്ടാക്കിക്കൊടുക്കണമെന്ന് അപേക്ഷിക്കുകയും അങ്ങനെ ചെയ്യാമെന്നു നമ്പൂരി സമ്മതിക്കുകയും ചെയ്തു. എന്നാൽ അത് എപ്പോളാണെന്നും അതിന് എന്തെല്ലാമാണ് വേണ്ടതെന്നും ഉണ്ണി ചോദിച്ചതിന് മറുപടിയായി നമ്പൂരി 'അതിന് അധികമൊന്നും വേണ്ടതായിട്ടില്ല. ഒരു പൂജയ്ക്കു വേണ്ടതെല്ലാം വേണം. നിവേദ്യം പാൽപ്പായസമായാൽ കൊള്ളാം. നൂറും പാലും വേണം. തറ്റുടുക്കാൻ ഒരു വസ്ത്രവും വേണം. അല്ലാതെയൊന്നും വേണ്ടതായിട്ടില്ല. നാളെ ഉച്ചതിരിരിഞ്ഞുതന്നെ അതു നടത്തിയേക്കാം' എന്നു പറഞ്ഞു.

അപ്രകാരമെല്ലാം വട്ടംകൂട്ടിക്കൊണ്ട് ഉണ്ണി പിറ്റേദിവസം ഉച്ചതിരിഞ്ഞപ്പോൾ എമ്പ്രാന്തിരിയുടെ മഠത്തിൽച്ചെന്നു. അപ്പോൾ പാമ്പുമ്മേക്കാട്ടു നമ്പൂരി ഊണു കഴിച്ചു കിടാന്നുറങ്ങുകയായിരുന്നു. കുറച്ചുനേരം കഴിഞ്ഞപ്പോൾ ഉണർന്നെഴുന്നേറ്റു. പിന്നെ ഒന്നു മുറുക്കിയ തിന്റെ ശേഷം പാമ്പുമ്മേക്കാട്ടു നമ്പൂരി പരികർമ്മക്കാരനായ നമ്പൂരി യെയും വിളിച്ചുകൊണ്ട് ഉണ്ണിയോടുകൂടിത്തന്നെ പോയി. ഉണ്ണിയുടെ ഗൃഹത്തിലെത്തിയതിന്റെ ശേഷവും പാമ്പുമ്മേക്കാട്ടു നമ്പൂരി മുറുക്കി ക്കൊണ്ട് വവിടെയിരുന്നു. പരികർമ്മിയായ നമ്പൂരി നിവേദ്യം വെയ്ക്കുകയും പൂജയ്ക്കു വേണ്ടതെല്ലാമൊരുക്കുകയും മറ്റും ചെയ്തുകഴിഞ്ഞ പ്പോൾ പാമ്പുമ്മേക്കാട്ടു നമ്പൂരി കുളക്കടവിലേക്കു പോയി. വസ്ത്രമെടുത്തു തറ്റുടുത്തു കാൽ കഴുകി ആചമിച്ചു കൌപീനം നനച്ചു പിഴിഞ്ഞുകൊണ്ടു സർപ്പക്കാവിങ്കലെത്തി. കൌപീനം ഉണങ്ങാനായിട്ടു സർപ്പക്കാവിന്റെ മുകളിൽത്തന്നെ ഇട്ടിട്ടു സർപ്പത്തെ പ്രതിഷ്ഠിച്ചിരിക്കുന്നതിന്റെ മുമ്പിലി രുന്നു. പൂജയും നൂറും പാലും കൊടുക്കുകയും മറ്റും ക്ഷണത്തിൽ കഴിച്ചു. പിന്നെ അവിടെ തറവാട്ടിൽ മൂപ്പായിരിക്കുന്ന വൃദ്ധനായ ഉണ്ണിയെ വിളിച്ചു "ഈ നാഗപ്രതിമ പ്രതിഷ്ഠിച്ചിരിക്കുന്ന സ്ഥലത്തു പന്ത്രണ്ടടി സമചതുര ത്തിലുള്ളതൊഴിച്ചു ശേഷമുള്ള കാടെല്ലാം വെട്ടിച്ചു കളയുന്നതിനു വിരോധമില്ല" എന്നു പറയുകയും പന്ത്രണ്ടി സമചതുരം സ്ഥലത്തിനു പുറത്തായി നാലു വശത്തും നിന്നിരുന്ന ഓരോ കാട്ടുചെടി നമ്പൂരിതന്നെ വെട്ടിമുറിക്കുകയും ചെയ്തു.

പാമ്പുമ്മേക്കാട്ടു നമ്പൂരി ചെന്ന് ആ കാടൊക്കെ വെട്ടിച്ചുകളയുന്ന കാര്യം വേണ്ടതുപോലെ ആക്കിക്കൊടുത്താൽ ഒരു പതിന്നാലു രൂപയിൽ

കുറായാതെ ദക്ഷിണ ചെയ്യണമെന്നായിരുന്നു ആ വൃദ്ധനുണ്ണി ആദ്യം വിചാരിച്ചത്. നമ്പൂരി ഊണുകഴിച്ചു കിടന്നുറങ്ങുകയും മുറുക്കുകയും ചെയ്തിട്ടു കുളിക്കാതെ പൂജയും മറ്റും കഴിച്ചത് ആ മൂപ്പിലേക്ക് ഒട്ടും സമ്മതമായില്ല. എങ്കിലും വൃദ്ധൻ അതിനെക്കുറിച്ചൊന്നും പറഞ്ഞില്ല. എന്നാൽ ദക്ഷിണ പാമ്പുമ്മേക്കാട്ടുനമ്പൂരിക്കു പതിനാറു പണവും പരികർമ്മിക്കു നാലു പണവും മാത്രമേ ചെയ്തുള്ളു. അവർ അതു വാങ്ങിക്കൊണ്ട് പോവുകയും ചെയ്തു.

നേരം ഏകദേശം സന്ധ്യയായപ്പോൾ സർപ്പക്കാവിൽനിന്നു സംഖ്യയില്ലാതെ പല തരത്തിലുള്ള സർപ്പങ്ങളിറങ്ങിപ്പുറപ്പെട്ട് ഉണ്ണിയുടേ ഗൃഹത്തിനകത്തും പുറത്തും ചെന്നു നിറഞ്ഞു. അവിടെയുണ്ടായിരുന്ന വരെല്ലാം പേടിച്ചു പുറത്തിറങ്ങി. അവിടെ വിളക്കു കൊളുത്തുന്നതിനും അത്താഴം വെയ്ക്കുന്നതിനും മറ്റും നിവൃത്തിയ്ല്ലാതെയായി. അപ്പോൾ വൃദ്ധനുണ്ണി വ്യസനക്രാന്തനും ഭയപരവശനുമായിത്തീർന്നു. ഉടനെ ഓടി എമ്പ്രാന്തിരിയുടെ മഠത്തിലെത്തി. അപ്പോൾ പാമ്പുമ്മേക്കാട്ടുനമ്പൂരി സന്ധ്യാവന്ദനം കഴിച്ചു ജപിച്ചുകൊണ്ടിരിക്കുകയായിരുന്നു. അതിനാൽ ഉണ്ണി വിവരമെല്ലാം പരികർമ്മിയായ നമ്പൂരിയോടു പറഞ്ഞു. അപ്പോൾ നമ്പൂരി ഉണ്ണിയോട് "പാമ്പുമ്മേക്കാട്ടു നമ്പൂരിമാർ ഒരു സ്ഥലത്തു ചെന്നു സർപ്പത്തിന് ഒരു പൂജമാത്രം കഴിച്ചാലും പതിനാറു പണം മാത്രമയിട്ട് ആരും ദക്ഷിണ ചെയ്യാറില്ല. നിങ്ങൾ അങ്ങനെ ചെയ്തത് സ്വല്പം പോരാതെയായിപ്പോയി. അതുകോണ്ട് അദ്ദേഹത്തിനു തൃപ്തികേടൊന്നു മില്ല. പാമ്പുമ്മേക്കാട്ടു നമ്പൂരിമാർ പണത്തിന് ആരോടും കണക്കും വഴക്കും പറായാറില്ല. കുറച്ചു കൊടുത്താലും അധികം കൊടുത്താലും അവർക്കു സന്തോഷം തന്നെ. പക്ഷേ, വേണ്ടതുപോലെ ചെയ്തില്ലെങ്കിൽ അവരുടെ പരദേവതമാർക്കു തൃപ്തിയാവുകയില്ല. അതുകൊണ്ടായിരിക്കും അവർ ഇളകിപ്പുറപ്പെട്ടത്" എന്നു പറഞ്ഞു. അതുകേട്ടു വൃദ്ധനുണ്ണി ഓടിപ്പോയി അമ്പത് രൂപയും രണ്ടുമൂന്നു കെട്ടു വെറ്റിലയും പത്തുപന്ത്രണ്ട് പാക്കും എടുത്തുകൊണ്ടുവന്നു. വീണ്ടും അമ്പ്രാന്തിരിയുടെ മഠത്തി ലെത്തി. അപ്പോഴേക്കും പാമ്പുമ്മേക്കാട്ടു നമ്പൂരിയുടെ ജപം കഴിഞ്ഞി രുന്നു. ഉണ്ണി ആ രൂപയും വെറ്റിലയും പാക്കും നമ്പൂരിയുടേ പാദത്തിങ്കൽ കൊണ്ടുചെന്നു വെച്ചു നമസ്കരിച്ചിട്ട് "പൊന്നുതിരുമേനി! രക്ഷിക്കണം. അവിടെയെല്ലാം പാമ്പുകൾ നിറഞ്ഞിരികുന്നു. ഇതുവരെ അവിടെ

വിളക്കുകൊളുത്തുകപോലും ഉണ്ടായിട്ടില്ല" എന്നു കരഞ്ഞുകൊണ്ടു പറഞ്ഞു. അതുകേട്ടു പാമ്പുമ്മേക്കാട്ടുനമ്പൂരി "ആ പറമ്പിലെല്ലാം യഥേഷ്ടം സഞ്ചരിച്ചിരുന്നവരെല്ലാവരുംകൂടി ആ നാലു കോൽ സമചതുരത്തിലുള്ള സ്ഥലത്ത് ഒതുങ്ങി താമസിക്കാനാണല്ലോ ഏർപ്പാടു ചെയ്തിരിക്കുന്നത്. അതിനാൽ ഒരു സ്വൈരസഞ്ചാരം കഴിഞ്ഞിട്ട് ആ സ്ഥലത്തു പോയി താമസിച്ചുകൊള്ളാമെന്നു വിചാരിച്ചു അവർ ഇറങ്ങിപ്പുറപ്പെട്ടതായിരിക്കാം. അതുസാരമില്ല, ഉണ്ണി പൊയ്ക്കോളു. ഇനി അവർക്കു നിശ്ചയിച്ചിരിക്കുന്ന സ്ഥലത്തിനു പുറത്ത് അവരെ ആരെയും കാണുകയില്ല' എന്നു പറഞ്ഞു. അതുകേട്ടു വൃദ്ധനും ശുദ്ധാത്മാവുമായ ആ ഉണ്ണി സന്തോഷിച്ചു മടങ്ങി സ്വഗൃഹത്തിലെതി. അപ്പോൾ അവിടെയെങ്ങും ഒരുപാമ്പും ഉണ്ടായിരുന്നില്ല. എന്നു മത്രമല്ല, അതിൽപിന്നെ അവിടെയെങ്ങും ഒരു പാമ്പിനെയും കാണാറുമില്ല.

ഇപ്പോൾ പന്ത്രണ്ടടി സമചതുരത്തിലുള്ള ഒരുചെറിയ സർപ്പക്കാവു മാത്രമേ അവിടെയുള്ളു. ശേഷമുണ്ടായിരുന്ന കാടെല്ലാം വെട്ടിക്കളഞ്ഞ് അവിടെയെല്ലാം തെങ്ങു വെയ്ക്കുകയും നാലഞ്ചു കൊല്ലം കഴിഞ്ഞപ്പോൾ അനുഭവമെടുത്തു തുടങ്ങുകയും ചെയ്തു. അതിന് ഇപ്പോഴും വ്യത്യാസമൊന്നും വന്നിട്ടില്ല.

ഇങ്ങനെ പാമ്പുമ്മേക്കാട്ട് നമ്പൂരിയെയും അവരുടെ പരദേവതകളായ സർപ്പങ്ങളെയും കുറിച്ചു ഇനിയും പല സംഗതികൾ പറയാനുണ്ട്. അവയെല്ലാംകൂടി ഇ ഉപന്യാസം കൊണ്ടു പറാഞ്ഞു തീർക്കുന്ന കാര്യം അസാദ്ധ്യമാകയാൽ ഇപ്പോൾ വിരമിക്കുന്നു.

## 114. കാളിദാസൻ

കാളിദാസമഹാകവിയെക്കുറിച്ച് അദ്ദേഹത്തിന്റെ കാലത്തോ അതിനടുത്ത കാലത്തോ ജീവിച്ചിരുന്നവരിൽ ആരുംതന്നെ ഒന്നും എഴുതിയിട്ടില്ലാത്തതുകൊണ്ട് അദ്ദേഹത്തിന്റെ കാലത്തേയും മാതാപിതാക്കന്മാരേയും വിദ്യാഭ്യാസത്തേയും ഗുരുഭൂതന്മാരേയും കുറിച്ച് അറിയുന്നതിന് ഇപ്പോൾ ശരിയായ ഒരു മാർഗ്ഗവുമില്ല. ജീവിതകഥയെക്കുറിച്ചറിയുന്നതിനുതന്നെയും ചില ഐതിഹ്യങ്ങളല്ലാതെ വേറെ ഒരാധാരവുമില്ലാതെയാണിരിക്കുന്നത്. ഐതിഹ്യങ്ങളിൽ തന്നെ ചിലത് അല്പാല്പം പരസ്പരവിരുദ്ധങ്ങളായുമിരിക്കുന്നു. അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ അനേകം പക്ഷാന്തരങ്ങളും കാണുന്നുണ്ട്.

"ധന്വന്തരിക്ഷപണകാമരസിംഹശങ്കു
വേതാളഭട്ടഘടകർപ്പരകാളിദാസഃ
ഖ്യാതോ വരാഹമിഹിരോ നൃപതേസ്സഭായാം
രത്നാനി വൈ വരരുചിർന്നവവിക്രമസ്യ"

ഈ പ്രസിദ്ധശ്ലോകംകൊണ്ടു കാളിദാസനും വിക്രമാദിത്യരാജാവിന്റെ സഭയിലെഉണ്ടായിരുന്ന ഒമ്പതു കവിരത്നങ്ങളിൽ ഒരാളായിരുന്നു എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. കാളിദാസൻ ഭോജരാജവിന്റെ സദസ്സിലുണ്ടായിരുന്നതായി ഭോജചരിത്രത്തിലും കാണുന്നുണ്ട്. ഇതു രണ്ടും ശരിയെന്നു സ്ഥാപിക്കുന്നതിനും സാക്ഷാൽ വിക്രമാദിത്യരാജാവിന്റെ വംശന്മാർക്കും ആ സംജ്ഞ പറയാറുണ്ടെന്നും ഭോജരാജാവും വിക്രമാദിത്യന്റെ ഒരു വംശജനായിരുന്നു എന്നും വിചാരിക്കുകയല്ലാതെ വേറെ മാർഗ്ഗം കാണുന്നില്ല. ഒരു ഭോജചരിത്രപുസ്തകത്തിന്റെ പീഠികയിൽ "വിക്രമാർക്കനൃപതേരനന്തരം ഭോജഭൂപാലോ ധാരാനഗരീം രാജധാനീം വിധായ മാളവരാജ്യമപാലയൻ" എന്നു കാണുന്നുമുണ്ട്. അതുകൊണ്ട് അതങ്ങനെയിരിക്കട്ടെ. ഇനി കാളിദാസകവിയുടെ ആദ്യകാലത്തെക്കുറിച്ചുള്ള ഐതിഹ്യത്തിലേക്ക് പ്രവേശിക്കാം.

കാളിദാസൻ ജന്മനാ ഒരു ബ്രാഹ്മണൻതന്നെയായിരുന്നു. അദ്ദേഹം ബാല്യം മുതൽക്കുതന്നെ യഥാക്രമം വിദ്യാഭ്യാസം ചെയ്യുകയും യൗവനാരംഭമായപ്പോഴേക്കും വലിയ വിദ്വാനായിത്തീരുകയും ചെയ്തു.

അദ്ദേഹം ബാല്യത്തിൽത്തന്നെ വലിയ ശിവഭക്തനായിത്തീർന്നു. ശിവദർശനം കഴിക്കാതെ ഭക്ഷണം കഴിക്കുകയില്ലെന്ന ഒരു നിഷ്ഠയും അദ്ദേഹത്തിനുണ്ടായിരുന്നു.

ഒരു ദിവസം കാളിദാസൻ ദേവദർശനത്തിനായി ഒരു ശിവക്ഷേത്രത്തിൽ ചെന്നപ്പോൾ അവിടെ ദിവ്യനായ ഒരു യോഗീശ്വരൻ ഇരിക്കുന്നുണ്ടായിരുന്നു. അദ്ദേഹത്തിന്റെ സംഭാഷണത്തിൽ ഏതോ അപശബ്ദസ്പർശമുണ്ടെന്നു തോന്നുകയാൽ കാളിദാസൻ ആ യോഗിയെ പരിഹസിച്ചു. അതിനാൽ ആ ദിവ്യൻ കോപിച്ചു, "നീ പഠിച്ചതെല്ലാം മറന്നു മൂഢനും മന്ധബുദ്ധിയുമായിത്തീരട്ടെ" എന്നു ശപിച്ചു. ആ ശാപവചനം കേട്ടു കാളിദാസൻ ഏറ്റവും വിഷണ്ണനായിത്തീരുകയും ആ യോഗീശ്വരന്റെ പാദത്തിങ്കൽ വീണു നമസ്കരിച്ചു ക്ഷമായാചനം ചെയ്യുകയും ചെയ്തു. ഉടനെ ആർദ്രമാനസനായി ഭവിച്ച ആ ദിവ്യൻ "ഒരു കാലത്തു നിനക്കു ഭദ്രകാളീപ്രസാദം സിദ്ധിക്കുന്നതിന് സംഗതിയാകും. അപ്പോൾ നിന്റെ ബുദ്ധിമാന്ദ്യം നീങ്ങി പൂർവ്വാധികം ബുദ്ധിമാനും വിദ്വാനുമായിത്തീരും" എന്നു പറഞ്ഞ് അനുഗ്രഹിച്ചു. എങ്കിലും അക്കാലം മുതൽ കാളിദാസൻ കേവലം മുഢനും മന്ദബുദ്ധിയുമായിത്തീരുകയും സ്വകുലാചാരങ്ങളെല്ലാം വിട്ടു ഒരു കൂട്ടം അജപാലന്മാരുടെ കൂട്ടത്തിൽ കൂടി നടന്നുതുടങ്ങുകയും ചെയ്തു.

അക്കാലത്ത് അവിടെ ഒരു പ്രഭുവിന്റെ പുത്രിയും സർവ്വാംഗസുന്ദരിയും വലിയ വിദുഷിയുമായ ഒരു കന്യകയുണ്ടായിരുന്നു. അവളുടെ യോഗ്യതകൾ കേട്ട് അനേകം യോഗ്യന്മാർ അവളെ വിവാഹം ചെയ്വാനായിച്ചെന്നു. എന്നാൽ ആ കന്യക ശസ്ത്രവാദത്തിൽ തന്നെ ജയിക്കുന്നവനെ മാത്രമേ താൻ ഭർത്താവായി വരിക്കുകയുള്ളൂ എന്നു നിശ്ചയം ചെയ്തിരുന്നതിനാൽ വിവാഹത്തിനായിച്ചെന്നവരെയെല്ലാം അവൾ വാദത്തിൽ തോല്പിച്ചയച്ചു. അവളെ ജയിക്കാൻ കഴിയായ്കയാൽ ഏറ്റവും ഇച്ഛാഭംഗത്തോടുക്കൂടിയാണ് എല്ലാവരും മടങ്ങിപ്പോയത്. അതിനാൽ പിന്നെ ആരും വരാതെയായി. കന്യകയ്ക്കു യൌവനദശ അതിക്രമിച്ചു തുടങ്ങിയപ്പോൾ അവളുടെ അച്ഛൻ "ഇനി ശാസ്ത്രവാദവും മറ്റും വേണ്ട. യോഗ്യനായ ഒരാളെ ക്ഷണിച്ചുവരുത്തി കന്യകയെ വിവാഹം ചെയ്തുകൊടുക്കണം" എന്നു നിശ്ചയിച്ചു ഏഴുത്തും കൊടുത്ത് ഓരോരുത്തരുടെ അടുക്കൽ തന്റെ ഭൃത്യന്മാരെ അയച്ചു. ആരും വന്നില്ല.

ഒടുക്കം പ്രഭു ആരെയെങ്കിലും വിളിച്ചുകൊണ്ടുവന്നു കന്യകയുടെ വിവാഹം ഉടനെ നടത്തിക്കണമെന്നു നിർബ്ബന്ധിച്ചു തുടങ്ങിയതിനാൽ ഭൃത്യന്മാർക്കു വലിയ ബുദ്ധിമുട്ടായിത്തീർന്നു. "യോഗ്യന്മാരും വിദ്വാന്മാരു മായ അനേകമാളുകൾ വന്നിട്ട് അവരെയൊക്കെ മടക്കിയയച്ച ഈ കന്യകയെ ഒരൊന്നാന്തരം മൂഢനെക്കൊണ്ട് തന്നെ വിവാഹം ചെയ്യിക്കണം" എന്ന് ആ ഭൃത്യന്മാരെല്ലാവരുംകൂടി ആലോചിച്ച് നിശ്ചയിച്ചു. പിന്നെ അവർ ഒരു മൂഢനെക്കിട്ടാനായിട്ട് അന്വേഷിച്ചു പുറപ്പെട്ടു. അങ്ങനെ ചെന്നപ്പോൾ കാഴ്ചയിൽ നല്ല സുന്ദരനായ ഒരാൾ ഒരു വൃക്ഷശാഖയിന്മേൽക്കയറിയിരുന്നുകൊണ്ട് അയാൾ ഇരിക്കുന്ന ശാഖ യുടെ കട തന്നെ മുറിക്കാൻ വെട്ടിത്തുടങ്ങിയിരിക്കുന്നതായിക്കണ്ട് അവർ ഈ മനുഷ്യൻ മൂഢൻതന്നെയെന്നു തീർച്ചപ്പെടുത്തി അയാളെ കുളിപ്പിച്ചു നല്ല വസ്ത്രങ്ങളും മറ്റും ധരിപ്പിച്ചു പ്രഭുഗൃഹത്തിലേക്കു കൊണ്ടുപോയി. ആ മനുഷ്യൻ നമ്മുടെ കഥാനായകൻ തന്നെയായിരുന്നു. ആടുകൾക്കു തിന്നാൻ കൊടുക്കാനായിട്ടായിരുന്നു അയൾ വൃക്ഷശാഖ മുറിക്കാൻ ശ്രമിച്ചത്. ആ മനുഷ്യനേയും കൊണ്ടു ഭൃത്യന്മാർ പ്രഭുഗൃഹത്തിൽ ചെന്നു ചേർന്നു. അവിടെ വിവാഹമണ്ഡപത്തിലിരുന്ന അനേകം ചിത്രങ്ങളുടെ കൂട്ടത്തിൽ രാവണന്റെ ചിത്രപടം കണ്ടിട്ടു കാളിദാസൻ "അംഭംഭടാ രാഭണാ" എന്നു പറഞ്ഞു. അതുകേട്ട കന്യക "ഈ മനുഷ്യൻ അക്ഷര ജ്ഞാനമില്ലാത്ത മൂഢനാണെന്നു തോനുന്നുവല്ലോ" എന്നു പറഞ്ഞപ്പോൾ ആ ഭൃത്യന്മാരിൽ വിദ്വാനായ ഒരാൾ,

> "കുംഭകർണ്ണേ ഭകാരോസ്തി ഭകാരോസ്തി വിഭീഷണേ
> രാക്ഷസാനാം കുലശ്രേഷ്ഠോ രാഭണോ നൈവ രാവണഃ"

എന്നൊരു ശ്ലോകം കൊണ്ടു കാളിദാസൻ പറഞ്ഞതിനെ സാധൂ കരിച്ചു. അതിൽ കന്യക തോറ്റു. ഉടനെ വിവാഹവും നടത്തി. വധൂവരന്മാർ അത്താഴം കഴിച്ചു ശയനഗൃഹത്തെ പ്രാപിച്ചതിന്റെ ശേഷം കാളിദാസന്റെ ഓരോ ചേഷ്ടിതങ്ങൾകൊണ്ട് അദ്ദേഹം കേവലം മൂഢൻതന്നെ എന്നു തീർച്ചപ്പെടുത്തി, "ഈ പുരുഷനോടുകൂടി ജീവിക്കുന്ന കാര്യം പ്രയാസം തന്നെ" എന്നു നിശ്ചയിച്ചു കന്യക അദ്ദേഹത്തെ നിരാകരിക്കുകയും ബഹിഷ്കരിക്കുകയും ചെയ്തു. കാളിദാസന് അപ്പോൾ ബുദ്ധിക്ക് മാന്ദ്യം സംഭവിച്ചിരുന്നുവെങ്കിലും പ്രഭുകന്യകയുടെ ഈ ധിക്കാരം അദ്ദേഹത്തിന് ഒട്ടുംതന്നെ സഹ്യമായില്ല. അദ്ദേഹം അപ്പോൾതന്നെ അവിടെനിന്നിറങ്ങി

വനാന്തരത്തിലുണ്ടായിരുന്ന ഭദ്രകാളീക്ഷേത്രത്തിലേക്കു പോയി. രാത്രികാലങ്ങളിൽ മനുഷ്യരാരെങ്കിലും അവിടെ ചെന്നാൽ ദേവിയുടേ ഭൂതഗണങ്ങൾ പിടിച്ചു ചീന്തി ചോരകുടിച്ചു കൊല്ലുകയോ ദേവി പ്രസാദിച്ച് അനുഗ്രഹിക്കുകയോ രണ്ടിലൊന്നു സംഭവിക്കണമെന്നുള്ള കാര്യം തീർച്ചയായിരുന്നു. എന്തെങ്കിലും വരട്ടെയെന്നു തീർച്ചപ്പെടുത്തി ക്കൊണ്ടാണ് കാളിദാസൻ അങ്ങോട്ടു പോയത്. അദ്ദേഹം അവിടെച്ചെന്ന പ്പോൾ ദേവി പുറത്തിറങ്ങി എവിടെയോ പോയിരിക്കുകയായിരുന്നു. ക്ഷേത്രം തുറന്നു കിടന്നിരുന്നു. കാളിദാസൻ അകത്തു കറന്നു വാതിലടച്ചു സാക്ഷയിട്ടുകൊണ്ട് അവിടെയിരുന്നു. കുറച്ചു സമയം കഴിഞ്ഞപ്പോൾ ദേവി മടങ്ങി വന്നു. അപ്പോൾ ക്ഷേത്രം അടച്ചു സാക്ഷയിട്ടിരിക്കുന്നതായിക്കണ്ടിട്ടു ദേവി "അകത്താര്?" എന്നു ചോദിച്ചു. അപ്പോൾ കാളിദാസൻ വാതിൽ തുറക്കാതെ ധൈര്യസമേതം "പുറത്താര്?" എന്നു ചോദിച്ചു. മനുഷ്യസഞ്ചാരം തുടങ്ങുന്നതിനുമുമ്പ് അകത്തു കടക്കേണ്ടത് അത്യാവശ്യമായിരുന്നതിനാൽ ദേവി ബദ്ധപ്പെട്ട് "പുറത്ത് കാളി" എന്നു പറഞ്ഞു. അപ്പോൾ കാളിദാസൻ "എന്നാൽ അകത്തു ദാസൻ" എന്നു പറഞ്ഞു. അതു കേട്ടു ദേവി പ്രസാദിച്ചു. "കാളിദാസ! നിനക്കെന്തു വേണം? വാതിൽ തുറക്കുക" എന്നു വീണ്ടും പറഞ്ഞു. അതുകേട്ട് കാളിദാസൻ "എനിക്കു വിദ്യയാണൂ വേണ്ടത്. അതു തന്നല്ലാതെ ഞാൻ വാതിൽ തുറക്കുകയില്ല" എന്നു പറാഞ്ഞു. ഉടനെ ദേവി "എന്നാൽ നിന്റെ നാവു ഈ വാതിലിന്റെ ഇടയിൽ കൂടി പുറത്തേക്കു കാട്ടുക" എന്നു പറയുകയും കാളിദാസൻ നാവു പുറത്തേക്ക് കാട്ടിക്കൊടുക്കുകയും ദേവി ഉടനെ തന്റെ ശുലാഗ്രംകൊണ്ട് ആ നാവിൽ വിദ്യാപ്രദമായ ചിന്താമണിമന്ത്രം എഴുതുകയും തത്ക്ഷണം കാളിദാസന്റെ ബുദ്ധി കാർമേഘം നീങ്ങി ചന്ദ്രികയെന്നപോലെ മാലിന്യം നീങ്ങിത്തെളി യുകയും അദ്ദേഹം വലിയ വിദ്വാനും മഹാകവിയുമായിത്തീരുകയും ചെയ്തു. ഉടനെ കാളിദാസൻ വാതിൽതുറന്നു ദേവിയുടെ മുമ്പിൽച്ചെന്നു. അപ്പോൾ പെട്ടെന്നുണ്ടാക്കിയ ഏതാനും സ്തോത്രപദ്യങ്ങൾ ചൊല്ലി ദേവിയുടെ പാദത്തിങ്കൽ വീണു നമസ്കരിച്ചു. ഉടനെ ദേവി ക്ഷേത്രത്തി നകത്തു കടന്നു യഥാപൂർവ്വം ഇളകൊണ്ടു. കാളിദാസൻ ദേവിയെ വീണ്ടും വന്ദിച്ചു പുറത്തേക്കും പോയി. ദേവി പ്രസാദിച്ചു "കാളിദാസ!" എന്നു വിളിച്ചപ്പോഴാണ് അദ്ദേഹത്തിന് ആ നാമധേയം സിദ്ധിച്ചത്. അതിനുമുമ്പ് അദ്ദേഹത്തിന്റെ പേരു വേറെ എന്തോ ആയിരുന്നു.

നേരം വെളുത്തപ്പോൾ കാളിദാസമഹാകവി ആ പ്രഭുപുത്രിയുടെ അടുക്കൽത്തന്നെ ചെന്നുചേർന്നു. അപ്പോൽ അദ്ദേഹത്തിന്റെ സംഭാഷണം കേട്ട് ആ വിദുഷി "അസ്തി, കശ്ചിദ്വാഗ്വിലാസഃ" എന്ന് അത്യത്ഭുതത്തോടു കൂടിപ്പറഞ്ഞു. മുമ്പേതന്നെ ഏറ്റവും സുന്ദരനയിരുന്ന അദ്ദേഹം ഒരു വിദ്വാനും കവിയുമായിത്തീർന്നിരിക്കുന്നു എന്നുകൂടി അറിഞ്ഞപ്പോൾ ആ സ്ത്രീ അദ്ദേഹത്തിൽ ഏറ്റവും ആസക്തചിത്തയായിത്തീർന്നു. എങ്കിലും തന്നെ ധിക്കരിച്ചു ബഹിഷ്കരിച്ചവളെ താൻ ഭാര്യയാക്കി സ്വീകരിക്കുന്നതു വിഹിതമല്ലെന്നു തോന്നുകയാൽ കാളിദാസൻ അവിടേ നിന്നു പൊയ്ക്കളഞ്ഞു. എന്നാൽ ആ സ്ത്രീരത്നത്തെ അദ്ദേഹം ബഹുമാനിക്കാതെ യിരുന്നില്ല. അദ്ദേഹം രണ്ടാമത് ചെന്നപ്പോൾ ആ വിദുഷി ആദ്യം പറഞ്ഞ വാക്യത്തിലെ മൂന്നു പദങ്ങളും എടുത്ത് ആദ്യം ചേർത്ത് അദ്ദേഹം മൂന്നു കാവ്യങ്ങളുണ്ടാക്കി. അവ, "അസ്ത്യുത്തരസ്യാം ദിശി, ദേവതാത്മാ" എന്നു തുടങ്ങിയിരിക്കുന്ന "കുമാരസംഭവ"വും, "കശ്ചിൽ കാന്താ വിരഹഗുരുണാ" എന്നു തുടങ്ങിയിരിക്കുന്ന "മേഘസന്ദേശ"വും, "വാഗർത്ഥാവിവ സംപൃക്തൗ" എന്നു തുടങ്ങിയിരിക്കുന്ന "രഘുവംശ"വുമാണെന്നു വിശേഷിച്ച് പറയണമെന്നില്ലല്ലോ. ഈ കാവ്യത്രയം കാളിദാസരുണ്ടാക്കി യത് ആ വിദുഷിയുടെ സ്മാരകമായിട്ടാണെന്നാണു വിദ്വജ്ജനങ്ങൾ പറയുന്നത്.

അനന്തരം കാളിദാസകവിശ്രേഷ്ഠൻ "വികമോർവ്വശീയം", "മാളവികാഗ്നിമിത്രം", "ശാകുന്തളം" ഇങ്ങനെ മൂന്നു നാടകങ്ങളുണ്ടാക്കി. ഈ കാവ്യത്രയവും നാടകത്രയവും കൊണ്ട് അദ്ദേഹം വിശ്വവിശ്രുത നായിത്തീർന്നു. ഈ കാവ്യത്രയത്തിൽ മേഘസന്ദേശവും നാടകത്രയ ത്തിൽ മാളവികാഗ്നിമിത്രവും കല്പിതകഥകളും ശേഷമുള്ളവ പുരാണകഥ കളുമാണല്ലോ. എന്നാൽ, കാളിദാസൻ എന്തെങ്കിലും പറഞ്ഞാൽ അതു സത്യമായിപ്പരിണമിക്കുമെന്ന് അദ്ദേഹത്തിന് ഒരനുഗ്രഹമുണ്ടായിരുന്നു. അതിനാൽ അദ്ദേഹം കല്പിതകഥ പറഞ്ഞാലും വാസ്തവമായിത്തീരുമെന്നു ള്ളതിനു ദൃഷ്ടാന്തമായി ഒരൈതിഹ്യമുള്ളതു താഴെപ്പറയുന്നു.

മേഘസന്ദേശം കല്പിതകഥയാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ഒരു യക്ഷൻ വൈശ്രവണന്റെ ശാപം നിമിത്തം ഒരു വർഷം ഭാര്യയെ വിട്ടുപിരിഞ്ഞു വിരഹദു:ഖം അനുഭവിച്ചുകൊണ്ട് താമസിക്കേണ്ടതായി വന്നുവെന്നും അക്കാലത്തു തന്റെ വർത്തമാനമറിയിക്കുന്നതിനായി

ഭാര്യയുടെ അടുക്കലേക്കു ഒരു മേഘത്തെപ്പറഞ്ഞയച്ചുവെന്നുമാണല്ലോ അതിലെ കഥയുടെ ചുരുക്കം. കാളിദാസൻ, ഈ കാവ്യമുണ്ടാക്കി ക്കഴിഞ്ഞപ്പോൾ ഒരു യക്ഷൻ അദ്ദേഹത്തിന്റെ അടുക്കൽച്ചെന്നു "ഈ കാവ്യത്തിൽ പറയുന്ന സംഗതികളെല്ല്ലാം പരമാർത്ഥമായിട്ട് ഉണ്ടായതു തന്നെയാണ്. ഈ സംഗതികളെല്ലാം അവിടുന്ന് എങ്ങനെയറിഞ്ഞു? ആ യക്ഷൻ ഞാൻ തന്നെയാണ്" എന്നു പറഞ്ഞു. ഇതാണു ആ ഐതിഹ്യ ത്തിന്റെ ചുരുക്കം.

കാളിദാസമഹകവി മേൽപ്പറഞ്ഞ കാവ്യത്രയവും നാടകത്രയവും കൂടാതെ "സ്മൃതിചന്ദ്രിക", "ജോതിർവ്വിദാഭരണം", "നളോദയം" മുതലായ പല ഗ്രന്ഥങ്ങൾ ചമച്ചിട്ടുള്ളതായി ചില പുസ്തകങ്ങളിൽക്കാണുന്നുണ്ട്. എന്നാൽ, അതു സഹൃദയന്മാർ പരക്കെ സമ്മതിക്കുന്നില്ല. മേല്പറഞ്ഞ കാവ്യത്രയവും നാടകത്രയവും കാളിദാസകൃതികളാണെന്നുള്ളതു പക്ഷാന്തരം കൂടാതെ ഏവരും സമ്മതിക്കുന്നതുകൊണ്ട് അതു മാത്രമേ നിശ്ശംശയമായി വിശ്വസിക്കാൻ തരംകാണുന്നുള്ളൂ.

കാളിദാസനെക്കുറിച്ചു ഇനി പ്രധാനമായി പറയാനുള്ളത് അദ്ദേഹം ഭോജരാജസദസ്സിൽ ചെന്നു ചേർന്നതിന്റെ ശേഷമുള്ള സംഗതികളാണ്. അവയെക്കുറിച്ചും സഹൃദയന്മാരുടെയിടയിൽ ചില പക്ഷാന്തരങ്ങളും സശയങ്ങളും ഇല്ലായ്കയില്ല. എങ്കിലും ഭോജചരിത്രം എന്ന ഗ്രന്ഥത്തെ അടിസ്ഥാനപ്പെടുത്തി ചില സംഗതികൾ താഴെപ്പറഞ്ഞുകൊള്ളുന്നു.

ഭോജരാജാവ് വിദ്വാന്മാരെയും കവികളെയും യഥായോഗ്യം ബഹുമാനിക്കുകയും സംഭാവനാദികൾ കൊണ്ടു സന്തോഷിപ്പിക്കുകയും ചെയ്യുന്ന ഉദാരശീലനാണെന്നുള്ള പ്രസിദ്ധി ലോകത്തിൽ സർവ്വത്ര വ്യാപിച്ചതിനാൽ വിദ്വാന്മാരെന്നും കവികളെന്നും മറ്റും പറഞ്ഞ് അസംഖ്യ മാളുകൾ പ്രതിദിനം അദ്ദേഹത്തിന്റെ അടുക്കൽ വന്നുതുടങ്ങി. അവരിൽ ചിലർ ഒരു യോഗ്യതയുമില്ലാത്ത മൂഢന്മാരുമായിരികും അങ്ങനെയുള്ള വരുടെ ഉപദ്രവം കുറയ്ക്കുന്നതിനായി ഭോജരാജാവ് "സായണൻ" എന്നും "മായണൻ" എന്നും പേരായ രണ്ടു വിദ്വാന്മാരെ ദ്വാരപാലകന്മാരായി നിയമിച്ചു. അവർ സദാ ഗോപുരദ്വാരത്തിൽ നിൽക്കണമെന്നും രാജാവിനെക്കാണാനായിട്ട് ആരെങ്കിലും വന്നാൽ ചില ചോദ്യങ്ങൾ

ചോദിച്ചു പരീക്ഷിച്ചു യോഗ്യന്മാരാണെന്നു തോന്നുന്നവരെ മാത്രമേ രാജസന്നിധിയിലേക്കു കടത്തി വിടാവൂ എന്നും ചട്ടംകെട്ടുകയും ചെയ്തു.

ഈ ഏർപ്പാടിനു ശേഷമാണ് കാളിദാസകവി ഭോജരാജാവിന്റെ യോഗ്യതകളെക്കുറിച്ച് കേട്ട് അവിടെച്ചെന്നുചേർന്നത്. അദ്ദേഹം ഗോപുര ദ്വാരത്തിങ്കൽ ചെന്നു ദ്വാരപാലകന്മാരായ സായണമായണന്മാരോട് തനിക്ക് രാജാവിനെക്കാണണമെന്ന് ആവശ്യപ്പെട്ടു. ഉടനെ സായണമായണന്മാർ കാളിദാസനോട് "സൃഷ്ടിസ്ഥിതി സംഹാരകർത്താക്കന്മാരായിരിക്കുന്ന ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരിൽ വിഷ്ണുവിനെയും ശിവനെയും എല്ലാവരും പൂജിക്കുന്നു. സൃഷ്ടികർത്താവായ ബ്രഹ്മാവിനെ ഭൂലോകത്തിൽ ആരും പൂജിക്കാത്തതെന്താണ്?" എന്നു ചോദിച്ചു. അതിനുത്തരമായിട്ട് കാളി ദാസൻ:

"അജാഗളസ്ഥസ്തനമുഷ്ട്രകണ്ഠം
നാസാന്തരേ ലോമ തഥാണ്ഡയുഗ്മം
വൃഥാ സൃജൻ സായണമായണൌ ച
പൂജാം ന ലേഭേ ഭുവി പത്മജന്മാ"

(പെണ്ണാടിന്റെ കഴുത്തിലെ മുലയും ഒട്ടകത്തിന്റെ കഴുത്തും മൂക്കി നകത്തു രോമവും അണ്ഡയുഗ്മവും അപ്രകാരംതന്നെ വെറുതെ സായണ മായണന്മാരെയും സൃഷ്ടിച്ചതുകൊണ്ടാണ് ഭൂമിയിൽ ബ്രഹ്മാവിനെ ആരും പൂജിക്കാതെ ആയത്) എന്നൊരു ശ്ലോകം ചൊല്ലി. അതുകേട്ട് അവർ ലജ്ജാവനതമുഖന്മരായി മാറിനിന്നു. ആ തരത്തിന് കാളിദാസൻ അകത്തു കടന്നു രാജസദസ്സിലേക്കു പോയി. അദ്ദേഹം ചെന്നപോൾ രാജാവു സഭാ മണ്ഡപത്തിൽനിന്നു മറ്റൊരു മാളികയിലേക്കു പോയിരിക്കുകയായിരുന്നു. സഭയിൽച്ചെന്നിരുന്ന കവികളിൽ ശങ്കരകവി അന്നൊരാൾക്കുമാത്രം പന്ത്രണ്ടുലക്ഷവും ശേഷമെല്ലാവർക്കും ഒരു ലക്ഷവും വീതം നാണയം സമ്മാനം കൊടുത്തിട്ടാണ് രാജാവു പോയത്. രാജാവ് അങ്ങനെ ചെയ്തത് ന്യായമായില്ലെന്നും ശങ്കരകവിക്കു തങ്ങളേക്കാൾ കൂടുതലായി എന്തു യോഗ്യതയാണുള്ളതെന്നും മറ്റും പറഞ്ഞു ശേഷമുണ്ടായിരുന്ന കവികൾ ലഹള കൂട്ടിക്കൊണ്ടിരുന്നപ്പോഴാണ് കാളിദാസൻ സഭാസ്ഥലത്തു ചെന്നു ചേർന്നത്. കാളിദാസൻ കവികളുടെ വഴക്കുകേട്ടിട്ട് "രാജാവിന്റെ അഭിപ്രായ മെന്താണെന്നറിയാതെ നിങ്ങൾ ലഹളയുണ്ടാക്കുന്നതു ശാരിയല്ല. ശങ്കരൻ

രുദ്രനാണല്ലോ. ഏകാദശരുദ്രന്മാർക്ക് ഒരു ലക്ഷം വീതം കണക്കാക്കിയൽ പിന്നെ ശങ്കരകവിക്കു നിങ്ങളോടൊപ്പം ഒരു ലക്ഷമല്ലേയുള്ളൂ. ഇതായി രിക്കും രാജാവിന്റെ അഭിപ്രായം" എന്നു പറഞ്ഞു. കാളിദാസന്റെ യുക്തി കേട്ട് എല്ലാവരും സന്തോഷിച്ചു. അപ്പോൾ രാജാവു താഴെയിറങ്ങിവന്ന് കാളിദാസനെ പിടിച്ചു ഗാഢാശ്ലേഷം ചെയ്തിട്ടു കൈയ്ക്കു പിടിച്ചു മാളികയിലേക്ക് കൊണ്ടുപോയി. ആസനസൽക്കാരംചെയ്തിരുത്തി കുശല പ്രശ്നം ചെയ്തു. കാളിദാസൻ സന്തോഷിച്ചു രാജാവിനെ സ്തുതിച്ചു;

"മഹാരാജ! ശ്രീമൻ! ജഗതി യശസാ തേ ധവളിതേ
പയഃപാരാവാരം പരമപുരുഷോയം മൃഗയതേ
കപർദ്ദീ കൈലാസം കുലിശഭൃതഭൌമം കരിവരം
കലാനാഥം രാഹുഃ കമലഭവനോ ഹംസമധുനാ"

(അല്ലയോ ശ്രീമാനായ മഹാരാജാവേ! ഭവാന്റെ യശസ്സിനാൽ ജഗത്ത് ധവളീകൃതമായിരിക്കുനതിനാൽ ഇപ്പോൾ മഹാവിഷ്ണു പാൽ ക്കടലും ശിവൻ കൈലാസപർവ്വതും ദേവേന്ദ്രൻ ഐരാവതവും രാഹു ചന്ദ്രനും ബ്രഹ്മാവു തന്റെ വാഹനവുമായ അരയന്നവും ഏതെന്നു തിരിച്ച റിയാൻ വയ്യാതെ അന്വേഷിച്ച് നടക്കുന്നു) എന്നൊരു ശ്ലോകം ചൊല്ലി. അതു കേട്ടപ്പോൾ കിഴക്കോട്ടു തിരിഞ്ഞിരുന്ന രാജാവ് എഴുന്നേറ്റ് തെക്കോട്ട് തിരിഞ്ഞിരുന്നു. ഉടനെ കാളിദാസൻ.

"നിരക്ഷീരേ ഗൃഹീത്വാ നിഖിലഖഗതതീ-
ര്യാതി നാളീകജന്മാ
തക്രം ധൃത്വാ തു സർവ്വാനടതി ജലനിധിംശ്ചക്ര-
പാണിർമ്മുകുന്ദഃ
സർവ്വാനുത്തുംഗശൈലാൻ ദഹതി പശുപതിഃ
ഫാലനേത്രേണ പശ്യൻ
വ്യാപ്താ ത്വൽകീർത്തികാന്താ ത്രിജഗതി നൃപതേ!
ഭോജരാജ! ക്ഷിതീന്ദ്ര!"

(അല്ലയോ ഭൂമീന്ദ്രനായിരിക്കുന്ന ഭോജരാജാവേ! ഭവാന്റെ കീർത്തി കാന്താ ത്രൈലോക്യത്തെ വ്യാപിച്ചിരിക്കുന്നതിനാൽ ബ്രഹ്മാവു വെള്ളവും പാലും കൂട്ടിച്ചേർത്തെടുത്തുകൊണ്ടു സകല പക്ഷിഗണങ്ങളുടെയും

അടുക്കൽ പോകുന്നു. മഹാവിഷ്ണു മോരെടുത്തുകൊണ്ടും സകല സമുദ്രങ്ങളെയും പ്രാപിക്കുന്നു. ശിവൻ വലിയ പർവ്വതങ്ങളെയെല്ലാം നെറ്റിക്കണ്ണുകൊണ്ടു ദഹിപ്പികുന്നു) എന്നു രണ്ടാമതും ഒരു ശ്ലോകം ചൊല്ലി. (വെള്ളവും പാലും കൂട്ടിച്ചേർത്തുകൊടുത്താൽ അതിൽ നിന്നു പാൽമാത്രം കുടിക്കാനുള്ള ദിവ്യശക്തി ഹംസത്തിനുണ്ടല്ലോ. അപ്രകാരം തന്നെ മോരൊഴിച്ചാൽ പാൽ തൈരാകുമല്ലോ. കൈലാസപർവ്വതം വെള്ളിയാകയാൽ അഗ്നിജ്വാല തട്ടിയാൽ അത് ഉരുകുമല്ലോ. അതിനാൽ അപ്രകാരമെല്ലാം പരീക്ഷിച്ച് ഹംസം, പാൽക്കടൽ, കൈലാസപർവ്വതം ഇവയെ കണ്ടുപിടിക്കാമെന്നു വിചാരിച്ചു ബ്രഹ്മാദികൾ മേൽപ്പറഞ്ഞ പ്രകാരം ചെയ്യുന്നു എന്നു സാരം) ഇതു കേട്ടപ്പോൾ രാജാവു പടിഞ്ഞാട്ട് തിരിഞ്ഞിരുന്നു. ഉടനെ കാളിദാസൻ.

"വിദ്വദ്രാജശിഖാമണേ! തുലയിതും
ധാതാ ത്വദീയം യശഃ
കൈലാസഞ്ച നിരീക്ഷ്യ തത്ര ലഘുതാം
നിക്ഷിപ്തവാൻ പൂർത്തയേ
ഉക്ഷാണം തദുപര്യുമാസഹചരം
തന്മുർദ്ധ്നി ഗംഗാജലം
തസ്യാഗ്രേ ഫണിപുംഗവം തദുപരി
സ്ഫാരം സുധാദീധിതിം"

(അല്ലയോ വിദ്വാനായ രാജശേഖരാ! ബ്രഹ്മാവു ഭവാന്റെ കീർത്തിയെ തൂക്കിനോക്കാനായിട്ട് ഇടവെയ്ക്കുവാൻ കൈലാസത്തെ നോക്കിയപ്പോൾ അതിനു കനം പോരെന്നു കാണുകയാൽ കനം ശരിയാക്കാനായിട്ട് അതിന്റെ മുകളിൽ ഒരു കാളയേയും അതിന്റെ മുകളിൽ ശ്രീപാർവ്വതി യോടുകൂടിയ ശിവനേയും ആ ശിവന്റെ ശിരസ്സിൽ ഗംഗാജലത്തേയും അതിന്റെ മേൽ സർപ്പരാജാവിനെയും അതിനുമുകളിൽ ചന്ദ്രനേയും വെച്ചു) എന്നു മൂന്നാമതും ഒരു ശ്ലോകം ചൊല്ലി. അതു കേട്ടപ്പോൾ രാജാവു വടക്കോട്ട് തിരിഞ്ഞിരുന്നു. കാളിദാസൻ പിന്നെയും

"സ്വർഗ്ഗാൽ ഗോപാല! കുത്ര വ്രജസി? സുരമുനേ!
ഭൂതലേ കാമധേനോ
വത്സസ്യാനേതുകാമസ്തൃണചയമധുനാ

മുഗ്ദ്ധദുഗ്ദ്ധം ന തസ്യാഃ?
ശ്രുത്വാ ശ്രീഭോജരാജപ്രചുരവിതരണം
വ്രീഡശുഷ്കസ്തനീ സാ
വ്യർത്ഥോ ഹി സ്യാൽ പ്രയാസസ്തദപി തദരിഭി–
ശ്ചർവ്വിതം സർവ്വമുർവ്വ്യാം"

(എടോ ഗോപാല! താൻ സ്വർഗ്ഗത്തിൽനിന്ന് എവിടെപ്പോകുന്നു? അല്ലയോ ദേവമുനേ! കാമധേനുവിന്റെ കിടാവിനു പുല്ലു കൊണ്ടുവരുവാനായിട്ടു ഞാനിപ്പോൾ ഭൂമിയിലേക്കു പോവുകയാണ്. ആ പശുവിനു നല്ല പാലില്ലയോ? ശ്രീമാനായ ഭോജരാജാവിന്റെ അത്യധികമായ ദാനത്തെക്കുറിച്ചു കേട്ടു ലജ്ജിച്ചിട്ട് ആ പശുവിന്റെ അകിടു വറ്റിപ്പോയി. എന്നാൽ, നിന്റെ ഈ ശ്രമം നിഷ്ഫലം തന്നെയാകും. ഭൂമിയിലുണ്ടായിരുന്ന പുല്ലെല്ലാം ഭോജരാജാവിന്റെ ശാത്രുകൾ തിന്നു തീർത്തിരിക്കുന്നു). ഇങ്ങനെ നാലമത് ഒരു ശ്ലോകംകൂടിച്ചൊല്ലി. ഉടനെ രാജാവെഴുന്നേറ്റ് അവിടേനിന്നു പോകാൻ ഭാവിച്ചു. അപ്പോൾ കാളിദാസൻ രാജാവിന്റെ കൈയ്യു പിടിച്ച് അവിടെയിരുത്തീട്ട്, "അല്ലയോ അത്യൈൗദാര്യനിധിയായ മഹാരാജാവേ, ഭവാന്റെ വിചാരം എനിക്കു മനസ്സിലായി. ഇതൊരു സാഹസമാണ്. ഈ നാലു ശ്ലോകങ്ങൾക്കായിട്ടു രാജ്യത്തിന്റെ നാലു ഭാഗങ്ങളും എനിക്കു തന്നിരിക്കുന്നതായി സങ്കൽപ്പിച്ചുകൊണ്ടാണല്ലോ ഭവാൻ എഴുന്നേറ്റു പോകാൻ ഭാവിച്ചത്. രാജ്യം രാജാവിന് ഇരിക്കേണ്ടതാണ്. അതിനാൽ ഈ രാജ്യം അവിടേയ്ക്കുതന്നെ ഇതാ ഞാൻ തിരിച്ചു തന്നിരിക്കുന്നു. അവിടുന്ന് അവിടെ ഇരുന്നാലും" എന്നു പറഞ്ഞു.

പിന്നെ അവർ രണ്ടുപേരുംകൂടി സ്വൈര്യസല്ലാപം ചെയ്തുകൊണ്ടു കുറച്ചുനേരമിരുന്നപ്പോഴേക്കും നേരം സന്ധ്യയായി. അപ്പോൾ രാജാവ് "സുകവേ! ഈ സന്ധ്യയെ വർണ്ണിച്ചാലും " എന്നു പറഞ്ഞു. ഉടനെ കാളിദാസൻ,

"വ്യസനിന ഇവ വിദ്യാ ക്ഷീയതേ പങ്കജശ്രീ
ഗുണിന ഇവ വിദേശേ ദൈന്യമായാന്തി ഭൃംഗാഃ
കുനൃപതിരിവ ലോകം പീഡയത്യന്ധകാരോ
ധനമിവ കൃപണസ്യ വ്യർത്ഥതാമേതി ചക്ഷുഃ"

(താമരപ്പൂവിന്റെ ശോഭ വ്യസനാക്രാന്തന്റെ വിദ്യ എന്നപോലെ ക്ഷയിക്കുന്നു. ഗുണികൾ വിദേശത്തെന്നപോലെ വണ്ടുകൾ ദീനതയെ പ്രാപിക്കുന്നു. ദുഷ്ടനായ രജാവെന്നപോലെ അന്ധകാരം ലോകത്തെ ദു:ഖിപ്പിക്കുന്നു. കണ്ണു ലുബ്ധന്റെ ധനമെന്നപോലെ നിഷ്ഫലമായി ത്തീരുന്നു) എന്നൊരു ശ്ലോകം ചൊല്ലി. രാജവു സന്തോഷിച്ച് അതിനു കാളിദാസന് പ്രത്യക്ഷരലക്ഷം ധനം (അവിടെ നടപ്പായിരുന്ന നാണയം) കൊടുത്തു. കാളിദാസൻ സന്തോഷിച്ച് വീണ്ടും.

"സുകവേശ്ശബ്ദസൌഭാഗ്യം സത്കവിർവ്വേത്തി നാപരഃ
വന്ധ്യാ നഹി വിജാനാതി പരാം ദൌഹൃദസമ്പദം"

(സത്കവിയുടെ വാക്കുകളുടെ ഭംഗി സത്കവിയല്ലാതെ അന്യൻ അറിയുന്നില്ല. ഗർഭസമ്പത്തിനെക്കുറിച്ചു വന്ധ്യ(മച്ചി) അറിയുന്നില്ലല്ലോ) ഇങ്ങനെ രാജാവിനെ സ്തുതിച്ചു. പിന്നെ ക്രമേണേ ഭോജരാജാവും കാളിദാസനും തമ്മിൽ സന്തോഷം വർദ്ധിച്ചു പ്രാണസ്നേഹിതന്മാരായി ത്തീർന്നു.

അനന്തരം എല്ലാവരും കൂടി ആലോചിച്ച് ഒരു കൌശലം ചെയ്തു. രജാവിന്റെ താംബൂലവാഹിനി (മുറുക്കാനുണ്ടാക്കിക്കൊടുക്കുന്നവളായ തരംഗവതി എന്ന ദാസി) ക്കു ചില സമ്മാനങ്ങളും മറ്റും കൊടുത്ത് അവളെ സ്വാധീനപ്പെടുത്തീട്ട്, "അല്ലയോ സുഭഗേ! ഈ കാളിദാസൻ നിമിത്തം ഞങ്ങളുടെ യോഗ്യതകൾ ഇവിടെ പ്രകാശിക്കാതെയായിരി ക്കുന്നു. അതിനാൽ രജാവു കാളിദാസനെ ഈ ദിക്കിൽനിന്നു പറഞ്ഞയ ക്കുവാൻ തക്കവിധത്തിൽ നീയെന്തെങ്കിലും ഒരു കൌശലമുണ്ടാക്കണം" എന്നു പറയുകയും അവൽ അതു സമ്മതിക്കുകയും ചെയ്തു.

അതിനുശേഷം ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ ഒരു ദിവസം രാജാവ് അത്താഴം കഴിഞ്ഞു തനിച്ചു കിടന്നിരുന്ന സമയത്ത് ആ ദാസി അദ്ദേഹത്തിന്റെ അടുക്കൽച്ചെന്ന് മുറുക്കാനുണ്ടാക്കിക്കൊടുത്തിട്ടു കാൽ തലോടിക്കൊണ്ടിരുന്നു. അങ്ങനെയിരുന്നപ്പോൾ അവൾ നിദ്ര ബാധിച്ച തായി നടിച്ചു അവിടെത്തന്നെ കിടന്നു. കുറച്ചു കഴിഞ്ഞപ്പോൾ ഉറക്ക ത്തിൽ പറയുന്ന വിധത്തിൽ "സഖീ കനകമാലിനീ! ആ കാളിദാസൻ മഹാദുർബുദ്ധിതന്നെയാണ്. അയാൾ ദാസീവേഷം ധരിച്ച് അന്തഃപുര

ത്തിൽ കടന്നു രാജാവിന്റെ പത്നിയായ ലീലാദേവിയോടുകൂടി രമിക്കുന്നു. ഇതു കഷ്ടമല്ലേ?" എന്നു പറഞ്ഞു. രാജാവ് ഇതു കേട്ട് എഴുന്നേറ്റു ദാസിയോട്. "എടീ തരംഗവതീ! നീ ഉറങ്ങിക്കിടാക്കുന്നുവോ അതോ ഉണർന്നു കിടക്കുന്നുവോ?" എന്നു ചോദിച്ചു. അവൾ ഒന്നും മിണ്ടാതെ ഉറക്കം നടിച്ചു തന്നെ കിടന്നു. അപ്പോൾ രാജാവ്, "ഇത് ഇവളുടെ മനസ്സിലിരുന്നത് ഉറക്കത്തിൽപ്പറഞ്ഞതാണ്. സംഗതി വാസ്തവം തന്നെയാ യിരിക്കണം. സ്ത്രീലമ്പടനായ കാളിദാസന്റെ സ്ഥിതിക്ക് ഇങ്ങനെ വരാവു ന്നതാണ്. പിന്നെ ലീലാദേവി ഇങ്ങിനെ ചെയ്യുമോ? എന്നാണെങ്കിൽ

"സ്ത്രീണാം ച ചിത്തം പുരുഷസ്യ ഭാഗ്യം
ദേവോ ന ജാനാതി കുതോ മനുഷ്യഃ"

എന്നുണ്ടല്ലോ. എല്ലാംകൊണ്ടും ഇതു വിശ്വസിക്കാതെയിരിക്കാൻ തരമില്ല എന്നു വിചാരിച്ച് അങ്ങനെ ഉറച്ചു.

പിറ്റേ ദിവസം കാളിദാസൻ രാജസന്നിധിയിൽ ചെന്നപ്പോൾ രാജാവ്, "അല്ലയോ കവേ! പലതുകൊണ്ടും നിങ്ങൾ ഈ ദേശത്തു താമസിക്കാൻ യോഗ്യനല്ലെന്നു നമുക്കു തോന്നിയിരിക്കുന്നു. അതിനാൽ ക്ഷണത്തിൽ ഈ ദേശം വിട്ടു പൊയ്ക്കൊള്ളണം. കാരണമൊന്നും നാം വിസ്തരിക്കുന്നില്ല. അതു ചോദിക്കാൻ നിങ്ങൾക്ക് അവകാശവുമില്ല" എന്നു പറഞ്ഞു. ഉടനെ കാളിദാസൻ അവിടെനിന്ന് ഇറങ്ങിപ്പോയി വേശ്യാഗൃഹ ത്തിൽച്ചെന്ന് ആ സ്ത്രീയോട്, "അല്ലയോ പ്രിയതമേ! ഞാൻ ഈ ദേശത്തു താമസിക്കരുതെന്നു രാജവു കൽപ്പിച്ചിരിക്കുന്നു. അതിനാൽ ഞാനിതാ പോകുന്നു" എന്നു പറഞ്ഞു. അപ്പോൾ വേശ്യ, "അല്ലയോ പ്രിയതമ! നമുക്കു നിത്യവൃത്തിക്കു രാജാവു വല്ലതും തന്നിട്ടു വേണമെന്നില്ല. നമുക്കു വേണ്ടതെല്ലാം ഇവിടെയുണ്ട്. അതിനൽ ഭവാൻ ആരുമറിയാതെ ഗൂഢമായി സസുഖം ഇവിടെത്തന്നെ താമസിച്ചുകൊള്ളണം. ഭവാനെ ഞാൻ രക്ഷിച്ചുകൊള്ളാം" എന്നു പറഞ്ഞു. കാളിദാസൻ അതു കേട്ടു ഗൂഢമായി അവിടെത്തന്നെ താമസമുറപ്പിച്ചു.

കാളിദാസൻ പിരിഞ്ഞുപോയതിന്റേശേഷം രാജാവ് തന്റെ പ്രാണ സ്നേഹിതനായിരുന്ന ആ മഹാകവിയെ പറഞ്ഞയയ്ക്കേണ്ടതായി വന്നതിനേയും തന്റെ പ്രാണപ്രിയയായ ലീലാദേവിയുടെ ദുശ്ചേഷ്ടിത

ത്തെയും കുറിച്ചു വിചാരിച്ചു ഏറ്റവും ഖിന്നനായിത്തീർന്നു. അദ്ദേഹം കുളിക്കാതെയും ഉണ്ണാതെയും ആരോടുമൊന്നും മിണ്ടാതെയുമിരിപ്പായി. രാജാവിന്റെ ആ ഇരിപ്പു കണ്ടിട്ട് ലീലാദേവി വിഷാദത്തോടുകൂടി അടുത്തു ചെന്നു, "അല്ലയോ പ്രാണനാഥ! സർവ്വജ്ഞനായ ഭവാൻ ഈ അവസ്ഥാന്തരത്തെ പ്രാപിക്കുന്നതിനുണ്ടായ കാരണമെന്ത്? ഇതിന്റെ വാസ്തവകാരണം അനന്യശരണയായ എന്നോടു പറയണം. ഭവാനെ ഈ സ്ഥിതിയിൽ കണ്ടുകൊണ്ട് ക്ഷണനേരം പോലും ജീവിക്കാൻ ഞാൻ ശക്തയല്ല. ഭവാൻ പരമാർത്ഥം പറയാതെയിരുന്നൽ ഇപ്പോൾത്തന്നെ ഏതു വിധവും ഞാൻ പ്രാണത്യാഗം ചെയ്യും. ഭവാൻ എന്റെ പ്രാണനാഥനാണെങ്കിൽ എന്റെ പ്രാണനെ രക്ഷിക്കണം" എന്നു പറഞ്ഞുകൊണ്ടു കാല്പിടിച്ചു കരഞ്ഞു.

ലീലാദേവിയുടെ പാരവശ്യം കണ്ട് ആർദ്രമാനസനായി ഭവിക്കുകയാൽ രാജാവ് ദാസി ഉറക്കത്തിൽപ്പറഞ്ഞതും താൻ കാളിദാസനെപ്പറഞ്ഞയതും മറ്റും വിവരിച്ചു പറഞ്ഞു. അതൊക്കെ കേട്ടപ്പോൾ ലീലാദേവി "ഇത്രയും കാലം പരിചയിച്ചിട്ടും അവിടേക്ക് എന്റെ സത്യസ്ഥിതി അറിയാൻ വയ്യാതെപോയതു കഷ്ടം തന്നെ. ആട്ടെ, ആദ്യം എന്റെ പരമാർത്ഥതയെത്തന്നെ ഞാൻ ബോധ്യപ്പെടുത്താം. മറ്റുള്ള സംഗതികളെക്കുറിച്ചു പിന്നെപ്പറയാം" എന്നു പറഞ്ഞു വിറകുതടികൾ വരുത്തി കൂട്ടിച്ച് അതിനു തീകൊളുത്തി കത്തിക്കാളി ജ്വലിച്ചു തുടങ്ങിയപ്പോൾ പോയി കുളിച്ചുവന്ന് ആദിത്യദേവനെ നോക്കിത്തൊഴുതുകൊണ്ട് "അല്ലയോ ലോകസാക്ഷിയായ ഭഗവാനേ! ഞാൻ എന്റെ ഭർത്താവായ ഈ രാജാവിനെയല്ലാതെ മറ്റൊരു പുരുഷനെ സ്വപ്നേപി സ്മരിക്കുകപോലും ചെയ്തിട്ടുണ്ടെങ്കിൽ എന്റെ ദേഹം ഈ അഗ്നിയിൽ വെന്തു വെണ്ണീറാകട്ടെ. അല്ലെങ്കിൽ എന്റെ ചാരിത്രശുദ്ധിയെ പ്രത്യക്ഷപ്പെടുത്തുക" എന്നു പറഞ്ഞിട്ട് അഗ്നിയിലേക്കു ചാടി. ലീലാദേവി ഒരു രോമം പോലും കരിയാതെ അഗ്നിശുദ്ധയായി അവിടെനിന്നിറങ്ങി അന്തഃപുരത്തിലേക്കു പോയി. അതു കണ്ടു രാജവു വിസ്മയം കൊണ്ടും പശ്ചാത്താപം കൊണ്ടും വിഹ്വലമനസനായിട്ടു ലജ്ജാവനതമുഖനായി ദേവിയുടെ അടുക്കൽച്ചെന്ന് "പ്രാണപ്രിയേ! എന്റെ സമസ്താപരാധങ്ങളും ദേവി ക്ഷമിക്കണം. ഞാനിതാ ക്ഷമായാചനം ചെയ്തുകൊള്ളുന്നു" എന്നു പറഞ്ഞു. അതു കണ്ട് ലീലാദേവി "അല്ലയോ പ്രാണനാഥാ! അവിടേക്ക് ഈ ദുശ്ശങ്കയുണ്ടായതിൽ

പ്രധാന കാരണം എന്നെക്കുറിച്ചുള്ള സ്നേഹത്തിന്റെ ആധിക്യം തന്നെയാണെന്ന് എനിക്കറിയാം. അതിനാൽ ഇതിനെക്കുറിച്ച് ഇത്രയൊന്നും പറയണമെന്നില്ല. എന്നാൽ അവിടുന്ന് പ്രാണാധികസ്നേഹത്തോടും ബഹുമാനത്തോടുംകൂടി പൂജിച്ചിരുന്ന കവികുലശിരോമണിയായ കാളിദാസനെ ഇവിടെനിന്നു നിഷ്കരുണം നിഷ്കാസനം ചെയ്തതു വലിയ കഷ്ടമായിപ്പോയി. ഇതെല്ലാം ഉണ്ടാക്കിത്തീർത്തത് ഇവിടെ സഭയിലുള്ള ശേഷം കവികളാണ്. കാളിദാസൻ ഇവിടെയുള്ളപ്പോൾ അവരുടെ യോഗ്യത ഇവിടെ പ്രകാശിക്കുകയില്ല. ഖദ്യോതനനുള്ളപ്പോൾ ഖദ്യോതങ്ങൾ പ്രദ്യോതിക്കുകയില്ലല്ലോ. അതിനാൽ അദ്ദേഹത്തെ ഇവിടെനിന്ന് ഓടിക്കാനായി അവർ ആ ദുഷ്ടദാസിക്കു ചില സമ്മാനങ്ങളും മറ്റും കൊടുത്തു വശീകരിച്ചതിനാൽ അവൾ ഉറക്കം നടിച്ചു കിടന്നുകൊണ്ട് അങ്ങനെ പറഞ്ഞതാണെന്നുള്ളതിനു സംശയമില്ല. സർവ്വജ്ഞനായ അവിടുന്ന് ഈ പരമാർത്ഥം അറിയാത്തത് അത്ഭുതം തന്നെ" എന്നു പറഞ്ഞു. ഉടനെ രാജാവ്, "പ്രിയേ! ഇതെല്ലാം സത്യം തന്നെ എന്നു ഞാൻ സമ്മതിക്കുന്നു. ഞാൻ അധികം താമസിക്കാതെ ഈ ദുഷ്ടകവികളെയെല്ലാം ഇവിടെനിന്നു ഓടിക്കുകയും കാളിദാസമഹാകവിയെ യഥാപൂർവ്വം ഇവിടെ വരുത്തി സൽക്കരിച്ചു താമസിപ്പിക്കുകയും ചെയ്യാം" എന്നു പറഞ്ഞു.

അനന്തരം ഏതാനും ദിവസങ്ങൾക്കുശേഷം രാജാവ് ഒരു സമസ്യ ഉണ്ടാക്കിക്കൊണ്ട് ഒരു ദിവസം സഭാമണ്ഡപത്തിൽ ചെന്നു. അപ്പോൾ കാളിദാസനൊഴിച്ചുള്ള സകല കവികളും അവിടെച്ചെന്നുകൂടി. ഉടനെ രാജാവ് താനുണ്ടാക്കിയ സമസ്യ ചൊല്ലിക്കേൾപ്പിച്ചിട്ട് എല്ലാവരോടുംകൂടി "ഈ സമസ്യ വേണ്ടതുപോലെ നിങ്ങൾ പൂരിപ്പിക്കണം. അതു നിങ്ങളാൽ സാധ്യമല്ലെങ്കിൽ നിങ്ങളെല്ലാവരും ഈ ദേശം വിട്ടു പോയ്ക്കൊള്ളണം. ഈ ദിക്കിൽ ആരെയും കണ്ടുകൂടാ" ഏന്നു പറഞ്ഞു. അതു പ്രാകൃതത്തിലുള്ള ശ്ലോകാർദ്ധസമസ്യയായിരുന്നു. അതു കേട്ടപ്പോൾത്തന്നെ പൂരിപ്പിക്കുന്ന കാര്യം അസാദ്ധ്യമെന്ന് അവർക്കൊക്കെത്തോന്നി. എങ്കിലും ഇതു പൂരിപ്പിക്കുന്നതിന് എട്ടു ദിവസത്തെ അവധി കിട്ടണമെന്ന് അവർ അപേക്ഷിക്കുകയും രാജാവ് അതു സമ്മതിക്കുകയും ചെയ്തു.

എട്ടാം ദിവസം രാത്രിയായിട്ടും ആ കവികൾക്ക് ആ സമസ്യ പുരിപ്പിക്കാൻ കഴിഞ്ഞില്ല. രാത്രിയിൽ അവരെല്ലാവരുംകൂടി, "നമുക്ക്

ഇപ്പോൾതന്നെ ഈ ദേശം വിട്ടു പോകാം. വെളുത്താൽ രാജഭടന്മാർ നമ്മെപ്പിടിച്ചു നാടുകടത്തും. അതിനുമുമ്പു പോവുകയാണല്ലോ നല്ലത്. നല്ല നിലാവുണ്ട്" എന്നു പറഞ്ഞു നിശ്ചയിച്ചു അവർ അവരുടെ സാമാനങ്ങളെല്ലാം കെട്ടിയെടുത്തുകൊണ്ടുപോയി.

അവർ പോയത് കാളിദാസന്റെ പ്രിയതമയായ വിലാസവതി എന്ന വേശ്യയുടെ ക്രീഡോദ്യാനത്തിനടുത്തുള്ള വഴിയിൽക്കൂടിയായിരുന്നു. ആ സമയത്ത് കാളിദാസനും വിലാസവതിയും ഉദ്യാനത്തിലുണ്ടായിരുന്നു. ഈ കവികളുടെ പരസ്പര സംഭാഷണസംഗതി ഒരുവിധം മനസ്സിലാക്കീട്ടു വേശ്യയോട്, "പ്രിയേ! ഈ പോകുന്നത് ഭോജസദസ്സിലെ കവികളാണ്. ഇവരും എന്നെപ്പോലെ രാജവു പറഞ്ഞയച്ചു പോവുകയാണ്. ഇവർ എന്നെ ദ്രോഹിച്ചവരാണെങ്കിലും ഇവരെ രക്ഷിക്കണം. "ഉപകാരപ്രധാനഃ സ്യാദപകാരപരേപ്യരൌ" എന്നുണ്ടല്ലോ. നമുക്കു ഗൃഹത്തിലേക്കു പോകാം. എനിക്കു വേഷമൊന്നു മാറണം" എന്നു പറഞ്ഞ് അവർ ഗൃഹ ത്തിലേക്ക് പോയി. കാളിദാസൻ ഉടനെ ഒരു ചാരന്റെ വേഷം ധരിച്ചുകൊണ്ടു ക്ഷണത്തിൽ മറ്റൊരു വഴിയേ കുറച്ചു ദൂരം പോയിട്ടു മറ്റൊരു സ്ഥലത്തുനിന്നു വരുന്ന ഭാവത്തിൽ ആ കവികളുടെ നേരെ വന്നു. അടുത്ത് എത്തിയപ്പോൾ കാളിദാസൻ (ചാരഭാഷയിൽ) "മഹാ ബ്രാഹ്മണർക്കു നമസ്കാരം" എന്നു പറഞ്ഞിട്ട് "ഭവാന്മാർ എവിടേ നിന്നു വരുന്നു? എവിടെ പോകുന്നു? എന്നു ചോദിച്ചു. കവികൾ പരമാർത്ഥമെല്ലാം പറഞ്ഞതിന്റെ ശേഷം "ഭവാൻ എവിടെനിന്നു വരുന്നു? എവിടെപ്പോകുന്നു?" എന്ന് അങ്ങോട്ടും ചോദിച്ചു. അതിനുത്തരമായിട്ട് ചാരൻ "ഞാൻ കാശീദേശവാസിയാണ്. ധനാഗ്രഹം നിമിത്തം ഭോജ രാജാവിനെ കാണാൻ പോവുകയാണ്. രാജാവുണ്ടാക്കിയെന്നു പറഞ്ഞ ആ സമസ്യ കേട്ടാൽക്കൊള്ളാമെന്നുണ്ട്" എന്നു പറഞ്ഞു. കവികൾ സമസ്യ ചൊല്ലിക്കേൾപ്പിച്ച ക്ഷണത്തിൽ ചാരൻ "ഇതിന്റെ പൂരണം ഇങ്ങനെ യായിരിക്കേണ്ടതാണ്" എന്നു പറഞ്ഞിട്ട് ആ അർദ്ധശ്ലോകത്തിന്റെ ഉത്തരാർദ്ധം പ്രാകൃതത്തിൽത്തന്നെ ചൊല്ലിപ്പൂരിപ്പിച്ചു. കവികൾ അതു കേട്ടു സമ്മതിക്കുകയും സന്തോഷിക്കുകയും വിസ്മയിക്കുകയും ചെയ്തു. ഉടനെ ചാരൻ വന്ദനം പറഞ്ഞ് അവിടെനിന്നു പോയി.

ചാരൻ പൊയ്ക്കഴിഞ്ഞപ്പോൾ കവികൾ "ഇനി നമുക്ക് ഈ ദേശം വിട്ടു പോകണമെന്നില്ല. കാലത്തേതന്നെ രാജസന്നിധിയിലെത്തി സമസ്യാ

പുരണം കേൾപ്പിക്കണം. ഈ ചാരൻ അവിടെയെത്തുന്നതിനുമുമ്പു നമുക്കെത്തണം. നമുക്കിപ്പോൾ നമ്മുടെ വാസസ്ഥലങ്ങളിലേക്കു തന്നെ പോകാം" എന്നു പറഞ്ഞ് അവർ മടങ്ങിപ്പോയി അവരുടെ വാസസ്ഥലങ്ങളിലെത്തി കിടന്നുറങ്ങി.

പ്രഭാതസമയത്തുതന്നെ അവരെല്ലാവരും എഴുന്നേറ്റു രാജസന്നിധിയിലേക്കു പുറപ്പെട്ടു. ബാണകവി മുമ്പിൽക്കടന്നു രാജസന്നിധിയിലെത്തി സമസ്യാപൂരണം ചൊല്ലിക്കേൾപ്പിച്ചു. പൂരണം കേട്ടപ്പോൾതന്നെ അത് കാളിദാസൻ "ഉണ്ടാക്കിയതാണെന്നു രാജാവിനു മനസ്സിലായി. എങ്കിലും അതൊന്നും ഭാവിക്കാതെ സന്തോഷഭാവത്തോടുകൂടി ബാണകവിക്കു പതിനഞ്ച് ലക്ഷം സ്വർണ്ണനാണയം കൊടുത്തു. അപ്പോഴേക്കും ശേഷം കവികളും അവിടെ വന്നുകൂടി. രാജാവ് കൊടുത്തതു വാങ്ങിക്കൊണ്ട് ബാണകവി സന്തോഷസമേതം ശേഷമുള്ള കവികളോടുകൂടി പോയി. ബാണകവിയെ ഒഴിച്ചുള്ളവർ ഉടനെ മടങ്ങിവരുമെന്നും അപ്പോൾ സത്യം വെളിപ്പെടുമെന്നും വിചാരിച്ചുകൊണ്ട് രാജാവ് സഭാമണ്ഡപത്തിൽത്തന്നെ ഇരുന്നു.

അപ്രകാരം തന്നെ കുറച്ചു കഴിഞ്ഞപ്പോൾ ശേഷം കവികളെല്ലാവരും രാജസന്നിധിയിലെത്തി, "അല്ലയോ മഹാരാജാവേ! ഇവിടെനിന്ന് കൊടുത്ത ദാനത്തിനു ഞങ്ങളെല്ലാവരും ഒരുപോലെ അവകാശികളാണ്. ബാണകവി ആ ധനം വിഭജിച്ചു ഞങ്ങൾക്കുകൂടി തരുമെന്നാണ് ഞങ്ങൾ വിചാരിച്ചത്. എന്നാൽ അദ്ദേഹം ഞങ്ങൾക്കൊന്നും തന്നില്ല. സമസ്യ പൂരിപ്പിച്ചത് ഞങ്ങളാരുമല്ല. ഞങ്ങളാൽ അത് അസാദ്ധ്യവുമാവുകയാൽ ഞങ്ങളെല്ലാവരുംകൂടി ഈ ദേശം വിട്ടു പോയപ്പോൾ കാളിദാസന്റെ പ്രിയതമയായ വേശ്യയുടെ ക്രീഡോദ്യാനത്തിന്റെ സമീപത്തുകൂടിയുള്ള വഴിയിൽ വെച്ച് കാശിദേശവാസിയായ ഒരു ചാരനെ കണ്ടു. ആ ചാരനാണു സമസ്യ പൂരിപ്പിച്ചു തന്നത്. അതിനു കിട്ടിയ സമ്മാനം ബാണകവി തനിച്ചെടുത്തതു ന്യായമായില്ലല്ലോ. അതിനാൽ ബാണകവിയെ ഇവിടെ വരുത്തി ഞങ്ങളുടെ വീതം തരുവിക്കണം" എന്നു പറഞ്ഞു. ഉടാനെ രാജാവ് "ബാണകവി കൊണ്ടുപോയത് പോകട്ടെ. നിങ്ങൾ സത്യം പറഞ്ഞല്ലോ. അതിനാൽ നിങ്ങൾക്കു ധനം ഞാൻ വേറെ തരാം" എന്നു പറഞ്ഞ് അവർക്കു ലക്ഷം വീതം കൊടുത്തു സന്തോഷിപ്പിച്ചയച്ചു.

പിന്നെ രാജാവ്, "കാളിദാസൻ ഈ ദേശം വിട്ടു പോയിട്ടില്ല. അദ്ദേഹം വേശ്യാഗൃഹത്തിൽത്തന്നെയുണ്ട്. എന്നെ ഭപ്പെട്ടു ചാരവേഷം ധരിച്ചു സഞ്ചരിക്കുകയാണ്. ആ വേശ്യാഗൃഹത്തിൽച്ചെന്നാൽ അദ്ദേഹത്തെ കണ്ടുപിടിക്കാം" എന്നു വിചാരിച്ചു നിശ്ചയിച്ചിട്ട് പട്ടാളക്കാരെ അയച്ച് ആദ്യംതന്നെ വേശ്യാഗൃഹത്തെ രോധിപ്പിച്ചു. അനന്തരം രാജാവ് പൌരപ്രധാനന്മാർ, അമാത്യന്മാർ മുതലായവരോടുകൂടി വേശ്യാഗൃഹത്തിലെത്തി കാളിദാസനെ കണ്ടു. അപ്പോൾ കാളിദാസൻ രാജാവ് തന്നെ കഠിനമായി ശിക്ഷിക്കുമെന്നു വിചാരിച്ചു വിഹ്വലനായിത്തീർന്നു. രാജാവ് അശ്രുക്കൾ പൊഴിച്ചുകൊണ്ട് കാളിദാസനെപ്പിടിച്ചു ഗാഢാശ്ലേഷം ചെയ്തിട്ട് "സഖേ! ഭവാനെന്റെ അവിവേകത്തെ ക്ഷമിച്ച് എന്നോടുകൂടിപ്പോന്ന് യഥാപുർവ്വം താമസിക്കണമെന്നു ഞാൻ അപേക്ഷിക്കുന്നു" എന്നു പറഞ്ഞു. അതുകേട്ടപ്പോൾ കാളിദാസന്റെ വിഹ്വലത തീർന്നു. പിന്നെ രാജാവ് കാളിദാസനെ ഒരു കുതിരപ്പുറത്തുകയറ്റി വാദ്യഘോഷങ്ങളോടുകൂടി എതിരേറ്റു രാജമന്ദിരത്തിൽ കൊണ്ടുപോവുകയും യഥാപൂർവ്വം സ്നേഹത്തോടും ബഹുമാനത്തോടും കൂടി താമസിപ്പിക്കുകയും ചെയ്തു. ഇങ്ങനെ ഭോജരാജാവു ചില ദുശ്ശങ്കകൾ നിമിത്തം കാളിദാസനെ ബഹിഷ്കരിക്കുകയും വീണ്ടും സമീപത്ത് വരുത്തി താമസിപ്പിക്കുകയും ചെയ്യുക സാധാരണമായിരുന്നു.

ഒരിക്കൽ ഭോജരാജാവ് ഒരു ചിത്രകാരനെ വരുത്തി അദ്ദേഹത്തിന്റെ പ്രിയതമയായ ലീലാദേവിയുടെ ഒരു ചിത്രപടമെഴുതിച്ചു. ചിത്രം എഴുതിത്തീർന്നപ്പോൾ തൂലികയുടെ അറ്റത്തുനിന്ന് അല്പം കഷി അബദ്ധത്തിൽ ആ ചിത്രപടത്തിന്റെ ഊരുമൂലത്തിൽ വീണു. ചിത്രകാരൻ അതു തുടച്ചു കളയാനായി ഭാവിച്ചപ്പോൾ അതു കണ്ടുകൊണ്ടു നിന്ന കാളിദാസൻ, "അതു കളയണമെന്നില്ല. ദേവിക്ക് ആ സ്ഥലത്ത് ഒരു മറുകു വാസ്തവത്തിലുള്ളതാണ്" എന്നു പറഞ്ഞു. അതിനാൽ ചിത്രകാരൻ അതു കളഞ്ഞില്ല. രാജാവു ചിത്രപടം കണ്ടപ്പോൾ "ചിത്രം വളരെ നന്നായി; എങ്കിലും തുടയ്ക്ക് ആ മഷി വീണതു വൃത്തികേടായി" എന്നു പറഞ്ഞു. ഉടനെ ചിത്രകാരൻ "ദേവിയുടെ തുടയിൽ ആ സ്ഥാനത്ത് ഒരു മറുകുണ്ടല്ലോ, അതുകൊണ്ടാണ് അത് കളയാത്തത്" എന്നു പറഞ്ഞു. അപ്പോൾ രാജാവ്, "ഞാൻതന്നെ കണ്ടിട്ടില്ലാത്തതും സാധാരണജനങ്ങൾക്കു കാണ്മാൻ സാധിക്കാത്തതുമായ ആ മറുകിനെക്കുറിച്ചു നിങ്ങൾ അറിഞ്ഞതെങ്ങിനെ

യാണ്? നിങ്ങൾക്കു ദിവ്യദൃഷ്ടിയുണ്ടോ?" എന്നു ചോദിച്ചു. അതിനുത്തര മായിട് ചിത്രകാരൻ, "എനിക്കു ദിവ്യദൃഷ്ടിയും മറ്റുമില്ല. ആ മറുകു ഞാൻ കണ്ടിട്ടുമില്ല. ദേവിയുടെ തുടയിൽ ആ സ്ഥാനത്ത് ഒരു മറുകുണ്ടെന്ന് കാളിദാസകവി പറഞ്ഞതാണ്". എന്നു പറഞ്ഞു. രാജാവു പിന്നെ അതിനെ ക്കുറിച്ച് ഒന്നും പറഞ്ഞില്ല. ചിത്രകാരനു സമ്മാനങ്ങളും മറ്റും കൊടുത്ത യച്ചതിന്റെ ശേഷം അദ്ദേഹം, "ഇത് ദാസി വ്യാജനിദ്രയിൽപ്പറഞ്ഞതു പോലെയും മറ്റുമല്ല. ഇതിലധികം സൂക്ഷ്മമായ തെളിവ് ഇനി എന്താണു വേണ്ടത്? ഈ ദ്രോഹി ഒരു ബ്രാഹ്മണനാണല്ലോ. അതിനാലിവനെ നിഗ്രഹിക്കുന്നത് കഷ്ടമാണ്. ഏതായാലും ഇനി മാത്രനേരം പോലും ഈ ദുഷ്ടനെ നമ്മുടെ ദേശത്തു താമസിപ്പിക്കാൻ പാടില്ല. അതു നിശ്ചയം തന്നെ" എന്നു വിചാരിച്ചു രാജഭടന്മാരെ അയച്ച് കാളിദാസനെപ്പിടിച്ച് അപ്പോൾ തന്നെ നാടുകടത്തിവിട്ടു.

അനന്തരം ഏതാനും ദിവസങ്ങൾ കഴിഞ്ഞതിന്റെ ശേഷം ഭോജ രാജാവിന്റെ സീമന്തപുത്രൻ പരിവാരങ്ങളോടുകൂടി നായാട്ടിനു പോയി. ഓരോ മൃഗങ്ങളുടെ പിന്നാലെ പാഞ്ഞുപോയിപ്പോയി ഒടുവിൽ രാജ കുമാരൻ തനിച്ച് ഒരു കൊടുങ്കാട്ടിലകപ്പെട്ടു. നേരവും സന്ധ്യയായി. അപ്പോൾ ഏറ്റവും ഭയങ്കരമൂർത്തിയായ ഒരു വ്യാഘ്രം രാജകുമാരന്റെ നേരെ പാഞ്ഞു ചെന്നു. കുമാരൻ വ്യാഘ്രത്തെ കണ്ടു ഭയപ്പെട്ട് ഒരു മരത്തിന്മേൽ കയറി. വ്യാഘ്രം മരത്തിന്റെ ചുവട്ടിലും ചെന്നിരിപ്പായി.

രാജകുമാരൻ ആ മരത്തിന്റെ മുകളിൽ ചെന്നപ്പോൾ അവിടെ ഒരു കരടി ഇരിക്കുന്നുണ്ടായിരുന്നു. കുശലപ്രശ്നാനന്തരം അവർ തമ്മിൽ കുറച്ചുനേരം സംഭാഷണം ചെയ്തുകഴിഞ്ഞപ്പോഴേക്കും അവർ പരസ്പരം വിശ്വസ്തമിത്രങ്ങളായിത്തീർന്നു. അങ്ങനെ കുറച്ചുനേരം കഴിഞ്ഞപ്പോൾ രാജകുമാരൻ നിദ്രാബാധിതനായി ഉറക്കംതൂങ്ങിത്തുടങ്ങി. അതു കണ്ട് കരടി "അല്ലയോ കുമാര! ഉറക്കം വരുന്നെങ്കിൽ എന്റെ മടിയിൽ തല വെച്ചുകിടന്ന് ഉറങ്ങിക്കൊള്ളൂ. ഞാൻ സൂക്ഷിച്ചുകൊള്ളാം." എന്നു പറഞ്ഞു. അതുകേട്ട് രാജകുമാരൻ അങ്ങനെ കിടന്നുറങ്ങി. കുമാരൻ നല്ല ഉറക്കമായപ്പോൾ വ്യാഘ്രം കരടിയോട്, "ആ കുമാരനെ താഴത്തേക്കു തള്ളിയിട്ടേക്കൂ; ഞാൻ തിന്ന് എന്റെ വിശപ്പു തീർക്കട്ടെ. നിനക്ക് അദ്ദേഹത്തെക്കൊണ്ട് എന്തു കാര്യമാണുള്ളത്? ഞാൻ പറഞ്ഞതുപോലെ ചെയ്തില്ലെങ്കിൽ എന്നെങ്കിലും നീ താഴെയിറങ്ങുമ്പോൾ നിന്റെ കഥ

ഞാൻ കഴിക്കും" എന്നു പറഞ്ഞു. അതു കേട്ടു കരടി, "എന്നെ കൊന്നാലും വിശ്വാസപാതകം ഞാൻ ചെയ്യുകയില്ല." എന്നു മറുപടി പറഞ്ഞു. കുറച്ചു നേരം കഴിഞ്ഞപ്പോൾ രാജകുമാരൻ ഉറക്കം കഴിഞ്ഞുണർന്നു. പിന്നെ അദ്ദേഹം കരടിയോട്, "അല്ലയോ സ്നേഹിത! ഇനി എന്റെ മടിയിൽ തലവെച്ചു കിടന്ന് നിനക്കും കുറച്ചുറങ്ങാം. ഞാൻ സൂക്ഷിച്ചു കൊള്ളാം എനു പറഞ്ഞു. അതു സമ്മതിച്ചു കരടിയും അപ്രകാരം കിടന്നു. എന്നാൽ രാജകുമാരൻ ഒരു സമയം തന്നെ ചതിച്ചേക്കുമെന്നുള്ള സംശയമുണ്ടായിരുന്നതുകൊണ്ട് കരടി ഉറങ്ങിയില്ല. എങ്കിലും കുറച്ചുകഴിഞ്ഞപ്പോൾ കരടി ഉറങ്ങിയിരിക്കുമെന്നു വിചാരിച്ചു വ്യാഘ്രം രാജകുമാരനോട്, "അല്ലയോ രാജകുമാര! അവിടേക്ക് ഈ കരടിയെക്കൊണ്ട് യാതൊരുപയോഗവുമില്ലല്ലോ. അവനെ താഴത്തേക്കു തട്ടിയിട്ടേച്ചാൽ ഞാനവനെത്തിന്ന് എന്റെ ക്ഷുത്തു ശമിപ്പിച്ചുകൊള്ളാമായിരുന്നു. പിന്നെ ഞാൻ ഭവാനെ ഉപദ്രവിക്കുകയുമില്ല. ഭവാനു നിർഭയം താഴെയിറങ്ങിപ്പോകാം" എന്നു പറഞ്ഞു. ഇതു കേട്ട് രാജകുമാരൻ "ഇതു കൊള്ളാം നല്ല കൌശലമാണ്" എന്നു വിചാരിച്ചു കരടിയുടേ കഴുത്തിൽപ്പിടിച്ചു താഴത്തേക്കു ഒരു തള്ളു കൊടുത്തു. കരടി കരുതലോടുകൂടിയായിരുന്നുവല്ലോ കിടന്നിരുന്നത്. അതിനാൽ താഴത്തു വീണില്ല മരത്തിന്റെ ഒരു കൊമ്പിന്മേൽ പിടിച്ച് എഴുന്നേറ്റിരുന്നുകൊണ്ട് " എടാ! മിത്രദ്വേഷി! ഞാൻ നിന്നെ സൂക്ഷിച്ചു രക്ഷിച്ചതിന്റെ പ്രതിഫലം ഇതാണോ? ഇതിന്റെ ഫലം നീയും അനുഭവിക്കണം" എന്നു പറഞ്ഞിട്ട് കരടി രാജകുമാരന്റെ നാക്കുപിടിച്ച് അതിന്മേൽ "സ,സേ,മി,ര" എന്നു നാലക്ഷരമെഴുതി. അപ്പോഴേക്കും നേരം വെളുത്തു. ഉടനെ വ്യാഘ്രം അവിടെനിന്നു പോയി. കരടിയും താഴെച്ചാടിയിറങ്ങിപ്പോയി. അപ്പോഴേക്കും രാജകുമാരന്റെ കൂട്ടുകാർ അദ്ദേഹത്തെ അന്വേഷിച്ചു മരച്ചുവട്ടിലെത്തി. കുമാരൻ മരത്തിന്റെ മുകളിലിരിക്കുന്നതു കണ്ടിട്ട് "ഇതെന്താ മരത്തിന്മേലെഴുന്നള്ളിയിരിക്കുന്നത്?" എന്നവർ ചോദിച്ചതിനു രാജകുമാരന്റെ ഉത്തരം "സസേമിര" എന്നായിരുന്നു. പിന്നെയും അവർ ചോദിച്ചതിനെല്ലാം രാജകുമാരന്റെ ഉത്തരം ഇതുതന്നെയായി. ഇതിന്റെ കാരണവും അർത്ഥവുമറിയാതെ അവർ വല്ലാതെ അന്ധന്മാരായിത്തീർന്നു. അവർ പിന്നെ ഒരുവിധത്തിൽ രാജകുമാരനെ താഴെയിറക്കി രാജസന്നിധിയിൽ കൊണ്ടുപോയി. രാജാവു പുത്രനെക്കണ്ടപ്പോൾ നായാട്ടിനു പോയിട്ടുണ്ടായ വർത്തമാനങ്ങലെല്ലാം ചോദിച്ചു. എല്ലാത്തിനും കുമാരന്റെ ഉത്തരം "സസേമിര" എന്നുതന്നെയായിരുന്നു. ആരെ

ങ്കിലും എന്തെങ്കിലും ചോദിക്കുകയോ പറയുകയോ ചെയ്താൽ ഇങ്ങനെ മാത്രം മറുപടി പറഞ്ഞുകൊണ്ടിരിപ്പായി. അതിനാൽ രാജാവിനും രാജ്ഞിക്കും അമാത്യന്മാർ മുതലായവർക്കും മാത്രമല്ല രാജ്യവാസികൾക്ക് ആകപ്പാടെ ദുസ്സഹമായ ദുഃഖം ഉണ്ടായിത്തീർന്നു.

പിന്നെ രാജാവ് അനേക മാന്ത്രികന്മാരെയും വൈദ്യന്മാരെയും വരുത്തി കുമാരനെ പൂർവ്വസ്ഥിതിയിലാക്കുന്നതിനായി പലവിധത്തിലുള്ള മന്ത്രവാദങ്ങളും ചികിത്സകളും ചെയ്യിച്ചു. ഒന്നിനും ഒരു ഫലവുമുണ്ടായില്ല.

അങ്ങനെയിരുന്നപ്പോൾ ജനങ്ങൾക്കുണ്ടാകുന്ന സകലവിധ പീഢകളും നിഷ്പ്രയാസം ക്ഷണത്തിൽ ഭേദപ്പെടുത്തിക്കൊണ്ട് ഒരു യോഗിനി പട്ടണത്തിൽ സഞ്ചരിക്കുന്നതായി ചിലർ പറഞ്ഞുകേൾക്കുകയാൽ രാജാവ് ആളയച്ച് ആ യോഗിനിയെ വരുത്തി കുമാരന്റെ സ്ഥിതി പറഞ്ഞു മനസ്സിലാക്കി. ഉടനെ യോഗിനി കുമാരനെ സഭയിൽ കൊണ്ടുവന്നു. അവിടെ രാജാവും അമാത്യന്മാരും പൌരന്മാരും മറ്റും കൂടിയിരുന്നു. അവിടേവച്ചു യോഗിനി കുമാരന്റെ മുഖത്ത് നോക്കിക്കൊണ്ട്,

"സൽഭാവപ്രതിപന്നാനാം
വഞ്ചനേ കാ വിചാരണാ?
അങ്കമാരുഹ്യ സുപ്തം തം
ഹന്തു കിം നാമ പൌരുഷം?"

എന്നൊരു ശ്ലോകം ചൊല്ലി. അപ്പോൾ രാജകുമാരൻ "സേമിര" എന്നു പറഞ്ഞുതുടങ്ങി. യോഗിനി പിന്നെ

"സേതും ദൃഷ്ട്വാ സമുദ്രസ്യ
ഗംഗാസാഗരസംഗമം
ബ്രഹ്മഹത്യാദിപാപഘ്നം
മിത്രദ്രോഹീ ന മുച്യതേ"

എന്ന് ഒരു ശ്ലോകം കൂടി ചൊല്ലി. അപ്പോൾ കുമാരൻ "മിര" എന്നു പറഞ്ഞുതുടങ്ങി. ഉടനെ യോഗിനി

"മിത്രദ്രോഹി ഗുരുദ്രോഹി യശ്ച വിശ്വാസപാതകീ

ത്രയസ്തേ നരകം യാന്തി യാവച്ചന്ദ്രദിവാകരൌ"

എന്ന് ഒരു ശ്ലോകം കൂടിച്ചൊല്ലി. അപ്പോൾ കുമാരൻ "ര" എന്നുമാത്രം പറഞ്ഞുതുടങ്ങി. യോഗിനി പിന്നെയും,

"രാജംസ്തവ കുമാരസ്യ യദി കല്യാണമിച്ഛസി
ബ്രഹ്മണേഭ്യോ ധനം ദദ്യാഃ വർണ്ണാനാം ബ്രാഹ്മണോ ഗുരുഃ"

എന്ന് ഒരു ശ്ലോകം കൂടിച്ചൊല്ലി. രാജകുമാരൻ ഉടനെ എഴുന്നേറ്റ് ആ സഭയിൽ നിന്നുകൊണ്ട് കാട്ടിൽവെച്ചുണ്ടായ സകല സംഗതികളും വിസ്തരിച്ചു പറഞ്ഞു. ഇതെല്ലാം കേട്ടു സഭാവാസികൾ ഏറ്റവും വിസ്മയിക്കുകയും സന്തോഷിക്കുകയും യോഗിനിയെ സ്തുതിക്കുകയും ചെയ്തു. ഉടനെ രാജാവ് യോഗിനിയോട്, "ആ കൊടുംകാട്ടിൽവെച്ചു രാത്രിയിലുണ്ടായ ഈ സംഗതികളെല്ലാം ഭവതി എങ്ങനെ അറിഞ്ഞു?" എന്നു ചോദിച്ചു. അതിനുത്തരമായിട്ടു യോഗിനി, "ദിവ്യജ്ഞാനമുള്ള വർക്കു ലോകകാര്യങ്ങളെല്ലാമറിയാം. അതു കണ്ടിട്ടും കേട്ടിട്ടും വേണമെന്നില്ല. ഭോജരാജാവിന്റെ ഭാര്യയുടെ തുടയിൽ ഒരു മറുകുണ്ടെന്നു കാളിദാസനറിഞ്ഞത് അതു കണ്ടിട്ടല്ലെന്നുള്ളതു നിശ്ചയമാണല്ലോ. അതു പോലെ ഇതും എന്നു വിചാരിച്ചാൽ മതി" എന്നു പറഞ്ഞു. ഇതു കേട്ടു രാജാവും സഭാവാസികളും വിസ്മയവിഹ്വലരും വിചാരമഗ്നരുമായി ഒന്നും മിണ്ടാതെ സ്വല്പനേരം നിന്നുപോയി.

പിന്നെ രാജാവ് "കഷ്ടം! ദോഷരഹിതനും ദിവ്യജ്ഞാനിയും കവികുലശിരോമണിയും സരസ്വതീദേവിയുടെ ഒരവതാരപുരുഷനുമായ കാളിദാസനെ യാതൊരു കാരണവും കൂടാതെ ഞാൻ നിഷ്കാസനം ചെയ്തുവല്ലോ. ഉടനെ അദ്ദേഹത്തെ വരുത്തി യഥാപൂർവ്വം ഇവിടെ ത്താമസിപ്പിക്കണം. അദ്ദേഹമിപ്പോൾ എവിടെയുണ്ടെന്ന് ഈ യോഗിനി യോടുതന്നെ ചോദിച്ചാലറിയാമായിരിക്കാം" എന്നു വിചാരിച്ച് യോഗിനിയെ നോക്കിയിട്ട് അവിടെയെങ്ങും കണ്ടില്ല. ഉടനെ ആളുകളെ അയച്ച് അന്വേഷിപ്പിച്ചിട്ടും ആ ദിവ്യയെ ആ ദേശത്തെങ്ങും കണ്ടുകിട്ടിയില്ല.

പിന്നെ രാജാവു സ്വല്പം ആലോചിച്ചതിന്റെ ശേഷം "ഭ്രഷ്ടസ്യ കന്യാഗതിഃ" എന്നൊരു സമസ്യയുണ്ടാക്കി അതും "ഈ സമസ്യ വേണ്ടതുപോലെ പൂരിപ്പിക്കുന്ന ആൾക്കു ഞാനെന്നും അടിമയായി

ഇരുന്നുകൊള്ളാം" എന്നും എഴുതി പേരുവെച്ചു പ്രസിദ്ധപ്പെടുത്തി. ഈ സമസ്യ വേണ്ടതുപോലെ പൂരിപ്പിക്കാൻ കാളിദാസൻ വിചാരിച്ചല്ലാതെ സാധിക്കുകയില്ലെന്നും ഇതിന്റെ പൂരണം വന്നാൽ അദ്ദേഹത്തെ കണ്ടുപിടിച്ചുകൊള്ളാമെന്നും വിചാരിച്ചാണ് രജാവ് ഇപ്രകാരം ചെയ്തതെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലോ.

അനന്തരം നാലഞ്ചു ദിവസം കഴിഞ്ഞതിന്റേശേഷം ഒരു ദിവസം രാജാവ് ഒരു കുതിരവണ്ടിയിൽ കയറി ഒരു തെരുവിൽക്കൂടി സവാരി പോയപ്പോൾ മാംസം വിൽക്കുന്ന ഒരു പീടികയുടെ വാതിൽക്കൽ ഒരു സന്യാസി മാംസം വാങ്ങിക്കൊണ്ടു നിൽക്കുന്നതായിക്കണ്ടു. ഉടനെ രാജാവ് വണ്ടിനിറുത്തി താഴെയിറാങ്ങി. പിന്നെ രാജാവും സന്യാസിയും തമ്മിൽ താഴെ കുറിക്കുന്ന പ്രകാരം ഒരു സംഭാഷണം നടന്നു.

രാജാ: ഭിക്ഷോ! മാംസനിഷേവണം കിമുചിതം?
സന്യാസി: കിം തേന മദ്യം വിനാ?
രാജാ: മദ്യഞ്ചാപി തവ പ്രിയം?
സന്യാസി: പ്രിയമഹോ; വാരാംഗനാഭിസ്സമം
രാജാ: വാരസ്ത്രീരതയേ കുതസ്തവ ധനം?
സന്യാസി: ദ്യൂതേന ചൌര്യേണ വാ
രാജാ: ചൌര്യദ്യൂതപരിശ്രമോസ്തി ഭവതഃ?
സന്യാസി: ഭ്രഷ്ടസ്യ കാന്യാ ഗതിഃ

ഇതു കേട്ടയുടനെ രാജാവ് ഈ സന്യാസി സാക്ഷാൽ കാളിദാസൻ തന്നെയാണെന്നു തീർച്ചപ്പെടുത്തി അദ്ദേഹത്തിന്റെ പാദത്തിങ്കൽ വീണു നമസ്കരിച്ചിട്ട് "അല്ലയോ മഹാകവേ! ഭവാന്റെ മാഹാത്മ്യമറിയാതെ ഞാൻ ചെയ്തുപോയ സമസ്താപരാധവും ഭവാൻ സദയം ക്ഷമിക്കണം. ഇതാ ഇപ്പോൾ ഞാൻ ഭവാന്റെ അടിമയായിരിക്കുന്നു. ഇനി ഞാനെന്താണ് വേണ്ടതെന്ന് അജ്ഞാപിച്ചാലും" എന്നു പറഞ്ഞു. ഉടാനെ കാളിദാസൻ സന്യാസിവേഷത്തെ മാറ്റി സ്വന്തവേഷം ധരിച്ചുകൊണ്ട്, "അല്ലയോ മഹാരാജാവേ! ഇപ്പോൾ അവിടുന്ന് എന്റെ നിർദ്ദോഷതയെക്കുറിച്ച് അറിഞ്ഞുവെങ്കിൽ മേലാൽ ആ വിശ്വാസത്തോടുകൂടിയിരിക്കുക മാത്രം ചെയ്താൽ മതി. അല്ലാതെയൊന്നും വേണമെന്നില്ല. എന്റെ നിരപരാധതയെ വെളിപ്പെടുത്താനായി ഇതെല്ലാം ചെയ്തത് ഭക്തവത്സലയായ

ഭദ്രകാളിയാണ്. വ്യാഘ്രവേഷം ധരിച്ചു കുമാരനെ ഭയപ്പെടുത്തി മരത്തിന്മേൽ കയറ്റിയതും ആ ഭുവനേശ്വരിയുടെ രണ്ടു ഭൂതങ്ങളാണ്. യോഗിനിയുടെ വേഷം ധരിച്ചു വന്നിരുന്നത് ആ ദേവിതന്നെയായിരുന്നു. ഇപ്പോഴെങ്കിലും അവിടുന്ന് എന്റെ പരമാർത്ഥമറിഞ്ഞുവെങ്കിൽ ഞാൻ കൃതാർത്ഥനായി. അവിടുന്നു അടിമയായിരിക്കണമെന്നില്ല. പൂർവ്വസ്ഥിതി യിൽ രാജാവായിത്തന്നെ ഇരുന്നാൽ മതി" എന്നു പറഞ്ഞു. ഉടനെ രാജാവ് സബഹുമാനം കാളിദാസനെയും വണ്ടിയിൽക്കയറ്റിക്കൊണ്ടു പോയി പൂർവ്വസ്ഥിതിയിൽ താമസിപ്പിച്ചു.

കാളിദാസൻ രാജസന്നിധിയിൽ താമസിച്ചിരുന്ന കാലത്തും ചിലപോൾ രാത്രികാലങ്ങളിൽ വേഷം മാറി തെരുവുകളിലും മറ്റും സഞ്ചരിച്ചു ഗൂഢവർത്തമാനങ്ങളറിഞ്ഞു രാജാവിനെ ഗ്രഹിപ്പിക്കുക പതിവ ായിരുന്നു. ഒരു ദിവസം വെളുപ്പാൻ കാലത്ത് രാജാവിനു എവിടെയോ പോകേണ്ടിയിരുന്നു. പല്ലക്കില്ലാണ് യാത്ര നിശ്ചയിച്ചത്. അപ്പോൾ പല്ലക്കു ചുമക്കുന്നതിന് ആളുകൾ മതിയാകാത്തതിനാൽ രാജഭടന്മാർ, വേഷം മാറി വഴിയിൽക്കൂടി വന്ന കാളിദാസനെക്കൂടി ആളറിയാതെ പിടിച്ചു പല്ലക്കു ചുമപ്പിച്ചുകൊണ്ടുപോയി. കാളിദാസനു പല്ലക്കും മറ്റും ചുമന്നു പരിചയ മില്ലാതിരുന്നതിനാൽ കുറച്ചു നടന്നപ്പോഴേക്കും വല്ലാതെ വിഷമിച്ചു തുടങ്ങി. അപ്പോൾ ദയാലുവായ ഭോജരാജാവ് "അയമാന്ദോളികാദണ്ഡസ്തവ ബാധതി വാ ന വാ?" എന്നു ചോദിച്ചു. അതിനുത്തരമായിട്ട് കാളിദാസൻ "നായമാന്ദോളികാദണ്ഡസ്തവ ബാധതി ബാധതേ" (ഈ ആന്ദോളികാദണ്ഡം പലക്കുതണ്ട് അല്ല, ഭവാന്റെ ബാധതി എന്നുള്ള അബദ്ധപ്രയോഗം എന്നെ ബാധിക്കുന്നു) എന്നു പറഞ്ഞു. അത് രാജാവിന്റെ മനസ്സിൽ ഒരു ശരം പോലെ കൊള്ളുകയും ഇതു പറഞ്ഞത് കാളിദാസനാണെന്നു മനസ്സിലാവു കയും ചെയ്തു. ഉടനെ രാജാവ് പല്ലക്കവിടെ വയ്പിച്ചു കാളിദാസനെയും പല്ലക്കിൽ കയറ്റി വേറെ ആളുകളെക്കൊണ്ടുപല്ലക്കെടുപ്പിച്ചു കൊണ്ടു പോയി.

ഇങ്ങനെ കാളിദാസനെക്കുറിച്ചു ഇനിയും വളരെപ്പറയാനുണ്ട്. വിസ്തരഭയത്താൽ ഇനി അധികം പറയുന്നില്ല. ഒരു സംഗതികൂടി പറഞ്ഞിട്ട് ഇത് അവസാനിപ്പിച്ചേക്കാം.

ഒരിക്കൽ ഭോജരാജാവ് കാളിദാസനോട് "ഹേ സുകുവേ! നമ്മുടെ ചരമശ്ലോകമുണ്ടാക്കിയാലും" എന്നു പറഞ്ഞു. കാളിദാസൻ അതു കേട്ടു കോപത്തോടും താപത്തോടും കൂടി വിലാസവതി എന്ന വേശ്യയേയും കൂട്ടിക്കൊണ്ട് ആ ദേശം വിട്ടു ക്ഷണത്തിൽ "ഏകശില" എന്ന നഗരത്തിലേക്ക് പോയി. കാളിദാസവിയോഗത്താൽ രാജാവു ഏറ്റവും ശോകാകുലനായി ഒരു യോഗിയുടെ വേഷം ധരിച്ചുകൊണ്ട് അദ്ദേഹത്തെ അന്വേഷിച്ചു പുറപ്പെട്ടു. രാജാവ് പലസ്ഥലങ്ങളിൽ സഞ്ചരിച്ചു ക്രമേണ ഏകശിലാ നഗരത്തിൽ ചെന്നു ചേർന്നു. കാളിദാസൻ ആ യോഗിയെക്കണ്ടിട്ടു ബഹുമാനപൂർവ്വം "അല്ലയോ യോഗീശ്വര! ഭവാന്റെ വാസം എവിടെയാണ്" എന്നു ചോദിച്ചു. ഉടനെ യോഗി "എന്റെ സ്ഥിരവാസം ധാരാനഗരത്തിലാണ്" എന്നു പറഞ്ഞു. അതു കേട്ടു കാളിദാസൻ "അവിടെ ഭോജരാജാവിനു സുഖം തന്നെയോ?" എന്നു വീണ്ടും ചോദിച്ചു. അതിനുത്തരമായിട്ട് യോഗി "എന്താ പറയേണ്ടതെന്ന് എനിക്കറിഞ്ഞുകൂടാ" എന്നു പറഞ്ഞു. അതു കേട്ട് കാളിദാസൻ "അവിടെ വിശേഷം വല്ലതുമുണ്ടെങ്കിൽ എന്നോടു പറയണം" എന്നു പറഞ്ഞു. അപ്പോൾ യോഗി "എന്നാൽ പറയാം. ഭോജരാജാവു സ്വർഗ്ഗാരോഹണം ചെയ്തു" എന്നു പറഞ്ഞു. ഇതു കേട്ടാ ക്ഷണത്തിൽ കാളിദാസൻ നിലത്തു വീണു വിലപിച്ചു തുടങ്ങി. "അല്ലയോ മഹാരാജാവേ! ഭവാൻ എന്നെ ഉപേക്ഷിച്ചു പൊയ്ക്കളഞ്ഞുവല്ലോ. ഭവാനോടുകൂടാതെ ക്ഷണനേരം പോലും ഭൂമിയിലിരിക്കുവാൻ ഞാൻ ശക്തനല്ല. ഞാനുമിപ്പോൾ ഭവാനെ അനുഗമിക്കും" ഇങ്ങനെ വളരെനേരം പ്രലപിച്ചതിന്റെ ശേഷം,

"അദ്യ ധാരാ നിരാധാരാ നിരാലംബാ സരസ്വതീ
പണ്ഡിതാ ഖണ്ഡിതാസ്സർവ്വേ ഭോജരാജേ ദിവംഗതേ"

എന്നു ചരമശ്ലോക ചൊല്ലി. ആ ക്ഷണത്തിൽ യോഗി മൂർച്ഛിച്ചു നിലത്തു വീണു. അപ്രകാരം വീണുകിടക്കുന്ന യോഗിയെ സൂക്ഷിച്ചു നോക്കി കാളിദാസൻ അതൊരു യോഗിയല്ലെന്നും ഭോജരാജാവാണെന്നും തീർച്ചപ്പെടുത്തിയതിന്റെ ശേഷം "ഹാ! ഹാ! മഹാരാജാവേ! ഭവാൻ എന്നെ വഞ്ചിച്ചുവല്ലോ" എന്നു പറഞ്ഞിട്ട് ആ ചരമശ്ലോകം –

"അദ്യ ധാരാ സദാധാരാ സദാലംബാ സരസ്വതീ
പണ്ഡിതാ മണ്ഡിതാസ്സർവ്വേ ഭോജരാജേ ഭുവംഗതേ"

എന്നു ഭേദപ്പെടുത്തിച്ചൊല്ലി. ഉടനെ ഭോജരാജാവെഴുന്നേറ്റ് കാളിദാസനെ ആലിംഗനം ചെയ്തു. പിന്നെ അവർ രണ്ടുപേരും സസന്തോഷം ധാരാനഗരത്തെ പ്രാപിച്ച് യഥാപൂർവ്വം സുഖമാകുംവണ്ണം വസിച്ചു.

# 115. പന്തളം നീലകണ്ഠൻ

കൊല്ലവർഷം ആയിരത്തിനാൽപതാമാണ്ടിടയ്ക്ക് ഒരു കൂട്ടം അറബിക്കച്ചവടക്കാർ നാലാനകളെയുംകൊണ്ട് മധ്യതിരുവിതാംകൂറിൽ പന്തളം എന്നു പ്രസിദ്ധമായ ദേശത്തുള്ള മഹാദേവക്ഷേത്രത്തിൽ വന്നു ചേർന്നു. അപ്പോൾ നേരം സായാഹ്നമായിരുന്നതിനാൽ അന്നത്തെ ദിവസം അവിടെത്തന്നെ കഴിച്ചുകൂട്ടണമെന്ന് നിശ്ചയിച്ച് അവർ അവിടെയുണ്ടായിരുന്ന ചില ക്ഷേത്രാധികാരികളുടെ അനുവാദത്തോടുകൂടി ആനകളെ കിഴക്കേ നടയിൽത്തന്നെ ഓരോ മരത്തിന്മേൽ കെട്ടിനിർത്തിയിട്ടു സ്വയം പാകം ചെയ്തു ഭക്ഷണം കഴിച്ച് അവിടെത്തന്നെ താമസിച്ചു.

ഇവർ കൊണ്ടുവന്നിരുന്ന ആനകളിൽ രണ്ടെണ്ണം ഒരുവിധം മുതിർന്നവയും ശേഷം രണ്ടെണ്ണം കേവലം കുട്ടികളുമായിരുന്നു. അവർ വഴിക്കു യാത്ര ചെയ്തിരുന്നത് ഓരോരുത്തർ ആ മുതിർന്ന ആനകളുടെ പുറത്തു കയറിയിരുന്നാണ്. അവർ ആനപ്പുറത്ത് ഇരിക്കുന്നതുതന്നെ സാധാരണവിധത്തിലല്ല, ആനയുടെ പിൻഭാഗത്ത് തിരിഞ്ഞാണ്. ആനകളെ കാൽ കാണിച്ചു കൊണ്ടുനടാക്കാൻ അവർക്കും, കാൽ കാണിച്ചാൽ ആനകൾക്കും അറിഞ്ഞുകൂടായിർന്നു. ആ ആനകൾ ഇടവും വലവും തന്നെ തിരിഞ്ഞവയല്ലായിരുന്നു. ആ അറബികൾ ആനകളെ കൊണ്ടു നടക്കുന്നതു നമ്മുടെ ഈ ദിക്കിൽ കന്നുകാലികളെ മേയ്ക്കുന്നവർ കാളകളെയും മറ്റും കൊണ്ടുനടക്കുന്നതുപോലെ കഴുത്തിൽ കയറിട്ടു കെട്ടി ആ കയറിന്റെ അറ്റത്തു പിടിച്ചുകൊണ്ടാണ്. കയറിന്റെ അറ്റത്തു പിടിച്ചുകൊണ്ട് ഒരാൾ മുമ്പേ നടന്നാൽ ആ ആനകൾ പിന്നാലെ ചെല്ലും. കറുത്തു തടിച്ച ദീർഘകായന്മാരും സിൽക്കുകുപ്പായവും ടർക്കിത്തൊപ്പിയും ധരിച്ചിരുന്നവരുമായ ആ കൂറ്റന്മാരുടെ ആജ്ഞയെ ആ ആനകൾ ഒരിക്കലും ലംഘിച്ചിരുന്നില്ല.

ഈ അറബികൾ പന്തളത്തു വന്നുചേർന്നത് ഒരു ധനുമാസത്തിലായിരുന്നു. അന്നവിടെ മഹാദേവക്ഷേത്രത്തിൽ ഉത്സവമായിരുന്നതിനാൽ പന്ത്രണ്ടു കരകളിലുള്ള പ്രധാനന്മാരും അവിടെ കൂടിയിരുന്നു. അക്കാലം ഉത്സവത്തിനെഴുന്നള്ളിക്കുവാൻ ആനയെ കൂലിക്കു കിട്ടുവാൻ വളരെ പ്രയാസം നേരിട്ടതിനാൽ മേലാൽ അങ്ങനെ വരാതെയിരിക്കുവാൻ ഒരാനയെ വിലയ്ക്കു വാങ്ങണമെന്നു കരക്കാരെല്ലാവരുംകൂടി ആലോചിച്ചു

നിശ്ചയിച്ച ദിവസമാണ് ഈ അറബികൾ ആനകളെയും കൊണ്ട് അവിടേ വന്നുചേർന്നത്. പണത്തിന്റെ ചുരുക്കം കൊണ്ട് തത്ക്കാലം വലിയ ആനയെ വാങ്ങാൻ ആ കരക്കാർക്കു നിവൃത്തിയില്ലായിരുന്നു. അതിനാൽ ആ കൂട്ടത്തിലുണ്ടായിരുന്നതിൽ ചെറിയതും ഏറ്റവും മെലിഞ്ഞതും പാദരോഗം ബാധിച്ചിരുന്നതും എന്നാൽ ചില ശുഭലക്ഷണങ്ങളുണ്ടായി രുന്നതുമായ കുട്ടിയാനയേയാണ് കരക്കാർ അറബികളോടാവശ്യപ്പെട്ടത്. എങ്കിലും വില ചേരായ്കയാൽ അവർ അതിനെക്കൊടുത്തില്ല.

പിറ്റേ ദിവസം രാവിലെ അറബികൾ ആനകളെയുംകൊണ്ട് തെക്കോട്ടു യാത്രയായി. കരക്കാർ ആവശ്യപ്പെട്ട കുട്ടിയാന അവിടെനിന്നു പുറപ്പെട്ടപ്പോൾത്തന്നെഏറ്റവും ക്ഷീണഭാവത്തോടുകൂടി വളരെ പ്രയാസ പ്പെട്ടാണു നടന്നുപോയത്. ഏകദേശം ഒരു നാഴിക ദൂരം പോയപ്പോൾ ആനക്കുട്ടി ഒട്ടും നടാക്കാതെ വഴിയിൽത്തന്നെ നില്പായി. ഗജനിയമനപടു മതികളായ ആ അറബിവീരന്മാർ പഠിച്ച വിദ്യകൾ പതിനെട്ടും പ്രയോഗി ച്ചിട്ടും ആ ആനക്കുട്ടിയെ അവിടേനിന്ന് ഒരടിപോലും മുന്നോട്ട് നടത്താൻ സാധിച്ചില്ല. ഒടുക്കമവർ കിട്ടുന്ന വില വാങ്ങിക്കൊണ്ട് ആനയെ കര ക്കാർക്കുതന്നെ കൊടുക്കാമെന്നു തീർച്ചപ്പെടുത്തി. അവിടെനിന്നും പൂർവ്വ സ്ഥലത്തേക്കുതന്നെ മടങ്ങി. അപ്പോൾ ആ ആനക്കുട്ടി നിഷ്പ്രയാസം നടന്നു ക്ഷേത്രസന്നിധിയിൽ ചെന്നു നിന്നു. വിവരമറിഞ്ഞപ്പോൾ കരക്കാർ ആദ്യം പറഞ്ഞ വിലയിൽ സ്വല്പംകൂടി കുറച്ചാണ് പിന്നെപ്പറഞ്ഞത്. അറബികൾ അതും സമ്മതിച്ചു. കുട്ടിയാനയെക്കൊടുത്ത് കിട്ടിയതു വാങ്ങി ക്കൊണ്ടു ശേഷമുണ്ടായിരുന്ന ആനകളെയും കൊണ്ട് അവിടെനിന്നു പോയി.

ഇടവും വലവും തിരിയാത്ത ആ കുട്ടിയാനയുടെ നേതൃത്വം വഹിക്കുവാൻ ഉടനെ ആരുമുണ്ടാകായ്കയാൽ സ്ഥാനമാനങ്ങൾകൊണ്ടും കുടുംബമാഹാത്മ്യത്താലും മറ്റും സർവ്വമാന്യനായിരുന്ന തോട്ടത്തിൽ ഉണ്ണിത്താൻതന്നെ തൽക്കാലം ആ സ്ഥാനം കയ്യേറ്റു. ഗജശിക്ഷാ നിപുണനായിരുന്ന അദ്ദേഹം ഉടനെ ആ ആനക്കുട്ടിയെ കൊണ്ടുപോയി കുളിപ്പിച്ചു നടയിൽ കൊണ്ടുവന്നു തൊഴീച്ച് ക്ഷേത്രത്തിൽ നിന്നു തീർത്ഥവും പ്രസാദവും വാങ്ങി തൊടുവിച്ച് കരക്കാരുടെ സാന്നിദ്ധ്യ ത്തോടും സമ്മതത്തോടുംകൂടി നടയ്ക്കിരുത്തുകയും ആ മഹാദേവന്റെ തിരുനാമധേയമായ "നീലകണ്ഠൻ" എന്ന പേരുതന്നെ ആ ആനക്കുട്ടിക്കു

വിളിക്കുകയും ചെയ്തു. ഭംഗിയുള്ളതും ചെറിയതുമായ ഒരു ചങ്ങലയും വാങ്ങി അണിയിച്ചു. ഈ കുട്ടിയാനയാണു പിന്നീടു പന്തളം നീലകണ്ഠൻ എന്നു പ്രസിദ്ധനായിത്തീർന്നത്. ആ മഹാദേവന്റെ സന്നിധിയിൽ ചെന്നു ചേർന്നപ്പോൾത്തന്നെ നീലകണ്ഠനു ശുക്രദശ ആരംഭിച്ചു. നടയ്ക്കിരുത്തു കഴിഞ്ഞിട്ട് ഉടനെതന്നെ ഉണ്ണിത്താൻ ക്ഷേത്രത്തിൽ നിന്നു ദേവനു നിവേദിച്ച ത്രിമധുരവും പായസവും മേടിച്ചു നീലകണ്ഠനു കൊടുത്തു. അന്നുമുതൽ നീലകണ്ഠന്റെ ഭക്ഷണസാധനങ്ങൾ ക്ഷേത്രത്തിലെ ഉണക്ക ച്ചോറും പായസവും പഴക്കുലകളും തന്നെയായിരുന്നു. കരക്കാർ ഓരോരുത്തരും നീലകണ്ഠനെ സ്വന്തമെന്നുതന്നെ വിചാരിച്ച് അവനു പഴവും ശർക്കരയും നാളികേരവും മറ്റും യഥാശക്തി കൊണ്ടുചെന്നു കൊടുത്തിരുന്നു. ഈ വക സാധനങ്ങളും അമ്പലത്തിലെ ചോറും പായസവും അക്കാലങ്ങളിൽ നീലകണ്ഠൻ തിന്നു ശേഷിക്കുകയല്ലാതെ ഒരു ദിവസവും അവനു മതിയകാതെ വന്നിരുന്നില്ല. നീലകണ്ഠനു വെയിലും മഴയും ഏൽക്കാതെയിരിക്കുന്നതിനായിട്ടു ക്ഷേത്രസമീപത്തു തന്നെ നെൽപ്പുരയോടു ചേർത്ത് ഒരു കൂടു പണിയിച്ച് അവന്റെ വാസം അതിലാക്കി. നീലകണ്ഠനെ അതിൽ നിറുത്തി ഉണ്ണിത്താൻ ഇടവും വലവും മറ്റും പഠിപ്പിച്ചു മെരുക്കവും പരിചയവും വരുത്തി കാലും ഭാഷയും ശീലിപ്പിച്ചു നല്ല നാട്ടാനയാക്കിത്തീർന്നു. അതിനിടയ്ക്ക് തോന്നല്ലൂർ കിളർന്നേടത്തു മാധവശ്ശാരും അയാളുടെ അനുജൻ ഗോവിന്ദശ്ശാരും നീലകണ്ഠന്റെ പാപ്പാന്മാർ (ആനക്കാരന്മാർ) ആയി വന്നു ചേർന്നു.

മാധവശ്ശാർ വന്നുചേർന്നപ്പോൾ മുതൽ നീലകണ്ഠസ്വാമിയുടെ എഴുന്നള്ളത്തും ദേവസ്വംവക പണികളുമെല്ലാം നീലകണ്ഠൻ തന്നെ നിർവ്വഹിച്ചുതുടങ്ങി. ആ ആനയുടെ ദേഹപുഷ്ടിയും തലക്കട്ടിയും ഉടൽനീളവും ബലവും കണ്ടാലുള്ള ഭംഗിയും യോഗ്യതയും പ്രായത്തി നടുത്തതല്ലായിരുന്നു. അവന് ഏകദേശം പന്ത്രണ്ടുവയസ്സായപ്പോൾത്തന്നെ അവനെക്കണ്ടാൽ ഒരിതുപതു വയസ്സായിരിക്കുമെന്നു ആർക്കും തോന്നുമായിരുന്നു. അവന്റെ യോഗ്യത കണ്ടിട്ടു ജനങ്ങൾ പരക്കെ "കഷ്ടം! ഇവനൊരു മോഴയായിപ്പോയല്ലോ. ഇവനു രണ്ടു കൊമ്പുകൾകൂടിയുണ്ടാ യിരുന്നുവെങ്കിൽ ഇവനെക്കണ്ടാൽ ഭംഗിയും യോഗ്യതയും ഇതിലധികം തോന്നുമായിരുന്നു" എന്നു പറഞ്ഞു തുടങ്ങി. അതിനാൽ കരക്കാർ വെള്ളിക്കൊണ്ടു രണ്ടു കൊമ്പുകളുണ്ടാക്കിച്ചു നീലകണ്ഠനു വെച്ചിണക്കി.

അവയുടെ നിറം മറ്റുള്ള ആനകളുടെ കൊമ്പുകളുടേതുപോലെ അല്ലാതിരുന്നതിനാൽ അത് നീലകണ്ഠനു ഒട്ടും ബോധിച്ചില്ല. അതിനാലവൻ അവ കുത്തിയൊടിച്ചുകളഞ്ഞു. പിന്നെ കരക്കാർ പാലമരംകൊണ്ടു രണ്ടു കൊമ്പുണ്ടാക്കിച്ച് ഒരുവക ചായം തേച്ച് ആനക്കൊമ്പിന്റെ തുല്യ നിറമാക്കി നീലകണ്ഠന്റെ തേറ്റയോടു ചേർത്തിണക്കിവെച്ചു. അത് നീലകണ്ഠന് വളരെ ബോധിച്ചു. ആ കൊമ്പുകൾ അവൻ വളരെ സൂക്ഷിച്ച് ആജീവനാന്തം കൊണ്ടുനടക്കുകയും ചെയ്തു. ആ കൊമ്പുകൾ കണ്ടാൽ അവ സാക്ഷാൽ കൊമ്പുകളെന്നല്ലാതെ ഉണ്ടാക്കിവെച്ചവയാണെന്ന് ആർക്കും തോന്നുമായിരുന്നില്ല. നീലകണ്ഠനെക്കണ്ടു നല്ല പരിചയമുണ്ടായിരുന്നവർ തന്നെയും അവനു കൊമ്പുവച്ചതിനുശേഷം അവനെക്കണ്ടിട്ട് അറിയാതെ "ഈ കൊമ്പനാന ഏതാണ്?" എന്നു ചോദിക്കുകയുണ്ടായിട്ടുണ്ട്.

മാധവശ്ശാർ നീലകണ്ഠനെ സ്വന്തം പുത്രനെപ്പോലെ സ്നേഹിച്ചിരുന്നു. അവനെ അയാൾ വിളിച്ചിരുനതുതന്നെ "മകനേ!" എന്നായിരുന്നു. മാധവശ്ശാർ എന്തെങ്കിലും ഭക്ഷിക്കുന്നെങ്കിൽ അതിലൊരു ഭാഗം നീലകണ്ഠനും കൊടുക്കുക പതിവായിരുന്നു. മദ്യമായാലും അങ്ങനെ തന്നെ. ഒരു കോപ്പ കള്ളോ ചാരായമോ മാധവശ്ശാർ കുടിച്ചാൽ അത്രയും നീലകണ്ഠനും കൊടുക്കുമായിരുന്നു. മാധവശ്ശാർ കുടിക്കുന്നിടത്തോളം കുടിച്ചാൽ അതുകൊണ്ട് നീലകണ്ഠനു ഉന്മേഷവും ഉത്സാഹവും സ്വല്പം വർദ്ധിക്കുമെന്നതല്ലാതെ ലേശവും തന്റേടക്കുറവു വരാറില്ല. മാധവശ്ശാർ അധികം കുടിച്ചാൽ ചിലപ്പോൾ തല പൊക്കാൻ വയ്യാതെ കിടക്കുന്ന സ്ഥലത്തുതന്നെ കിടന്നുപോകുമായിരുന്നു. അങ്ങനെ വന്നാൽ അയാൾക്കു ബോധം വീഴുന്നതുവരെ നീലകണ്ഠൻ അയാളുടെ അടുക്കൽ കാത്തുനിൽക്കുകയോ അയാളെ തുമ്പിക്കൈകൊണ്ടു പതുക്കെ താങ്ങിയെടുത്ത് അയാളുടെ വാസസ്ഥലത്തേക്ക് കൊണ്ടുചെന്ന് കിടത്തുകയോ ചെയ്യുക പതിവായിരുന്നു. നീലകണ്ഠൻ മാധവശ്ശാരെ തന്റെ പിതാവിനെപ്പോലെ വിചാരിക്കുകയും സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്നു. അവനു മനുഷ്യരെ അതിശയിപ്പിക്കുന്ന വിശേഷബുദ്ധിയും സ്വഭാവഗുണവുമുണ്ടായിരുന്നു. ഈ പരമാരത്ഥമെല്ലാം മാധവശ്ശാർ കുറച്ചുദിവസത്തെ പരിചയം കൊണ്ടു മനസ്സിലാക്കിയതിനാൽ അയാളവനെ അടിക്കുകയോ ശകാരിക്കുകയോ അവനു മനസ്സില്ലാത്തതും പ്രയാസവുമായ പണി

ചെയ്യിക്കുകയോ പതിവില്ല. നല്ല ആദായമുണ്ടാകുന്നതും അത്യാവശ്യവുമായ പണി വല്ലതും ചെയ്യിക്കേണ്ടതായി വന്നാൽ, കള്ളും ചാരായവും പഴക്കുകലയും മറ്റും മേടിച്ചുകൊടുത്തും നല്ല വാക്കുകൾ പറഞ്ഞും സന്തോഷിപ്പിച്ചാണ് മാധവശ്ശാർ നീലകണ്ഠനെക്കൊണ്ടു ചെയ്യിക്കുക പതിവ്. അങ്ങനെയല്ലാതെ അടിച്ചും ഇടിച്ചും അയാൾ അവനെക്കൊണ്ട് ഒന്നും ചെയ്യിക്കാറില്ല. "എന്റെ മകനേ, നീയതു ചെയ്യണം" എന്ന് മാധവശ്ശാർ പറഞ്ഞാൽ സ്വല്പം പ്രയാസമായിട്ടുള്ളതായാലും നീലകണ്ഠൻ ചെയ്യാതിരിക്കാറുമില്ല. എന്നാൽ, ഗോവിന്ദശ്ശാരും നീലകണ്ഠ നും തമ്മിലുള്ള സ്ഥിതി ഇങ്ങനെയൊന്നുമല്ലായിരുന്നു. ഗോവിന്ദശ്ശാർക്കു നീലകണ്ഠനെക്കുറിച്ചു ലേശം പോലും സ്നേഹമുണ്ടായിരുന്നില്ല. അവന് അയാളെക്കുറിച്ചും അങ്ങനെതന്നെ. നീലകണ്ഠനെ അടിച്ചും ഇടിച്ചും ദേഹോപദ്രവമേല്പിച്ചു കഠിനങ്ങളായ കള്ളപ്പണികൾ ചെയ്യിച്ച് ഗോവിന്ദ ശ്ശാർ മാധവശ്ശാരറിയാതെ ധാരാളം പണം സമ്പാദിച്ചിരുന്നു. തരം വരു മ്പോൾ ഇതിന്റെയൊക്കെ പകരം തീർക്കണമെന്ന് നീലകണ്ഠനും മൻസ്സിൽ കരുതിയിരുന്നു.

മാധവശ്ശാരും ഗോവിന്ദശ്ശാരും വന്നുചേർന്നിട്ടും ഉണ്ണിത്താൻ നീലകണ്ഠന്റെ അടുക്കൽനിന്നു നിശ്ശേഷം വിട്ടുമാറിയില്ല. അതു അദ്ദേഹം ആദായത്തെ ആഗ്രഹിച്ചും മറ്റുമല്ലായിരുന്നു. ആനക്കാർ നീലകണ്ഠനെ ഉപദ്രവിക്കാതെയിരിക്കുന്നതിനും അവർ അവനെ വേണ്ടതുപോലെ രക്ഷിക്കുന്നതിനുമായിട്ടായിരുന്നു. ഉണ്ണിത്താന്റെ സാന്നിധ്യമില്ലാതെയി രുന്നെങ്കിൽ നീലകണ്ഠനെക്കൊണ്ടു കുറച്ചുകൂടി കള്ളപ്പണികൾ ചെയ്യിചു തന്റെ ആദായം വർദ്ധിപ്പിക്കാമായിരുന്നുവെന്നും അതിനാൽ വല്ലവിധവും അദ്ദേഹത്തിന്റെ കഥ കഴിക്കണമെന്നുള്ള വിചാരം ഗോവിന്ദശ്ശാർക്ക് ഇല്ലാതെയിരുന്നുമില്ല.

ഇങ്ങനെയിരിക്കേ ഒരു ദിവസം ഗോവിന്ദശ്ശാർ നീലകണ്ഠനെ ക്ഷേത്ര ത്തിനു സമീപം വടക്കുവശത്തുള്ള ആറ്റിൽക്കൊണ്ടുപോയി തേച്ചുരച്ചു കുളിപ്പിച്ചു പ്രസിദ്ധമായിട്ടുള്ള വയറിപ്പുഴക്കയത്തിനടുത്തുള്ള മണൽത്തിട്ട യിലേക്ക് മാറ്റി. അപ്പോൾ ഉണ്ണിത്താനും അവിടെ ഉണ്ടായിരുന്നു. ഉണ്ണിത്താനടുക്കലുള്ളപ്പോൾ ഗോവിന്ദശ്ശാർ തന്നെ ഉപദ്രവിക്കയില്ലെന്നുള്ള വിശ്വാസം കൊണ്ടോ എന്തോ, അപ്പോൾ ഗോവിന്ദശ്ശാർ എന്തോ പറഞ്ഞിട്ട് നീലകണ്ഠൻ അതനുസരിച്ചു പ്രവർത്തിച്ചില്ല. അതിനാൽ ഗോവിന്ദശ്ശാർ

ദേഷ്യപ്പെട്ടു കൈയിലുണ്ടായിരുന്ന വടികൊണ്ടു നീലകണ്ഠനെ ഒന്നടിച്ചു. അതു കൊണ്ടപ്പോൾ നീലകണ്ഠനും സാമാന്യത്തിലധിക വേദനയും ദേഷ്യവുമുണ്ടായി. അവൻ തുമ്പിക്കൈ നിവർത്തി ഊക്കോടുകൂടി ഗോവിന്ദശ്ശാർക്കിട്ട് ഒരു തട്ടു കൊടുത്തു. ഗോവിന്ദശ്ശാർ പെട്ടെന്നു മാറി ക്കളഞ്ഞതിനാൽ തട്ടുകൊണ്ടതു ഉണ്ണിത്താനാണ്. അതുകൊണ്ട് ഉണ്ണി ത്താനു നല്ലപോലെ ഉൾക്കേടു പറ്റുകയും അദ്ദേഹം നിലത്തു വീഴുകയും അവിടേനിന്നെഴുന്നേറ്റു മരണവേദനയോടെകയത്തിൽ ചാടി നീന്തി തെക്കേക്കരയിൽ കേറി ഓടി ഒരു വിധം വീട്ടിൽ ചെന്നു കട്ടിലിൽ കയറി കിടക്കുകയും ചെയ്തു. ഉണ്ണിത്താൻ വീണതു കണ്ടു പേടിച്ച് ഗോവിന്ദശ്ശാരും മറുവഴിയേ ഓടി അയാളുടെ വാസസ്ഥലത്തെത്തി. നീലകണ്ഠന്, താൻ മനഃപൂർവമായിട്ടല്ലെങ്കിലും, ഉണ്ണിത്താനെ ദ്രോഹിച്ചു പോയല്ലോ എന്നു വിചാരിച്ചു വളരെ പശ്ചാത്താപമുണ്ടായി. അതു ഗോവിന്ദശ്ശാർ നിമിത്തമാണല്ലോ എന്നു വിചാരിച്ച് അയാളെക്കുറിച്ചു മുമ്പേ തന്നെ ഉണ്ടായിരുന്ന വൈരം ശതഗുണീഭവിക്കുകയും ചെയ്തു. അതിനാലവൻ ഭ്രാന്തുപിടിച്ചതുപോലെ അങ്ങുമിങ്ങും ഓടിനടന്നു. പിന്നെ ഈ വിവരമറിഞ്ഞു മാധവശ്ശാർ ചെന്നു ചില വാക്കുകൾ പറഞ്ഞ് നീലകണ്ഠനെ ഒരുവിധം സമാധാനപ്പെടുത്തി പിടിച്ചുകൊണ്ടുവന്നു ബന്ധിച്ചു. അക്കാലം മുതൽ നീലകണ്ഠനെ തളച്ചിരുന്നതു നല്ല ഉറപ്പുള്ള വലിയ ചങ്ങലയിട്ടായിരുന്നു. ഉണ്ണിത്താന്റെ അസ്വാസ്ഥ്യത്തിനു പല ചികിത്സകളും മറ്റും ചെയ്യുകയുണ്ടായി. ഒന്നും ഫലിച്ചില്ല. തട്ടേറ്റതിന്റെ ഏഴാം ദിവസം അദ്ദേഹം പരലോകത്തെ പ്രാപിച്ചു. "ജീവനാശമടുത്തൊരു രോഗിക്കു ദിവ്യമെന്നാലുമൌഷധം പറ്റുമോ?"

ഉണ്ണിത്താൻ മരിച്ചതു ഗോവിന്ദശ്ശാരുടെ ചില ആഭിചാരപ്രവൃത്തികൾ കൊണ്ടാണെന്നും ഉണ്ണിത്താൻ മരിക്കുന്നതിനായിട്ട് അയാൾ കുരുതി പുഴുങ്ങുകയും മറ്റുമുണ്ടായിയെന്നും ഗോവിന്ദശ്ശാർ ആഭിചാരംചെയ്തു ഭ്രാന്തുപിടിപ്പിച്ചാണു നീലകണ്ഠനെക്കൊണ്ട് ഉണ്ണിത്താനെ തട്ടി വീഴിച്ച തെന്നും ഇതിനായിട്ട് ഗോവിന്ദശ്ശാർ നീലകണ്ഠന്റെ തലയിൽവെച്ച് ഒരു കുരുതികഴിക്കുകയും കോഴിയെ അറുക്കുകയും മറ്റുമുണ്ടായെന്നും മറ്റും അക്കാലത്തു പലരും പറയുകയുണ്ടായി. എന്നാൽ, മറ്റു ചിലർ, ഉണ്ണിത്താനു നീലകണ്ഠന്റെ തട്ട് അബദ്ധത്തിൽ പറ്റാനിടയായതാണെന്നും അദ്ദേഹം മരിച്ചത് ആയുസ്സവസാനിച്ചുപോയതു കൊണ്ടാണെന്നും

പറയാതിരുന്നില്ല. ഏങ്കിലും ഉണ്ണിത്താൻ മരിച്ചു എന്നു കേട്ടപ്പോൾ നീലകണ്ഠനു ദുസ്സഹമായ ദുഃഖമുണ്ടായിയെന്നുള്ളതിനു സംശയമില്ല. ആ ദുഃഖവർത്തമാനം കേട്ടിട്ടു നീലകണ്ഠൻ വെള്ളം കുടിക്കുകപോലും ചെയ്യാതെ മൂന്നു ദിവസം കരഞ്ഞുകൊണ്ടുതന്നെ നിന്നു. താൻ പന്തളത്തു വന്നതിന്റെ ശേഷം തന്നെ ഇടവും വലവും മറ്റും പഠിപ്പിക്കുകയും ശരിയായി ഭക്ഷണംകൊടുത്തും കുളിപ്പിച്ചും രക്ഷിക്കുകയും ചെയ്തത് ആ ഉണ്ണിത്താനാണെന്നുള്ള വിചാരവും നന്ദിയും കൂറും അവന്റെ മനസ്സിൽ നല്ലപോലെ ഉണ്ടായിരുന്നു. അവന്റെ സങ്കടത്തോടുകൂടിയുള്ള ആ നില കണ്ടപ്പോൾ അവൻ ഉണ്ണിത്താനെ തട്ടിയിട്ടതു മനഃപൂർവ്വമായിട്ടല്ലെന്ന് എല്ലാവർക്കും സമ്മതമായി. മാധവശ്ശാരുടേ സ്വാന്തനങ്ങൾകൊണ്ടും മറ്റും ക്രമേണ നീലകണ്ഠൻ പൂർവ്വസ്ഥിതിയെ പ്രപിച്ചു. "വല്ല ദുഃഖവും കാലം ചെല്ലുമ്പോൾ കുറഞ്ഞുപോം" എന്നുണ്ടല്ലോ.

ഉണ്ണിത്താൻ കഴിഞ്ഞതിന്റെ ശേഷം മാധവശ്ശാർ നീലകണ്ഠന്റെ പ്രധാനപാപ്പാനും ഗോവിന്ദശ്ശാർ അയാളുടെ സഹായിയുമായിത്തീർന്നു. അപ്പോൾ ഗോവിന്ദശ്ശാർക്കു സന്തോഷം വർദ്ധിച്ചു. ഉണ്ണിത്താന്റെ സാന്നിദ്ധ്യമില്ലാത്തതുകൊണ്ട് ഇനി തനിക്ക് ഇഷ്ടം പോലെ നീലകണ്ഠനെക്കൊണ്ട് എന്തു പണിയും ചെയ്യിച്ചു സമ്പാദ്യം ധാരാളമുണ്ടാക്കാമെന്നായിരുന്നു അയാളുടെ വിചാരം. ഇപ്രകാരം തന്നെ ഉണ്ണിത്തന്റെ സാന്നിദ്ധ്യമില്ലാതെയായതുകൊണ്ട് ഈ ദ്രോഹി തന്നെ പൂർവ്വാധികം ഉപദ്രവിക്കുമെന്നും അതിനാൽ കഴിയുന്നവേഗത്തിൽ ഇവന്റെ കഥ കഴിക്കണമെന്നും നീലകണ്ഠനും മനസ്സിൽ ഉറച്ചു.

അക്കാലത്ത് ഒരാൾ ചെന്നു ഗോവിന്ദശ്ശാരോട് ആറ്റിൽ കിടക്കുന്ന ഒരു പൂവത്തടി നീലകണ്ഠനെക്കൊണ്ടു പിടിപ്പിച്ചു തന്റെ വാസസ്ഥലത്ത് ആക്കിക്കൊടുത്താൽ ശരിയായ പ്രതിഫലം കൊടുക്കാമെന്നു പറയുകയും ഗോവിന്ദശ്ശാർ അതു സമ്മതിച്ച് അച്ചാരം വാങ്ങുകയും ചെയ്തു. വിവരം മാധവശ്ശാരെ അറിയിക്കാതെ ഗോവിന്ദശ്ശാർ തടി പിടിപ്പിക്കുന്നതിനു നീലകണ്ഠനേയുംകൊണ്ടു തടി കിടന്നിരുന്ന സ്ഥലത്തെത്തി. തടി സാമാന്യത്തിലധികം വലിയതായിരുന്നു. അതു കണ്ടപ്പോൾത്തന്നെ നീലകണ്ഠനു ദേഷ്യം വന്നുതുടങ്ങി. എങ്കിലും തല്ലു പേടിച്ചു അവനതു പിടിച്ചു വെള്ളത്തിൽനിന്നു മണൽപ്പുറത്തു കയറ്റി വലിച്ചുകൊണ്ടുപോയി കുറച്ചു ദൂരം പോയപോൾ തടി മണലിൽ പുതഞ്ഞുതുടങ്ങി. അപ്പോൾ

വലിച്ചുകൊണ്ടു പോകുവാൻ പ്രയാസമായിത്തീരുകയാൽ നീലകണ്ഠൻ വക്ക വിട്ടു മാറി നിന്നു. ഉടനെ ഗോവിന്ദശ്ശാർ കഴുത്തിലിരുന്നുകൊണ്ടു മർമ്മം നോക്കി ഒരടികൊടുത്തു. തത്ക്ഷണം നീലകണ്ഠൻ തല ഉയർത്തിപ്പിടിച്ചുകൊണ്ട് ഒന്നു കുടഞ്ഞു. പെട്ടന്നു ഗോവിന്ദശ്ശാർ നിലത്തു മലർന്നുവീണു. ഇതുതന്നെ തരമെന്നു നിശ്ചയിച്ചു നീലകണ്ഠൻ കാൽ പൊക്കി ഗോവിന്ദശ്ശാരുടെ മാറത്ത് ഒരു ചവിട്ടു കൊടുത്തു. അതുകൊണ്ട് ഗോവിന്ദശ്ശാരുടെ മാറത്തെ അസ്ഥികൾ മുഴുവൻ തകരുകയും അതോടുകൂടി അയാൾ പരലോകത്തെ പ്രാപിക്കുകയും ചെയ്തു. നീലകണ്ഠൻ ഉടനെ കൊലവിളിയും വിളിച്ചു ഭ്രാന്തുപിടിച്ചതുപോലെ പടിഞ്ഞാട്ട് പാഞ്ഞോടിത്തുടങ്ങി. നീലകണ്ഠന്റെ കൊലവിളി കേട്ടും വരവുകണ്ടും ആ ദിഗ്വാസികളെല്ലാം ഭവിഹ്വലരായി കഥയറിയാതെ ഓരോ അഭയസ്ഥാനങ്ങളിലേക്ക് ഓടിത്തുടങ്ങി. അപ്പോഴേക്കും നീലകണ്ഠൻ ഗോവിന്ദശ്ശാരെക്കൊന്നു എന്നുള്ള വർത്തമാനം ആ ദിക്കിലെല്ലാം പരന്നു. അപ്പോൾ മാധവശ്ശാരും വിവരമറിഞ്ഞു ദുഃഖാക്രാന്തനായി ആ സ്ഥലത്ത് ഓടിയെത്തി. അയാൾക്ക് അനുജൻ മരിച്ചതുകൊണ്ടുള്ള വ്യസനത്തേക്കാൾ അധികം നീലകണ്ഠൻ പിന്നെയും വല്ലവരെയും ഉപദ്രവിച്ചേക്കുമോ എന്നുള്ള വിചാരമാണുണ്ടായത്. അതിനാൽ ഉടനെ നീലകണ്ഠന്റെ അടുക്കലേക്കു യാത്രയായി. അതു കണ്ട് അയാളുടെ അമ്മയും ഭാര്യയും ദേശക്കാരുമെല്ലാം "അയ്യോ! ഇപ്പോൾ അവന്റെ അടുക്കലേക്കു പോകരുതേ; അവന്റെ കോപം ശമിച്ചിട്ടില്ല. ഇപ്പോൾ അടുത്തു ചെന്നാൽ ആപത്തു ണ്ടാകും" എന്നു മറ്റും പറഞ്ഞ് അയാളെ നിർബ്ബന്ധപൂർവ്വം വിലക്കി. മാധവശ്ശാർ അതൊന്നും ലേശവും വകവെയ്ക്കാതെ നീലകണ്ഠന്റെ അടുക്കൽ ചെന്നു ചെവിക്കു പിടിച്ചു. നീലകണ്ഠൻ ഏറ്റവും വണക്കഭാവത്തോടുകൂടീ ആവിടെ നിന്നു. മാധവശ്ശാർ അവന്റെ മസ്തകത്തിൽ തലോടിക്കൊണ്ട് "എന്റെ മകനേ! നീ ഇങ്ങനെ ചെയ്തല്ലോ. അവൻ നിന്നെ ഉപദ്രവി ച്ചിട്ടായിരിക്കാം. എങ്കിലും ഇതു വലിയ സാഹസമായിപ്പോയി. ഇത്രയും വേണ്ടായിരുന്നു; ആട്ടെ, കാര്യം കഴിഞ്ഞല്ലോ. ഇനി ഇതിനെക്കുറിച്ചു പറഞ്ഞതുകൊണ്ടും വ്യസനിച്ചതുകൊണ്ടും പ്രയോജനമൊന്നുമില്ല. ഇനിയെങ്കിലും നീ ഇങ്ങനെയുള്ള കടുംകൈ പ്രയോഗിക്കാതെയിരുന്നാൽ മതി" എന്ന് പറഞ്ഞു. ഇതു കേട്ടപ്പോൾ നീലകണ്ഠനും സ്വൽപ്പം പശ്ചാത്താപമുണ്ടായി. ഉടനെ മാധവശ്ശാർ നീലകണ്ഠനെ വിളിച്ചുകൊണ്ടു മുമ്പേ നടക്കുകയും നീലകണ്ഠൻ നന്ദിയുള്ള നായെപ്പോലെ അയാളുടെ

പിന്നാലെ ചെല്ലുകയും അയാൽ അവനെ പതിവുസ്ഥലത്തേക്ക് കൊണ്ടുചെന്നു തളക്കുകയും ചെയ്തു. അവർ തമ്മിലുള്ള സ്നേഹ വിശ്വാസഭാവങ്ങൾ കണ്ട് എല്ലാവരും ഏറ്റവും വിസ്മയിച്ചു. എങ്കിലും അക്കാലം മുതൽ മദയാനയെന്നും കൊലയാനയെന്നുമുള്ള പേരുകൾക്കു കൂടി നീലകണ്ഠൻ പാത്രീഭവിച്ചു.

മാധവശ്ശാരെക്കുറിച്ച് നീലകണ്ഠനു അപാരമായ സ്നേഹമുണ്ടായിരുന്നു എന്നുള്ളത് ഓരോ പ്രവൃത്തികൾകൊണ്ട് അവൻ പലപ്പോഴും സ്പഷ്ടീകരിക്കാറുണ്ട്. മാധവശ്ശാർ നീലകണ്ഠനെ പകൽ സമയങ്ങളിൽ സാധാരണയായി തളയ്ക്കാറില്ല. അയാൾ കൊണ്ടുപോയി അവനെ അയാളുടെ വീട്ടുമുറ്റത്ത് നിർത്തിയേക്കുകയാണു പതിവ്. അവനു കൊടുക്കുന്ന തീറ്റി തിന്നുകൊണ്ട് അവൻ അവിടെ നിന്നുകൊള്ളും. സ്ത്രീകളും കുട്ടികളും മറ്റും അവന്റെ അടുക്കൽകൂടി കടന്നുപോയാലും അവൻ യാതൊരുപദ്രവവും ചെയ്യാറില്ല. അവിടെ പറമ്പിൽ തെങ്ങിൻ തൈയും വാഴയും മറ്റും ധാരാളമുണ്ടായിരുന്നു. അതൊന്നും അവൻ നശിപ്പിക്കാറുമില്ല. ആ വീട്ടുകാർക്ക് അവനാൽ കഴിയുന്ന സഹായം അവൻ ചെയ്തുകൊടുക്കാറുമുണ്ടായിരുന്നു.

ഒരു ദിവസം നീലകണ്ഠൻ മുറ്റത്തു നിന്നിരുന്നപ്പോൾ മാധവശ്ശാരും ഭാര്യയും തമ്മിൽ ഒരു ചെറിയ ശണ്ഠയുണ്ടായി. അന്നവിടെ അരിവെയ്ക്കാൻ വിറകില്ലായിരുന്നു. "വിറകു തീർന്നുപോയി; അതിനു വല്ലതും മാർഗ്ഗം നോക്കണം" എന്നു ഭാര്യ രണ്ടുമൂന്നു ദിവസമായിട്ടു പറയാറുണ്ടായിരുനു. അതു കേട്ടിട്ട് മാധവശ്ശാർ ഒന്നും ചെയ്തില്ല. അതായിരുന്നു ശണ്ഠയ്ക്കു കാരണം. അതു സംബന്ധിച്ചു ഭര്യയും ഭർത്താവും തമ്മിൽ ഏതാണ്ടൊക്കെ കശപിശ പറഞ്ഞു. അതു കേട്ടു നീലകണ്ഠൻ അവിടെനിന്നിറങ്ങിപ്പോയി ആറ്റിൽ ഒഴുക്കത്തു വന്നു കിടന്നിരുന്ന ഒരു വലിയ വിറകുതടി പിടിച്ചെടുത്തു വലിച്ചുകൊണ്ടുവന്നു മുറ്റത്ത് ഇട്ടുകൊടുത്തു. അതു നല്ലറ്റുപോലെ ഉണങ്ങിയതും അപ്പോൾത്തന്നെ ഉപയോഗിക്കുവാൻ കൊള്ളാവുന്നതുമായിരുന്നു. അതിനാൽ മാധവശ്ശാർ അതു കുറച്ചു കീറിക്കൊടുക്കുകയും ഭാര്യ എടുത്തുകൊണ്ടുപോയി കത്തിക്കുകയും അങ്ങനെ ആ ശണ്ഠ അവസാനിക്കുകയും ചെയ്തു. നീലകണ്ഠൻ ആ തടി പിടിച്ചുകൊണ്ടുവന്നു കൊടുത്തത് ആരും പറഞ്ഞിട്ടല്ലായിരുന്നു. ഇങ്ങനെ നീലകണ്ഠൻ പലതും ചെയ്തിരുന്നു.

ഒരിക്കൽ കോന്നിയിൽനിന്നു കിഴക്കു കല്ലേലിത്തോട്ടത്തിനു സമീപം ഒരു വലിയ തേക്കുതടി ആറ്റുമണലിൽ പുതഞ്ഞു കിടന്നിരുന്നു. ആ തടി അവിടെനിന്നു ഇളക്കിയെടുപ്പിക്കുന്നതിനു തോട്ടക്കാരൻ സായ്പ് ആനക്കാരോടുകൂടി നാലഞ്ചാനകളെയും കൊണ്ടുപോയിരുന്നു. ആ ആനക്കാർ ആ ആനകളെക്കൊണ്ടെല്ലാം പിടിപ്പിച്ചു വളരെ ശ്രമം ചെയ്തിട്ടും ആ തടി കിടന്ന കിടപ്പിൽനിന്ന് ഒന്നിളക്കാൻപോലും സാധിച്ചില്ല. ആനക്കാരും ആനകളും ക്ഷീണിച്ചു മാറിനിന്നു. ആ സമയം മാധവശ്ശാർ നീലകണ്ഠനോടുകൂടി യദൃച്ഛയാ അതിലേ വരാനിടയായി. മാധവശ്ശാർ അവിടെ ഉണ്ടായതെല്ലാം അറിഞ്ഞിട്ടു "വിലകൊടുത്തു വാങ്ങിയ ഒരാനയും ആനയെ സ്നേഹിക്കുന്ന ഒരാനക്കാരനും, വേലയറിഞ്ഞ് കൂലി കൊടുക്കുന്ന ഒരു മുതലാളിയും ഉണ്ടായിരുന്നുവെങ്കിൽ ഇതിനിത്ര പ്രയാസം വരികയില്ലായിരുന്നു" എന്നു ഹാസ്യഭാവത്തിൽ പറഞ്ഞു. അതു കേട്ടു സായ്പ് മാധവശ്ശാരെ വിളിച്ച് "എന്തു കിട്ടിയാൽ ഈ തടി പിടിപ്പിച്ചു നിശ്ചിതസ്ഥലത്താക്കാം?" എന്നു ചോദിച്ചു. മാധവശ്ശാർ "മുപ്പത്തഞ്ച് രൂപാ കിട്ടണം" എന്നു പറഞ്ഞു. സായ്പ് സസന്തോഷം അതു സമ്മതിച്ചു. ഉടനെ മാധവശ്ശാർ "മകനേ, അപമാനം വരുത്തരുതേ" എന്നു ചെവിയിൽ സ്വകാര്യമായി പറഞ്ഞിട്ടു നീലകണ്ഠനെയും കൊണ്ടുപോയി തടി കാണിച്ചു കൊടുക്കുകയും വക്കകെട്ടിക്കൊടുക്കുകയും ചെയ്തു. നീലകണ്ഠൻ തടി പിടിച്ചിളക്കി വലിച്ചുകൊണ്ടുപോയി സായ്പ് പറഞ്ഞ സ്ഥലത്താക്കി. സായ്പ് വളരെ സന്തോഷിച്ചു മാധവശ്ശാർക്ക് മുപ്പത്തഞ്ചു രൂപയും ഒരു കൂട്ടം മുണ്ടും നേരിയതും കൊടുത്തതു കൂടാതെ അഞ്ചു രൂപയ്ക്ക് ശർക്കര, പഴം, നാളീകേരം മുതലായവ വരുത്തി നീലകണ്ഠനും കൊടുത്തു. പിന്നെ സായ്പ് ഈ ആന ആരുടെ വകയാണെന്നും ഇതിനെ വിലയ്ക്ക് കൊടുക്കാമോ എന്നും മറ്റും മാധവശ്ശാരോടു ചോദിച്ചു. അതിനു മറുപടിയായി മാധവശ്ശാർക്ക് ആന പന്തളം പന്ത്രണ്ടു കരകളിലുള്ള എല്ലാവർക്കുംകൂടിയുള്ളതാണെന്നും എല്ലാവരും സമ്മതിക്കാതെ ഈ ആനയെ വിൽക്കാൻ സാധിക്കുകയില്ലെന്നും എല്ലാവരും ഒരുപോലെ സമ്മതിക്കുന്ന കാര്യ അസാദ്ധ്യമാണെന്നും അഥവാ ശേഷമെല്ലാവരും സമ്മതിച്ചാലും ലക്ഷം രൂപ കിട്ടിയാലും താൻ സമ്മതിക്കുകയില്ലെന്നും താനും കരക്കാരിലൊരുവാനാണെന്നും പറഞ്ഞു സായ്പിന് ഒരു സലാം കൊടുത്തിട്ട് നീലകണ്ഠനോടുകൂടി അവിടെനിന്നു പോയി.

നീലകണ്ഠനു ചിലപ്പോൾ മദമിളകാറുണ്ട്. അക്കാലങ്ങളിലവൻ ഭ്രാന്തുപിടിച്ചതുപോലെ ആ പ്രദേശങ്ങളിലെല്ലാം ഓടിനടക്കുക പതിവാണ്. നീലകണ്ഠനു ചെറുപ്പത്തിലുണ്ടായിരുന്ന പാദരോഗം പന്തളത്തു വന്നു കുറച്ചു ദിവസം കഴിഞ്ഞപ്പോൾ ചികിത്സയൊന്നും ചെയ്യാതെതന്നെ ഭേദമായി. അതിനാലവന് എവിടെയും ഓടിനടക്കുന്നതിന് ഒരു പ്രയാസവുമുണ്ടായിരുന്നില്ല. എങ്കിലും അവൻ അവനെ ഉപദ്രവിക്കാത്തവർക്കു യാതൊരുപദ്രവവും ചെയ്യാറില്ല. അവനെ ഉപദ്രവിക്കുന്നവരെ അവനും ഉപദ്രവിക്കാതെയിരിക്കാറുമില്ല. അതുകൊണ്ടു മാധവശ്ശാരെ ഒഴിച്ചു ശേഷമുണ്ടായിരുന്ന ആനക്കാർക്കെല്ലാം നീലകണ്ഠനെക്കുറിച്ചു വളരെ ഭയമുണ്ടായിരുന്നു.

നീലകണ്ഠന് എറിയാൻ ഒരു പ്രത്യേക വാസനയും സാമർത്ഥ്യവുമുണ്ടായിരുന്നു. അവൻ എറിഞ്ഞിട്ടു ലാക്കു തെറ്റുക ഒരിക്കലുമുണ്ടായിട്ടില്ല. അവൻ ഭ്രാന്തിളകി ഓടി നടക്കുമ്പോൾ പലരും കല്ലും കൊഴിയുമായി അവന്റെ പിന്നാലെ എത്തുകയും അവനെ എറിയുകയും ചെയ്തിരുന്നു. അവനെ എറിഞ്ഞാൽ ആ എറിഞ്ഞ (കല്ലോ കൊഴിയോ എന്തായാലും) സാധനംകൊണ്ടുതന്നെ അവൻ അറിഞ്ഞ് ആ എറിഞ്ഞവരുടെ കാലൊടിക്കുകയോ, തലപൊളിക്കുകയോ, കണ്ണു പൊട്ടിക്കുകയോ ചെയ്യുക പതിവായിരുന്നു. ഉടനെ തരമില്ലെങ്കിൽ പിന്നെ എന്നെങ്കിലുമവരെ കാണുമ്പോൾ അവൻ അതു പറ്റിക്കുമെന്നുള്ളതു തീർച്ചയായിരുന്നു. അതിനാൽ അങ്ങനെ കുറെ കഴിഞ്ഞപ്പോൾ അവനെ ആരും എറിയാതെയായി. അങ്ങനെ ആ ഉപദ്രവം അവൻതന്നെ നിർത്തലാക്കി. അങ്ങോട്ടു കൊടുത്താൽ ഇങ്ങോട്ടു കിട്ടുമെന്നു നിശ്ചയം വന്നാൽ പിന്നെ ആരും അതിനു തുനിയുകയില്ലല്ലോ.

നീലകണ്ഠൻ അവനെ ഉപദ്രവിക്കാത്തവരെ പദ്രവിക്കയില്ലെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അതിനു ദൃഷ്ടാന്തമായി ഉണ്ടായിട്ടുള്ള ചില സംഗതികൾ താഴെ പറയുന്നു.

ഒരിക്കൽ ചേരിക്കൽ എന്ന സ്ഥലത്തുവെച്ചു ഭ്രാന്തിളകി നീലകണ്ഠൻ ഓടിനടന്നിരുന്നപ്പോൾ ഒരു മാവിന്റെ ചുവട്ടിൽ ഏതാനും പുലയ (ചെറുമ) ക്കുട്ടികൾ മാമ്പഴം പെറുക്കിക്കൊണ്ടു നിന്നിരുന്നു. നീലകണ്ഠന്റെ വരവു കണ്ടും ജനങ്ങളുടെ കൂക്കിവിളി കേട്ടു പേടിച്ചും പരിഭ്രമിച്ചും ആ കുട്ടികൾ

നാലു പുറത്തേക്കും ഓടിപ്പോയി. ഒരു കുട്ടി ഭയാധിക്യത്താൽ ഓടാൻ വയാതെയായി ബോധംകെട്ട് അവിടെത്തന്നെ വീണുപോയി. നീലകണ്ഠൻ അടുത്തുചെന്ന് ആ കുട്ടിയെ തുമ്പിക്കൈകൊണ്ടു പതുക്കെ താങ്ങിയെടുത്തു അടുത്തുതന്നെ കണ്ടതായ പുലയമാടത്തിൽക്കൊണ്ടുചെന്ന് കിടത്തീട് ഓടിപ്പോയി. അതിനടുത്തുതന്നെ കൂലിവേല ചെയ്തുകൊണ്ടു നിന്നിരുന്ന പുലയൻ (കുട്ടിയുടെ പിതാവ്) ഇതു കണ്ട് നീലകണ്ഠൻ കുട്ടിയുടേ കഥകഴിച്ചു എന്നു വിചാരിച്ച് വ്യസനിച്ച് ഓടിവന്നു നോക്കിയപ്പോൾ കുട്ടിക്ക് ഒരു തരക്കേടും പറ്റിയിരുന്നില്ലെന്നല്ല, കുട്ടി കൈയിൽ മുറുക്കിപ്പിടിച്ചിരുന്ന മാമ്പഴം പോവുകപോലും ചെയ്തിരുന്നില്ല. ആന പോയപ്പോൾ കുട്ടിയുടെ ഭയവും പോയി. അവൻ എഴുന്നേറ്റ് യഥാപൂർവ്വം ഓടിനടന്നുതുടങ്ങി.

ഇപ്രകാരംതന്നെ "പൂഴിക്കാട്" എന്ന സ്ഥലത്തുവെച്ച് നീലകണ്ഠൻ ഭ്രാന്തിളകി ഓടിനടന്നിരുന്നപ്പോൾ കയ്യാല ഇടിച്ച് ഒരു പറമ്പിൽ ചെന്നുകയറി. അവിടെയുണ്ടായിരുന്ന ഒരു ചെറിയ വീട്ടിൽ പാവപ്പെട്ട ഒരു സ്ത്രീയും ഒന്നര വയസ്സുമാത്രം പ്രായമായ പുത്രിയുംകൂടി താമസിച്ചിരുന്നു. ആ സ്ത്രീ മരച്ചീനി(കപ്പ)ക്കിഴങ്ങു വാട്ടാനായി തൊലി കളഞ്ഞ് ഒരു മുറം നിറയെ നുറുക്കി ഒരു പാത്രത്തിലിട്ടു മുറ്റത്തുതന്നെ അടുപ്പത്തു വെച്ചിട്ടു വെള്ളം കോരിക്കൊണ്ടുവരുവാനായി കുടവുമെടുത്ത് അടുത്ത വീട്ടിലേക്കു പോയിരുന്ന അവസരത്തിലാണു നീലകണ്ഠൻ അവിടെ ച്ചെന്നത്. നീലകണ്ഠൻ മുറ്റത്തായപ്പോൾ ഒന്നും അറിഞ്ഞുകൂടാത്ത അ പെൺകുട്ടി "ഉമ്മാമ്മ" എന്നു പറഞ്ഞുംകൊണ്ട് നീലകണ്ഠന്റെ തുമ്പിക്കൈയിന്മേൽ ചെന്നു കെട്ടിപ്പിടിച്ചു. നീലകണ്ഠൻ പതുക്കെ പിടുത്തം വിടുവിച്ച് കുട്ടിയെ എടുത്ത് ഇറയത്തു വെച്ചിട്ട് അവിടുന്നു പോയി.

അപ്പോൾത്തന്നെ മറ്റൊരു പറമ്പിന്റെ കയ്യാല ഇടിച്ച് അവിടെക്കയറി. അവിടെയുണ്ടായിരുന്ന വീട്ടുടമസ്ഥൻ അപോൾ ഉച്ചയ്ക്കുള്ള ഊണും കഴിഞ്ഞു കിടന്നുറങ്ങുകയായിരുന്നു. നീലകണ്ഠൻ കയറിച്ചെല്ലുന്നതു കണ്ടിട്ടു ഗൃഹനായിക ചെന്നു ഭർത്താവിനോട് "ഇതാ നീലകണ്ഠൻ വരുന്നു" എന്നു പറഞ്ഞു. തന്റെ നീലകണ്ഠൻ എന്ന പുത്രൻ ഉച്ചയ്ക്കു ഊണു കഴിക്കാനായി പള്ളിക്കൂടത്തിൽ നിന്നു വരുന്നതു കണ്ടിട്ടായിരിക്കും ഭാര്യ അപ്രകാരം പറഞ്ഞതെന്നു വിചാരിച്ചു ഗൃഹനാഥൻ അവിടെത്തന്നെ കിടന്നുകൊണ്ട് "അവനു വേഗം ചോറു കൊടുത്തയയ്ക്കൂ. അവൻ നേരം

തെറ്റാതെ പള്ളിക്കൂടത്തിൽ പോകട്ടെ" എന്നു പറഞ്ഞു. അതു കേട്ടു ഭാര്യ, "ഞാൻ നമ്മുടെ നീലകണ്ഠന്റെ കാര്യമല്ല പറഞ്ഞത്. ഇതാ കരക്കാരുടെ നീലകണ്ഠൻ കേറിവരുന്നു. അതാണ് ഞാൻ പറഞ്ഞത്" എന്നു വീണ്ടും പറഞ്ഞു. ഉടനെ ഭർത്താവു പെട്ടെന്നെഴുന്നേറ്റു മുറ്റത്തു ചാടിയിറങ്ങി നോക്കിയപ്പോൾ നീലകണ്ഠൻ പറമ്പിന്റെ വായുകോണിൽക്കൂടി കയറിവരുന്നതു കണ്ടു. അവന്റെ കാലിൽ ഏകദേശം മുപ്പതടി നീളമുള്ള ഒരു വലിയ ചങ്ങല ബന്ധിച്ചിരുന്നു. അതു വലിച്ചും കൊണ്ടായിരുന്നു അവൻ സഞ്ചരിച്ചിരുന്നത്. ആ പറമ്പിൽ നിറച്ചു നട്ടിരുന്ന ചേന മുളച്ച് ഏകദേശം ഒരടി പൊക്കത്തിൽ വളർന്നിരുന്നു. നീലകണ്ഠൻ ചങ്ങലയിട്ടു വലിച്ചു ചേനയൊക്കെ നശിപ്പിക്കുകല്ലോ എന്നു വിചാരിച്ചു വീട്ടുടമസ്ഥൻ "എന്റെ നീലകണ്ഠാ! നീയെന്റെ ചേന കളയരുതേ" എന്നു വിളിച്ചു പറഞ്ഞു. നീലകണ്ഠൻ അതുകേട്ടു സ്വല്പം ചിന്താമഗ്നനായി നിന്നതിന്റെ ശേഷം ചങ്ങല തുമ്പിക്കൈകൊണ്ടു മടക്കിയെടുത്തു പിടിച്ചുകൊണ്ടു പതുക്കെ നടന്ന് കയറിവന്ന വഴിയേതന്നെ ഇറങ്ങി ഓടിപ്പോയി. ഒരു ചേനയ്ക്കു പോലും കേടുപറ്റിയില്ല. നീലകണ്ഠൻ ഇപ്രകാരം ചെയ്തത് അവനു പ്രകൃത്യാ ഉണ്ടായിരുന്ന പരദ്രോഹവൈമുഖ്യം കൊണ്ടുമാത്രമല്ലായിരുന്നു. അവൻ പന്തളത്തു വന്നിട്ട് ഉണ്ണിത്താൻ കൊണ്ടുപോയി കുളിപ്പിച്ചു സ്വാമിദർശനം കഴിപ്പിച്ച് ഉടനെ അവനു ശാർക്കരയും പഴവും നിവേദിപ്പിച്ച് ആദ്യമേ കൊണ്ടുചെന്നു കൊടുത്തത് ഈ വീട്ടുടമസ്ഥനായിരുന്നു. അയാളെ കാണുകയും അയാളുടെ ശബ്ദം കേൾക്കുകയും ചെയ്തപ്പോൾ ആ പൂർവ്വസ്മരണ ഉണ്ടായതുകൊണ്ടുകൂടിയാണ് അവനങ്ങിനെ ചെയ്തത്. നീലകണ്ഠന് എത്രമാത്രം കൃതജ്ഞതയുണ്ടായിരുന്നെന്ന് ഇതു കൊണ്ടുതന്നെ ഊഹിക്കാമല്ലോ.

നീലകണ്ഠനു ഭ്രാന്തിളകിയാൽ ഓടിനടക്കുക അധികവും ചില ഇടവഴികളിൽക്കൂടിയാണ് പതിവ്. ഒരിക്കൽ അവൻ ഭ്രാന്തിളകി ഒരിടവഴിയിക്കൂടി ഓടിപ്പോയപ്പോൾ ഒരീഴവൻ അവന്റെ കയ്യാലപ്പുറത്തു നിന്നുകൊണ്ട് ഒരു വലിയ കല്ലെടുത്തു നീലകണ്ഠന്റെ തലയ്ക്ക് ഒരേറു കൊടുത്തിട്ട് മറുവശത്തുകൂടി കയ്യാല ചാടി ഓടിപ്പോയി. നീലകണ്ഠൻ തന്നെ എറിഞ്ഞ കല്ലെടുത്തുകൊണ്ടു കയ്യാലയിടിച്ചു പറമ്പിൽ കയറി വീട്ടിലേക്കുചെന്നു. അപ്പോൾ അവിടേ വൃദ്ധയായ ഒരീഴവത്തി മാത്രമേ ഉണ്ടായിരുന്നുള്ളൂ. ആ വൃദ്ധ നീലകണ്ഠനെക്കണ്ടു പേടിച്ച് "പന്തളത്തു

മഹാദേവനാണ് എന്നെ ഉപദ്രവിക്കരുത്. നിന്നെ എറിഞ്ഞവനതാ കയ്യാല ചാടി കിഴക്കോട്ടോടി. അവൻ ഇവിടെ ഇല്ല" എന്നു പറഞ്ഞു. അതുകേട്ടു നീലകണ്ഠൻ ആ ഈഴവൻ പോയവഴിയേ കല്ലുംകൊണ്ട് ഓടിപ്പോയി. കുറച്ചു ദൂരം ചെന്നപ്പോൾ ഈഴവനെക്കണ്ടു നീലകണ്ഠൻ കൈയിലിരുന്ന കല്ലുകൊണ്ട് ഈഴവന്റെ തലയെ ലക്ഷ്യമാക്കി ഒരേറു കൊടുത്തു. ഈഴവൻ ഏറു കൊണ്ടു തല പൊട്ടി നിലത്തു വീണു. ഉടനെ നീലകണ്ഠൻ അവിടെനിന്ന് ഓടിപ്പോവുകയും ചെയ്തു. ഈഴവനു തലയ്ക്കു പറ്റിയ മുറിവുണങ്ങി കുറേശ്ശെ എഴുന്നേറ്റു നടക്കുന്നതിനു ആറു മാസം വേണ്ടിവന്നു. പിന്നെയും അവന് ആജീവനാന്തം സദാ അതികഠിനമായ തലവേദനയുണ്ടായിരുന്നു.

പന്തളത്തു മഹാദേവരുദേവസ്വം വക ഉരി കുറയെ ആയിര പറപ്പുഞ്ചനിലത്തിൽ നെല്ലു വിളഞ്ഞു കൊയ്യാറാകുമ്പോഴും "കടയ്ക്കാട്ടുമണ്ണ്" എന്ന സ്ഥലത്തു കരിമ്പു വിളയുമ്പോഴുമാണ് നീലകണ്ഠനു വലിയ ഭ്രാന്തിളകുന്നത്. നീലകണ്ഠൻ രണ്ടു സ്ഥലങ്ങളിലും ചെന്നു നെല്ലും കരിമ്പും ധാരാളമായിത്തിന്നുക പതിവായിരുന്നു. ആ വസ്തുക്കൾ വളരെ കുറഞ്ഞ പാട്ടത്തിനാണു കൊടുത്തിരുന്നത്. നീലകണ്ഠൻ കുറെ നെല്ലും കരിമ്പും തിന്നാലും പാട്ടക്കാർക്കു ലാഭം കുറച്ചു കുറയുമെന്നല്ലാതെ കൈനഷ്ടമൊന്നും വരാറില്ല.

നീലകണ്ഠൻ വളർന്ന് ഒരൊത്തയാനയായതിൽപ്പിന്നെ തിരുവിതാം കൂറിലുള്ള മിക്ക മഹാദേവക്ഷേത്രങ്ങളിലും ഉത്സവകാലങ്ങളിലെ എഴുന്നള്ളിപ്പിന്റെ പ്രധാന ചുമതല അവൻതന്നെയാണ് വഹിച്ചിരുന്നത്. ഉടൽനീളവും ദേഹപുഷ്ടിയും തലയെടുപ്പും മസ്തകവിസ്താരവും കണ്ടാലുള്ള ഭംഗിയും മറ്റും അവനെപ്പോലെ അക്കാലത്തു മറ്റൊരാനയ്ക്കുണ്ടായിരുന്നില്ല. എഴുന്നള്ളിച്ചിരിക്കുമ്പോൾ മേളത്തിനും താളത്തിനുമൊപ്പിച്ചല്ലാതെ അവൻ ചെവി വീശാറില്ല. അപ്രകാരംതന്നെ നിൽക്കേണ്ടിടത്തു നിൽക്കാനും നടക്കേണ്ടിടത്തു നടാക്കാനും ആരും പറയാതെ തന്നെ അവനറിയാമാ യിരുന്നു. ആകപ്പാടെ എഴുന്നള്ളത്തു വഹിക്കാൻ നീലകണ്ഠനുണ്ടായിരുന്ന വാസന ഒന്നു വേറെതന്നെയായിരുന്നു.

നീലകണ്ഠന് അസാധരണമായ ദേഹബലമുണ്ടായിരുന്നതിനാൽ വലിയ വലിയ കൊലകൊമ്പന്മാർക്കും അവനെക്കുറിച്ചു വലിയ ഭയമുണ്ടാ

യിരുന്നു. ആറന്മുള വലിയ ബാലകൃഷ്ണൻ എന്നു പ്രസിദ്ധനായിരുന്ന കൊലകൊമ്പൻ തന്നെയും നീലകണ്ഠനെ കണ്ടാൽ ഒഴിഞ്ഞുമാറിപ്പോകുന്ന തല്ലാതെ അടുത്തു ചെല്ലാറില്ല. പന്തളത്തുനിന്നും സ്വൽപം പടിഞ്ഞാറ് "മുടീർക്കോണം" എന്നൊരു ക്ഷേത്രവും ആ ക്ഷേത്രത്തിനു സമീപം ഒരു വലിയ കാഞ്ഞിരമരവും ഉണ്ട്. നീലകണ്ഠനു വലിയ ഭ്രാന്തിളക്കമുണ്ടാകുന്ന കാലങ്ങളിൽ അവനെ മാധവശ്ശാർ പിടിച്ചുകൊണ്ടുപോയി ആ കാഞ്ഞിരമരത്തിന്മേലാണ് ബന്ധിച്ചിരുന്നത്. അക്കാലങ്ങളിൽ അവനു കുടിക്കാൻ വെള്ളമൊഴിച്ചുകൊടുക്കുന്നതിന് ഒരു വലിയ കൽത്തൊട്ടി യുമുണ്ടായിരുന്നു. ഒരിക്കൽ നീലകണ്ഠനു വലിയ ഭ്രാന്തിളക്കമുണ്ടായപ്പോൾ മാധവശ്ശാർ പതിവുപോലെ അവനെ പിടിച്ച് ആ കാഞ്ഞിരമരത്തിന്മേൽ തളയ്ക്കുകയും അവനു വെള്ളവും മറ്റും കൊടുക്കുന്നതിനു ശേഷമുണ്ടാ യിരുന്ന ആനക്കാരെ ഏൽപ്പിക്കുകയും ചെയ്തിട്ട് അയാൾ വീട്ടിലേക്കു പോയി. മദമിളകുന്ന കാലങ്ങളിൽ നീലകണ്ഠനെ അഴിക്കുകയും കുളിപ്പിക്കു കയും പതിവില്ലാതിരുന്നതിനാൽ പിന്നെ രണ്ടുമൂന്നു ദിവസത്തേക്കു മാധവശ്ശാർ വന്നില്ല. അതിനിടയ്ക്കു നീലകണ്ഠൻ ആ വലിയ കരിങ്കൽത്തൊട്ടി പതുക്കെപതുക്കെ പിടിച്ച് വലിച്ച് അവന്റെ കാൽച്ചുവട്ടിലാക്കി. അപ്പോൾ അവനു വെള്ളമൊഴിച്ചുകൊടുക്കാൻ നിവൃത്തിയില്ലാതെ ആനക്കാർ കുഴങ്ങി. ആ അവസരത്തിൽ വലിയ ബാലകൃഷ്ണനെ അതിലേ കൊണ്ടുവരു വാനിടയായി. അപ്പോൾ നീലകണ്ഠന്റെ പാപ്പാന്മാർ വലിയ ബാലകൃഷ്ണന്റെ പാപ്പന്മാരോട്, വലിയ ബാലകൃഷ്ണനെക്കൊണ്ട് പിടിപ്പിച്ച് ഈ കൽത്തൊട്ടി സ്വല്പം മാറ്റിയിടുവിച്ചുകൊടുക്കുന്നതിന് ആവശ്യപ്പെടുകയും അവരതു സമ്മതിക്കുകയും ചെയ്തു. വലിയ ബാലകൃഷ്ണൻ വന്നു കൽത്തൊട്ടിക്കു പിടിക്കുന്നതിനായി കുനിഞ്ഞ സമയം നീലകണ്ഠൻ വലിയ ബാലകൃഷ്ണന്റെ കഴുത്തിൽ തുമ്പിക്കയ്യിട്ടു ചുറ്റി ഒരു പിടുത്തം പിടിച്ചു. ആ പിടുത്തം വിടുവിക്കുന്നതിനു വലിയ ബാലകൃഷ്ണൻ വളരെ ശ്രമിച്ചു നോക്കിയിട്ടും സാധിച്ചില്ല. അതിനാൽ വലിയ ബാലകൃഷ്ണനു ആ നിലയിൽത്തന്നെ ഏകദേശം ഒരു നാഴികനേരം നിൽക്കേണ്ടതായി വന്നു. അപ്പോഴേക്കും ഈ വിവരമറിഞ്ഞു മാധവശ്ശാരവിടെയെത്തി നീലകണ്ഠനോട് "എന്റെ മകനേ! നീ ഇങ്ങനെയൊക്കെത്തുടങ്ങിയാൽ വലിയ വിഷമമാണ്. ഇങ്ങനെയായാൽ നിനക്കു വെള്ളം കുടിക്കാൻ പോലും ഒക്കാതെ വന്നേക്കും വലിയ ബാലകൃഷ്ണനെ വിട്ടയയ്ക്കൂ" എന്നു പറഞ്ഞു. ഉടനെ നീലകണ്ഠൻ പിടുത്തം വിട്ടിട്ടു വലിയ ബാലകൃഷ്ണനെ പിടിച്ചു ഒരു തള്ളുകൊടുത്തു. വലിയ

ബാലകൃഷ്ണൻ നാലുകാലും മലച്ചു വീണു. പിന്നെ അവിടെനിന്ന് എഴുന്നേറ്റ് ഒരുവിധത്തിൽ നടന്നു പോയി. ഈ സംഗതി ഉണ്ടായതിൽപ്പിന്നെയാണ് വലിയ ബാലകൃഷ്ണനു നീലകണ്ഠനെക്കുറിച്ചു ഭയമുണ്ടായിത്തീർന്നത്.

അങ്ങനെ ഏതാനും വർഷങ്ങൾ കഴിഞ്ഞപ്പോൾ മാധവശ്ശാർ മസൂരി ബാധിച്ചു കാലധർമ്മത്തെ പ്രാപിച്ചു. അത് അയാൾ പ്രായാധിക്യത്താൽ ഏറ്റവും അവശനായതിന്റെ ശേഷമായിരുന്നു. എങ്കിലും അയാളുടെ വിയോഗം നീലകണ്ഠനു ദുസ്സഹദുഃഖം തന്നെയായിരുന്നു. മാധവശ്ശാർ മരിച്ചു എന്നു കേട്ടിട്ട് നീലകണ്ഠൻ ഏഴുദിവസം മുഴുവനും ഒന്നും തിന്നാതെയും വെള്ളം കുടിക്കാതെയും ആരെയും അടുക്കലടുപ്പിക്കാതെയും നിന്ന നിലയിൽത്തന്നെ നിന്നു. അവന്റെ അടുക്കൽ ചെല്ലാൻ ആനക്കാരിലാർക്കും ധൈര്യമുണ്ടായിരുന്നില്ല.

ഏഴു ദിവസം കഴിഞ്ഞതിന്റെ ശേഷം മൂഞ്ഞിലേത്തു കൊച്ചുരാമശ്ശാർ എന്നൊരാൾ സധൈര്യം ചെന്നു നീലകണ്ഠനെ അഴിച്ചു. ഉടനെ അവൻ നടമടക്കി അയാളെ സ്കന്ധത്തിൽ കയറ്റി. അയാൾ അവനെ കൊണ്ടുപോയി കുളിപ്പിച്ചു വെള്ളം കുടിപ്പിച്ചു ക്ഷേത്രസന്നിധിയിൽ കൊണ്ടുവന്നു പതിവുള്ള ചോറും പായസവും വാങ്ങിക്കൊടുത്ത് യഥാസ്ഥാനം കൊണ്ടുപോയി തളയ്ക്കുകയും തെങ്ങിൻപട്ട മുതലായ തീറ്റസാധനങ്ങൾ ധാരാളമായി കൊടുക്കുകയും ചെയ്തു. ഈ കൊച്ചുരാമശ്ശാർ ഒരാനക്കാരനോ ആനകേറി ശീലിച്ചിട്ടുള്ള ആളോ അല്ലായിരുന്നു. അയാൾ ചെറുപ്പം മുതൽക്കുതന്നെ നീലകണ്ഠനെ വളരെ സ്നേഹിക്കുകയും അവനു ശർക്കര പഴം മുതലായവ മിക്ക ദിവസങ്ങളിലും കൊടുക്കുകയും ചെയ്തിരുന്ന ഒരു പരിചയക്കാരൻ മാത്രമായിരുന്നു.

പിന്നീട് നീലകണ്ഠന്റെ പരിപാലകസ്ഥാനത്തു വന്നു ചേർന്നത് "കന്നാം മോടി" എന്നൊരാളായിരുന്നു. അയാൾ ലേശം പോലും പ്രാണിസ്നേഹമില്ലാത്ത ഒരു ദുഷ്ടനായിരുന്നു. ആ ദുഷ്ടൻ നീലകണ്ഠന്റെ സ്വഭാവമറിയാതെ അവനെ ക്രമത്തിലധികം ദേഹോപദ്രവമേൽപ്പിച്ചു കള്ളത്തടികൾ പിടിപ്പിച്ച് പണം സമ്പാദിക്കാൻ തുടങ്ങി. അതിനാൽ നീലകണ്ഠൻ അയളെ അധികകാലം വെച്ചു വാഴിക്കാതെ ഉടൻതന്നെ കാലാലയത്തേക്കു പറഞ്ഞയച്ചു. ആ ദുഷ്ടനിഗ്രഹാനന്തരം കൊച്ചുകുട്ടികൾ പോലും

നീലകണ്ഠന്റെ അടുക്കൽച്ചെന്ന് "കന്നാമ്മോടിയെക്കൊന്ന ഭാവമൊന്നു കാണട്ടെ" എന്നു പറഞ്ഞു ശാർക്കരയോ പഴമോ വല്ലതും കൊടുത്താൽ അവനതു വാങ്ങിത്തിന്നു കന്നാമ്മോടിയെ തള്ളിയിട്ടതും ഒരു കാലിന്മേൽ ചവിട്ടിക്കൊണ്ടു മറ്റേക്കാൽ പിടിച്ചു വലിച്ചു ചീന്തിയതും മേൽപ്പോട്ട് എറിഞ്ഞതും കീഴ്പ്പോട്ടു വന്നപ്പോൾ വീണ്ടും തുമ്പിക്കൈകൊണ്ടു തട്ടി ദൂരെയിട്ടതും ആ ശരീരാർദ്ധം ചെന്നു വീണ സ്ഥലത്തു ചെന്നു നോക്കിയതും മറ്റും ഒരൊന്നന്തരം നടനെപ്പോലെ അഭിനയിച്ചു കാണിക്കുക പതിവായിരുന്നു.

കന്നാമ്മോടിയുടേ കാലാനന്തരം നീലകണ്ഠന്റെ രക്ഷകസ്ഥാനം വഹിച്ചിരുന്നത് തോനല്ലൂർ ആയിത്തിരിക്കൽ നാരായണശ്ശാർ എന്നൊരാളായിരുന്നു. അയാളും കന്നാമ്മോടിയുടേ കൂട്ടുകാരനായിരുന്നതിനാൽ ഗതാനുഗതികന്യായേന കാലതാമസമെന്നിയേ കാലധർമ്മത്തെ പ്രാപിച്ചു.

തദനന്തരം നീലകണ്ഠന്റെ രക്ഷകന്മാരായി നിയമിക്കപ്പെട്ടാതു കോന്നിക്കാരായ രണ്ടു നായന്മാരായിരുന്നും അവരുടെ കഥ വാവിലും ചതുർദ്ദശി എന്നു പറഞ്ഞത് പോലെയായിരുന്നു. ഇവരുടേ പൂർവ്വഗാമികൾ നീലകണ്ഠനെ നിർദ്ദയം ദേഹോപദ്രവങ്ങളേൽപ്പിക്കുകയും ക്രമത്തിലധികം പണികൾ ചെയ്യിക്കുകയും ചെയ്യുമായിരുന്നു എന്നേയുള്ളു. ഇവർ അവ കൂടാതെ നീലകണ്ഠനു സാമാന്യംപോലെ തീറ്റി കൊടുക്കാതെ മിക്കവാറും നിരാഹാരവ്രതം അനുഷ്ഠിപ്പിക്കുകയുംകൂടി ചെയ്തിരുന്നു. അങ്ങനെ ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ ആന വല്ലാതെ ക്ഷീണിക്കുകയും ഈ ആനക്കാരുടെ കഠിനപ്രവൃത്തികളെല്ലാം കരക്കാരറിയുകയും ചെയ്തു. അതിനാൽ കരക്കാർ അവരെ മാറ്റി നീലകണ്ഠന്റെ പരിപാലകനായി കുറത്തിയാട്ടുകാരൻ പപ്പു എന്നൊരാളെ നിയമിച്ചു അപ്പോൾ നീലകണ്ഠനു ശുക്രദശ ആരംഭിച്ചു. കരക്കാർ നീലകണ്ഠനെ ഓരോ ദിവസവും ഓരോ വീടുകൾവീതം കൊണ്ടുപോയി ധാരാളമായി തീറ്റയും വെള്ളവും കൊടുത്തു രക്ഷിച്ചു. മുറയ്ക്കു ചില ചികിത്സകളും നടത്തി. അപ്പോൾ നീലകണ്ഠൻ പൂർവ്വാധികം നല്ല സ്ഥിതിയിലുമായി

അങ്ങനെ ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ നീർക്കോളുണ്ടായി മദമിളകി നീലകണ്ഠൻ ഓടി നടന്നുതുടങ്ങി. അപ്പോൾ അവനെ പിടിച്ചു ബന്ധിക്കുന്നതിനു നിവൃത്തിയില്ലാതെയാവുകയാൽ അവൻ ഭ്രാന്തിളകു

മ്പോൾ ഓടിനടക്കുക പതിവുള്ള ഇടവഴികളിൽ ആനക്കാർ മത്തു (കൂർത്ത മുനകൾ മേൽപ്പോട്ടു നിൽക്കുന്ന ഇരുമ്പാണികൾ തറച്ച പലകകൾ) വെച്ചു. ഈശ്വരകാരുണ്യം കൊണ്ട് ആ ഗൂഢപ്രയോഗം നീലകണ്ഠന് അപ്പോൾ ഫലിച്ചില്ല. ഒരാണിയുടേ മുന സ്വൽപ്പം മാത്രമേ അവന്റെ പാദത്തിൽ തറച്ചുള്ളു. അതവൻ വലിച്ചൂരിക്കളഞ്ഞിട്ട് ഓടിപ്പോവുകയും ചെയ്തു. എങ്കിലും അതിൽപ്പിന്നെ അവൻ ഭ്രാന്തിളകിയാലും ഇടവഴികളിൽക്കൂടി ഓടാറില്ലായിരുന്നു.

കുറത്തിയാട്ടുകാരൻ പപ്പുവിന്റെ കാലശേഷം നീലകണ്ഠന്റെ പാപ്പാനായി നിയമിക്കപ്പെട്ടത് അരിപ്പാട്ടുകാരൻ കുമാരപിള്ള എന്നൊരാളായിരുന്നു. അയാളും പ്രധാനമായി സ്വീകരിച്ചിരുന്ന പ്രമാണം "മർദ്ദനം ഗുണവർദ്ധനം" എന്നുള്ളതു തന്നെയായിരുന്നു. വേണ്ടതു വേണ്ടതുപോലെ ചെയ്യുന്നതിന് നീലകണ്ഠന് ആരുടേയും ഉപദ്രവവും ഉപദേശവും വേണ്ടായിരുന്നു. മര്യാദയോടുകൂടി പറയുകയും പ്രവർത്തിക്കുകയും ചെയ്താൽ എന്തു ചെയ്യുന്നതിനും അവൻ മടിച്ചിരുന്നില്ല. പിണങ്ങിയാലും അങ്ങനെതന്നെ. ഈ പരമാർത്ഥം അറിയാതെയാണ് അവനെ ആനക്കാർ ഉപദ്രവിച്ചിരുന്നത്.

പന്തളത്തു ക്ഷേത്രത്തിന്റെ കിഴക്കുവശത്തും വടക്കുവശാത്തും ഏറ്റവും ചേർന്നാണ് പ്രസിദ്ധപ്പെട്ട അച്ചൻകോവിലാറു പ്രവഹിക്കുന്നത്. എന്നുമാത്രമല്ല, ക്ഷേത്രം ആറ്റിലേക്കു സ്വൽപ്പം തള്ളിയുമാണ് നിൽക്കുന്നത്. അതുകൊണ്ടു ക്ഷേത്രത്തിനു പ്രദക്ഷിണം വെയ്ക്കുമ്പോൾ വടക്കുവശത്തും കിഴക്കുവശത്തുംകൂടി കടന്നുപോകുന്നതു വളരെ പ്രയാസപ്പെട്ടാണ്. പ്രദക്ഷിണവഴി നാലു വശങ്ങളിലും ഒരു പോലെ ഇല്ലാത്തതു കൊണ്ടോ എന്തോ ആ ക്ഷേത്രത്തിന് പന്തളത്തു മുക്കാൽ വട്ടം എന്നുകൂടി ഒരു പേരു പറഞ്ഞുവരുന്നുണ്ട്. ഇവിടെ ദേവനെ ആനപ്പുറത്തു എഴുന്നള്ളിക്കുമ്പോൾ പടിഞ്ഞാറുവശത്തുള്ള ആനക്കൊട്ടിലിന്റെ വടാക്കുവശത്തു വായുകോണുവരെച്ചെന്നിട്ട് ആന മടക്കി ദേവനെ അവിടേ ഇറക്കുകയും അവിടെ നിന്നു ശാന്തിക്കാർ എടുത്ത് അഗ്നികോണുവരെ എഴുന്നള്ളിച്ചു കൊണ്ടു ചെല്ലുകയും അവിടെനിന്നു വീണ്ടും ആനപ്പുറത്ത് എഴുന്നള്ളിച്ചു വായുകോണുവരെ ചെല്ലുകയും അവിടേനിന്നു പിന്നെയും മേൽപ്രകാരം തികയ്ക്കുകയുമാണ് പതിവ്. ഇങ്ങനെ എഴുന്നള്ളിക്കുമ്പോൾ പതിവുസ്ഥലങ്ങളിൽ ചെന്നു നട മടക്കി ദേവനെ സ്കന്ധത്തിൽ വഹിക്കുന്നതിനും

താഴെയിറക്കുന്നതിനും നീലകണ്ഠന് ആനക്കാരുടെ ഉപദേശവും ആജ്ഞയും ആവശ്യമായിരുന്നില്ല.

ക്ഷേത്രത്തിലെ ഉത്സവകാലങ്ങളിൽ പന്തളത്തുള്ള പന്ത്രണ്ടു കരകളിലെയും മിക്ക ഗൃഹങ്ങളിലും പറയ്ക്കെഴുന്നള്ളിക്കുക പതിവുണ്ട്. പറയ്ക്കെഴുന്നള്ളിച്ചാൽ ആദ്യം ചെല്ലേണ്ടത് ഇന്ന ഗൃഹത്തിലെന്നും പിന്നെ രണ്ടാമതുമുതൽ അവസാനംവരെ ചെല്ലേണ്ടുന്ന സ്ഥലങ്ങളിലെ മുറയും പണ്ടേതന്നെ നിശ്ചയിച്ചിട്ടുണ്ട്. ആ നിശ്ചയമനുസരിച്ച് ദേവസ്വത്തിൽ കണക്കുമുണ്ട്. ആ മുറ തെറ്റിച്ചാൽ കരക്കാർ വലിയ വഴക്കുണ്ടാക്കും. എന്നാൽ കരക്കാർക്കും ദേവസ്വക്കാർക്കും ഓർമ്മക്കേടുവന്നാലും നീലകണ്ഠന് അതു വരാറില്ല. അതുകൊണ്ട് നീലകണ്ഠനു പ്രായപൂർത്തിയും പരിചയവും സിദ്ധിച്ചതിൽപ്പിന്നെ അതു സംബന്ധിച്ചുള്ള വഴക്ക് അവിടെ ഉണ്ടാകാറില്ല. എഴുന്നള്ളിച്ചാൽ അവൻ മുറയ്ക്ക് ഒരോ സ്ഥലത്തും ചെന്നാൽ പറ വെയ്ക്കുകയും എടുക്കുകയും ചെയ്യുന്നതുവരെ അവൻ അവിടേ നിൽക്കും. അതെല്ലാം കഴിഞ്ഞാൽ അവൻ അവിടെനിന്നു പോയി മുറ പ്രകാരം പിന്നെച്ചെല്ലേണ്ടുന്ന സ്ഥലത്തെത്തും. ഇതിനൊന്നിനും നീലകണ്ഠന് ആരുടെയും ഉപദേശം ആവശ്യമായിരുന്നില്ല. ചില വീട്ടുകാർ നീലകണ്ഠനു ശർക്കര, പഴം മുതലായവ കൊടുക്കാറുണ്ടായിരുന്നു. പറയെടുത്തു കഴിഞ്ഞാലും അവകൂടെ കിട്ടാതെ ആ സ്ഥലങ്ങളിൽ നിന്ന് അവൻ പോകാറില്ല. അതൊന്നും കൊടുക്കാറില്ലാത്ത സ്ഥലങ്ങളിൽ അതിനായി അവൻ താമസിക്കാറുമില്ല.

ഈ കൃത്യങ്ങളെല്ലാം നീലകണ്ഠൻ പന്തളത്തു വന്ന് ഒരുവിധം പരിചയമായ കാലം മുതൽക്കുതന്നെ നടത്തിപ്പോന്നതാണ്. എങ്കിലും അരിപ്പാട്ടുകാരൻ കുമാരപിള്ളയുടെ ഭാവവും പറച്ചിലും അയാൾ വന്നതിൽപ്പിന്നെ അയാൾ പഠിപ്പിച്ചും ശീലിപ്പിച്ചുമാണ് നീലകണ്ഠനെ ഈ സ്ഥിതിയിലാക്കിയതെന്നായിർന്നു. അയാൾ ആത്മപ്രശംസയിൽ അദ്വിതീയൻതന്നെയായിരുന്നു. അയാൾ നരസിംഹമൂർത്തിയെസ്സേവിച്ചു പ്രത്യക്ഷമാക്കീട്ടുണ്ടെന്നും മാതംഗലീല കമ്പോടു കമ്പ് കാണാപ്പാഠമാക്കീട്ടുണ്ടെന്നും മറ്റും പലരോടും പറയുക പതിവായിരുന്നു.

ആകപ്പാടെ നോക്കിയാൽ നീലകണ്ഠൻ സകല യോഗ്യതകളും തികഞ്ഞ ഒരു ഗജശ്രേഷ്ഠൻ തന്നെയായിരുന്നു. ഇത്രയും തടിക്കോളുള്ള

ഒരാന അക്കാലത്തു വേറെ ഉണ്ടായിരുന്നില്ല. മനസ്സു തെളിഞ്ഞാൽ നീലകണ്ഠന് ഏതു തടിയും പിടിക്കാമായിരുന്നു. എങ്കിലും അവനെ എങ്ങും കൂലിപ്പണിക്കയയ്ക്കരുതെന്നായിരുന്നു കരക്കാരുടെ നിശ്ചയം. എന്നാൽ അത്യാവശ്യപ്പെട്ടാൽ ചിലപ്പോൾ കുറേശ്ശേ അയയ്ക്കാറുമുണ്ടായിരുന്നു. നീലകണ്ഠനെ കൂലിപ്പണിക്കയച്ചിട്ടുണ്ടായ ആദായം കൊണ്ടു കരക്കാർ ക്ഷേത്രത്തിന്റെ ജീർണ്ണോദ്ധാരണം നടത്തുകയും ഒരു കുട്ടിക്കൊമ്പനെ വാങ്ങുകയും ചെയ്തു. "കൊച്ചയ്യപ്പൻ" എന്നു പേരായ ആ കൊമ്പൻകുട്ടിയെ നീലകണ്ഠൻ സ്വന്തം പുത്രനെപ്പോലെ സ്നേഹിച്ചിരുന്നു. കൊച്ചയപ്പനു വയറു നിറയാൻ തക്കവണ്ണം തീറ്റി കൊടുക്കാതെ നീലകണ്ഠൻ യാതൊന്നും തിന്നാറില്ല. കൊച്ചയ്യപ്പനു കൊടുക്കാതെ ആരെങ്കിലും ശർക്കരയോ പഴമോ വല്ലതും നീലകണ്ഠനു കൊണ്ടുചെന്നു കൊടുത്താൽ അവൻ വാങ്ങാറില്ല. അഥവാ വാങ്ങിയാൽ പകുതിയിലധികം അവൻ കൊച്ചയ്യപ്പനു കൊടുക്കുക പതിവായിരുന്നു.

ഇങ്ങനെ നീലകണ്ഠന്റെ ലാളനസുഖം അധികം അനുഭവിക്കാൻ കൊച്ചയ്യപ്പനു ദുർവ്വിധി അനുവാദം കൊടുത്തില്ല. കൊച്ചയ്യപ്പൻ പന്തളത്തു വന്നിട്ടു അധികകാലം കഴിയുന്നതുനു മുമ്പുതന്നെ കാലധർമ്മത്തെ പ്രാപിച്ചു. അവൻ മരിച്ചത് അബദ്ധത്തിൽ എന്തോ വിഷജന്തുവിനെ തീറ്റിസാധനത്തിന്റെകൂടെ തിന്നുപോയതുകൊണ്ടാണെന്നാണ് പറയുന്നത്. കൊച്ചയ്യപ്പൻ മരിച്ചിട്ടു നീലകണ്ഠനുണ്ടായ ദുഃഖം ഉണ്ണിത്താനും മാധവശ്ശാരും മരിച്ചപ്പോളുണ്ടായിരുന്നതിൽ വളരെ അധികമായിരുന്നു. എങ്കിലും ആ ദുഃഖം അവനു വളരെക്കാലം അനുഭവിക്കേണ്ടി വന്നില്ല.

ഏകദേശം ഇരുപത്തഞ്ചുകൊല്ലം മുമ്പ് (1080മാണ്ടിടയ്ക്ക്) ഒരിക്കൽ നീലകണ്ഠനെ നടുക്കാട്ടിനു സമീപം പെരിയാർ തോട്ടത്തിൽ പണിക്കു കൊണ്ടുപോയിരുന്നു. അക്കാലത്ത് അവിടെവെച്ചാണ് നമ്മുടെ കഥാനായകൻ കഥാവശേഷനായിത്തീർന്നത്. നീലകണ്ഠനു നിര്യാണം സംഭവിച്ചതു തോട്ടത്തിൽക്കയറി എന്തോ ശല്യം ചെയ്യുകയാൽ തോട്ടക്കാരൻ സായ്പു വെടിവെച്ചിട്ടാണെന്നും, കുമാരപിള്ള മർമ്മസ്ഥലത്ത് അടിച്ചിട്ടാണെന്നും മറ്റും അക്കാലത്തു പലരും പലവിധത്തിൽ പറഞ്ഞിരുന്നു. ഇങ്ങനെയെല്ലാം സംഭവിക്കാവുന്നതാണ്. കുമാരപിള്ള മദ്യപന്മാരിൽ അഗ്രഗണ്യനും അസഭ്യം പറയുന്നതിലും പ്രവർത്തിക്കുന്നതിലും

അദ്ധിതീയനുമായിരുന്നു. നീലകണ്ഠനെ അകാരണമായും അയാൾ ഉപദ്രവിക്കാറുണ്ടെന്നുള്ളതിനു പല ദൃഷ്ടാന്തങ്ങളുമുണ്ട്.

ഒരിക്കൽ "തോണ്ടകണ്ടം" എന്ന സ്ഥലത്ത് ഒരു പാലമിടുന്നതിനു സാമാന്യത്തിലധികം വലുതായ ഒരു കാഞ്ഞിരത്തടി കുമാരപിള്ള നീലകണ്ഠനെക്കൊണ്ടു പിടിപ്പിച്ചു കൊണ്ടുപോയി. ഒന്നുരണ്ടു നാഴിക ദൂരം ചെന്നപ്പോൾ കുമാരപ്പിള്ള അകാരണമായി നീലകണ്ഠനെ ഒന്നടിച്ചു. ഉടനെ നീലകണ്ഠന്റെ ഭാവം മാറി വക്കവിട്ട് എതിർക്കാനുള്ള ഭാവമായി. അതു കണ്ടു കുമാരപിള്ള പേടിച്ചോടിപ്പമ്പകടന്നു. ഉടനെ നീലകണ്ഠൻ തടി പിറകോട്ടു പിടിച്ചു മുമ്പു കിടന്നിരുന്ന സ്ഥലത്തുനിന്നു കുറച്ചുകൂടെ ദൂരെക്കൊണ്ടു ചെന്നു വെച്ചിട്ട് അവിടെനിന്നു പോയി. ഇങ്ങനെ പല സംഗതികളുമുണ്ടായിട്ടുണ്ട്. നീലകണ്ഠൻ കുറച്ചുകാലം കൂടി ജീവിച്ചിരുന്നെങ്കിൽ കുമാരപിള്ളയുടെ കഥയും അവൻ കഴിക്കുമായിരുന്നു. കുമാരപിള്ളയുടെ ആയുർബലവും നീലകണ്ഠന്റെ ആയുഃക്ഷയവുംകൊണ്ട് അതിനിടയായില്ലെന്നേയുള്ളു.

നീലകണ്ഠനെക്കുറിച്ചു പറഞ്ഞിട്ടുള്ളവയിൽ ചിലതു കേവലം അതിശയോക്തിയാണെന്നു ചിലർക്കു തോന്നിയേക്കാം. എങ്കിലും അവനെ ക്കണ്ടിട്ടും അറിഞ്ഞിട്ടുമുള്ളവരിൽ പലരും ഇപ്പോഴും ജീവിച്ചിരിപ്പുള്ളതുകൊണ്ട് അവർ അങ്ങനെ വിചാരിക്കയില്ലെന്നുള്ളതു തീർച്ചതന്നെ. നീലകണ്ഠൻ കന്നാംമോടിയുടെ വധം അഭിനയിക്കുന്നതും മറ്റും കണ്ടിട്ടുള്ളവർ ഇപ്പോഴും പലരുമുണ്ട്. ഇപ്രകാരം അനേകം യോഗ്യതകളുണ്ടായിരുന്ന ആ മത്തമാതംഗവര്യൻ അമ്പതു വയസ്സുപോലും തികയുന്നതിനു മുമ്പുതന്നെ കാലധർമ്മത്തെ പ്രാപിച്ചതു വലിയ കഷ്ടവും നഷ്ടവുമായിപ്പോയെന്നുള്ളതിനു സംശയമില്ല.

ജജജജജഋഋഋഋഋ